ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റുകൾ പ്രാബല്യത്തിലിരിക്കുന്ന സമയത്ത് എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

(2) അപേക്ഷ അയയ്ക്കേണ്ട ജില്ലാ ആഫീസറുടെ മേൽവിലാസം താഴെ പത്താംഖണ്ഡികയിൽ ചേർത്തിട്ടുണ്ട്. അപേക്ഷയുടെ നിർദ്ദിഷ്ട കോളത്തിൽ ജില്ലയുടെ പേര് രേഖപ്പെടുത്തേണ്ടതാണ്.

(3) ഈ വിജ്ഞാപനപ്രകാരമുള്ള തിരഞ്ഞെടുപ്പ് ജില്ലാടിസ്ഥാനത്തിൽ 27-5-1971-ലെ ഗവൺമെന്റ് ഓർഡർ (എം.എസ്.) 154/71/പി.ഡി.യിലെ പ്രത്യേക വ്യവസ്ഥകൾക്കനുസൃതമായി നടത്തുന്നതാണ്. ജില്ലാടിസ്ഥാനത്തിൽ തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിൽ നിന്നും നിയമനം ലഭിക്കുന്ന ഒരാളിന് സർവ്വീസ് ആരംഭിക്കുന്ന തീയതി മുതൽ അഞ്ചു വർഷക്കാലത്തിനിടയ്ക്ക് മറ്റൊരു ജില്ലയിലേക്ക് മാറ്റം അനുവദിക്കുന്നതല്ല. അഞ്ചു വർഷത്തിനുശേഷം മറ്റേതെങ്കിലും ജില്ലയിലേക്ക് മാറ്റം അനുവദിക്കുകയാണെങ്കിൽ ആ മാറ്റം 2-1-1961-ലെ ഗവ. ഓർഡർ (എം. എസ്.) 4/പി.ഡി.യിലെ വ്യവസ്ഥകൾക്ക് വിധേയമായിരിക്കുന്നതാണ്. ഇപ്രകാരം സർക്കാർ സർവ്വീസിൽ ഇതേ ഉദ്യോഗത്തിന് ഏതെങ്കിലും ഒരു ജില്ലയിൽ ഇരിക്കുന്നവർക്ക് ഈ വിജ്ഞാപനപ്രകാരം അപേക്ഷകൾ അയയ്ക്കാൻ അർഹതയില്ല. എന്നാൽ അവർക്ക് ഇതിൽ ഉയർന്ന ഉദ്യോഗങ്ങൾക്ക് അപേക്ഷിക്കാവുന്നതാണ്.

(4) അപേക്ഷകരുടെ എണ്ണം വളരെ കൂടുതലായാൽ ഉയർന്ന പ്രായപരിധിയുടെ അടിസ്ഥാനത്തിലോ ഒരു എഴുത്തു പരീക്ഷയുടെ അടിസ്ഥാനത്തിലോ യുക്തമെന്ന് കമ്മീഷന് തോന്നുന്ന മറ്റേതെങ്കിലും അടിസ്ഥാനത്തിലോ ഇന്റർവ്യൂവിന് ക്ഷണിക്കപ്പെടുന്നവരുടെ എണ്ണം പരിമിതപ്പെടുത്തുന്നതാണ്. അതിനാൽ എല്ലാ അപേക്ഷകരും അപേക്ഷാഫാറത്തിലെ നിർദ്ദിഷ്ട കോളത്തിൽ ജാതി, വർഗ്ഗം, സമുദായം എന്നിവയും ഉപ വിഭാഗമാണെങ്കിൽ അതും വ്യക്തമായി കാണിച്ചിരിക്കേണ്ടതാണ്. അപ്രകാരം ചെയ്യാത്തവരുടെ അപേക്ഷകൾ നിരുപാധികം നിരസിക്കപ്പെടുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം

6. പ്രായപരിധി—1-1-1984-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 35 (മുപ്പത്തി അഞ്ച്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു.

നോട്ട്:—യാതൊരു കാരണവശാലും ഉയർന്ന പ്രായപരിധി 50 (അൻപത്) വയസ്സ് കവിയാൻ പാടില്ല എന്ന വ്യവസ്ഥയ്ക്ക് വിധേയമായി ഉയർന്ന പ്രായപരിധിയിൽ അനുവദിച്ചിട്ടുള്ള പ്രത്യേക ആനുകൂല്യങ്ങൾക്ക് ഈ വിജ്ഞാപനത്തിന്റെ പാർട്ട്—2 പൊതു വ്യവസ്ഥകൾ (ഖണ്ഡിക 2) നോക്കുക.

7. യോഗ്യതകൾ:—

(1) എട്ടാം സ്റ്റാൻഡേർഡോ, തത്തുല്യമായ പരീക്ഷയോ പാസായിരിക്കണം.

(2) സൈക്കിൾ സവാരി അറിഞ്ഞിരിക്കണം.

നോട്ട്.—ഈ ഉദ്യോഗത്തിന് അപേക്ഷിക്കുവാൻ സ്ത്രീകൾ അർഹരല്ല.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—8-8-1984 ബുധനാഴ്ച വൈകുന്നേരം 5 മണി വരെ

9. അപേക്ഷാഫീസ്. 2 (രണ്ട്) രൂപ

(എ) പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കും പെൻഷൻ ലഭിക്കുന്നവരും പെൻഷൻ ലഭിക്കാൻ അർഹത നേടിയിട്ടുള്ളവരുമായ വിമുക്ത ഭടൻമാർക്കും വില മുദ്രണം ചെയ്തിട്ടില്ലാത്ത സൗജന്യമായി ലഭിക്കുന്ന ഫാറത്തിൽ അപേക്ഷിക്കാവുന്നതാണ്.

(ബി) അപേക്ഷാഫാറം:—മേൽപ്പറഞ്ഞ അപേക്ഷാഫീസ് മുദ്രണംചെയ്തിട്ടുള്ളതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി.എസ്.സി. ഫാറത്തിൽ അപേക്ഷിക്കാവുന്നതാണ്.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം:—

പത്തനംതിട്ട ജില്ല
ജില്ലാ ആഫീസർ,
കെ. പി. എസ്. സി.,
ജില്ലാ ആഫീസ്,
സെന്റ് പീറ്റേഴ്സ് ബിൽഡിംഗ്സ്,
പത്തനംതിട്ട.

(ബന്ധപ്പെട്ട ജില്ലാ ആഫീസിലേക്കല്ലാതെ കേരള പബ്ലിക് സർവീസ് കമ്മീഷൻ സെക്രട്ടറിയുടെയോ ഡെപ്യൂട്ടി സെക്രട്ടറിയുടെയോ പേരിൽ അയക്കുന്ന അപേക്ഷകൾ നിരുപാധികം നിരസിക്കുന്നതാണ്).

വിശദവിവരങ്ങൾക്ക് വിജ്ഞാപനത്തിന്റെ രണ്ടാം ഭാഗത്ത് ചേർത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ വായിച്ചു നോക്കുക.

II

No. S R. II (4) 1498/84/SW.

തിരുവനന്തപുരം, 1984 മേയ് 30.

പാർട്ട്—I

കേരള സംസ്ഥാന സർവീസിൽ താഴെ പറയുന്ന ഉദ്യോഗങ്ങൾക്ക് തെരഞ്ഞെടുക്കപ്പെടുന്നതിന് കേരള സംസ്ഥാനത്തിലെ പട്ടികജാതി/പട്ടികവർഗ്ഗത്തിൽപെട്ട യോഗ്യതയുള്ള ഉദ്യോഗാർത്ഥികളിൽനിന്നും നിശ്ചിത ഫാറത്തിൽ അപേക്ഷകൾ ക്ഷണിച്ചുകൊള്ളുന്നു.

(വിഭാഗം—1)

1. വകുപ്പ്—കൃഷി വകുപ്പ്

2. ഉദ്യോഗപ്പേര്—ഡെപ്യൂട്ടി ഡയറക്ടർ ഓഫ് അഗ്രിക്കൾച്ചർ

3. ശമ്പളം—975-1625 രൂപ

4. ഒഴിവുകളുടെ എണ്ണം—2 (രണ്ട്).

കുറിപ്പ്:—ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും, ഏറ്റവും കൂടിയത് മൂന്നു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ട്മെന്റിനു വേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി.—നേരിട്ടുള്ള നിയമനം (പട്ടികജാതി/പട്ടികവർഗ്ഗക്കാരിൽ നിന്നുമാത്രം)

6. പ്രായപരിധി—1-1-1984-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 45 (നാല്പത്തിയഞ്ച്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച നിലവിലുള്ള മറ്റ് ആനുകൂല്യങ്ങളൊന്നും ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.)

7. യോഗ്യതകൾ.—

1. (എ) ഏതെങ്കിലും അംഗീകൃത സർവ്വകലാശാലയുടെ അംഗീകാരമുള്ള ബിരുദം

അഥവാ

(ബി) ബോട്ടണിയിലോ മറ്റ് ഏതെങ്കിലും ശാസ്ത്രശാഖയിലോ (Pure science) ലഭിച്ച ബിരുദവും അംഗീകാരമുള്ളതിലോ ഏതെങ്കിലും വിഭാഗത്തിൽ ലഭിച്ച പോസ്റ്റ് ഗ്രാഡ്വേറ്റ് ബിരുദവും

2. പ്ലാനിംഗ് ആൻഡ് എക്സിക്യൂഷൻ ഓഫ് അംഗീകാരമുള്ള ഡെവലപ്മെന്റ് അല്ലെങ്കിൽ റിസർച്ച് സ്കീമിൽ, ബന്ധപ്പെട്ട ഒരു സൂപ്പർവൈസറി തസ്തികയിൽ കുറഞ്ഞത് മൂന്നു വർഷത്തെ പരിചയം ഉണ്ടായിരിക്കണം.

കുറിപ്പ്:—(1). ആവശ്യമായ പരിചയം ലഭിച്ചിട്ടുള്ള ഉദ്യോഗാർത്ഥികളുടെ അഭാവത്തിൽ നിശ്ചിത പരിചയം ലഭിക്കാത്ത ഉദ്യോഗാർത്ഥികളേയും നിയമനത്തിനു വേണ്ടി പരിഗണിക്കുന്നതാണ്.

2. ആവശ്യമായ പരിചയം ലഭിക്കാത്ത ഉദ്യോഗാർത്ഥികളെ താൽക്കാലികമായി തെരഞ്ഞെടുക്കുന്നതും നിയമനം ലഭിച്ചതിനു ശേഷം കൃഷി വകുപ്പിൽ മൂന്നു വർഷത്തെ ട്രെയിനിംഗ് തൃപ്തികരമായി പൂർത്തിയാക്കിയതിനുശേഷം മാത്രം അവരുടെ നിയമനം റെഗുലറൈസ് ചെയ്യുന്നതുമാണ്.

പ്രൊബേഷൻ:—നിയമിക്കപ്പെടുന്നവർ തുടർച്ചയായി മൂന്നു വർഷത്തിനുള്ളിൽ രണ്ടു വർഷകാലം പ്രൊബേഷനിലായിരിക്കും.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി. 8-8-1984 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.

9. അപേക്ഷാഫാറം.—ഉദ്യോഗാർത്ഥികൾ ഫിസ് മുദ്രണം ചെയ്യാത്തതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതി.

10. അപേക്ഷ അയക്കേണ്ട മേൽവിലാസം—

ഡെപ്യൂട്ടി സെക്രട്ടറി,
സ്പെഷ്യൽ റിക്രൂട്ട്മെന്റ് വിംഗ്,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ ഓഫീസ്,
പട്ടം, തിരുവനന്തപുരം-4
പിൻ. 695 004.

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിൻമേൽ കൊടുത്തിരിക്കുന്ന മേൽവിലാസം തിരുത്തി, മുകളിൽ കാണിച്ചിരിക്കുന്ന വിലാസത്തിൽ അപേക്ഷ അയയ്ക്കണം.

11. പൊതുവ്യവസ്ഥകളിലെ രണ്ടും, എട്ടും, ഇരുപത്തിയാറും ഖണ്ഡികകൾ ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.

12. നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ ആസ്പദമാക്കി തയ്യാറാക്കപ്പെടുന്ന ലിസ്റ്റിലെ റാങ്കനുസരിച്ചും, പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കുള്ള പ്രത്യേക സംവരണം സംബന്ധിച്ച് 13-4-1972-ലെ ജി. ഒ. എം. എസ്. നമ്പർ 142/72/പി.ഡി. യിലേയും, 29-11-1973-ലെ ജി. ഒ. (എം. എസ്.) നമ്പർ 309/73/പി. ഡി. യിലേയും 17-1-1976-ലെ ജി. ഒ. പി. നമ്പർ 21/76/പി. ഡി. യിലേയും വ്യവസ്ഥകൾ അനുസരിച്ചും നിയമനകാര്യത്തിൽ അപ്പോഴപ്പോൾ ഉണ്ടാകുന്ന പ്രത്യേക ചട്ടങ്ങളനുസരിച്ചും, 1958-ലെ കേരള സ്റ്റേറ്റ് ആൻഡ് സബോർഡിനേറ്റ് സർവ്വീസ് ചട്ടങ്ങളുടെ രണ്ടാം ഭാഗത്തുള്ള 3 (സി), 17 (എ), 17 (ബി) എന്നീ വകുപ്പുകൾക്ക് വിധേയമായും ആയിരിക്കുന്നതാണ്.

(വിശദ വിവരങ്ങൾക്ക് താഴെ കൊടുത്തിരിക്കുന്ന പൊതുവ്യവസ്ഥകൾ നോക്കുക).

വിഭാഗം—2

1. വകുപ്പ്—പബ്ലിക് ഹെൽത്ത് എഞ്ചിനീയറിംഗ്

2. ഉദ്യോഗപ്പേര്—അസിസ്റ്റന്റ് എഞ്ചിനീയർ

3. ശമ്പളം—600-1100 രൂപ

4. ഒഴിവുകളുടെ എണ്ണം—പതിനെട്ട് (18)

കുറിപ്പ്:— ഈ വിജ്ഞാപന പ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും, ഏററവും കൂടിയത് മൂന്നു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ, ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ട്മെന്റിനുവേണ്ടി ഉണ്ടാകുന്നതായി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും, പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം (പട്ടികജാതി/പട്ടികവർഗ്ഗക്കാരിൽ നിന്നു മാത്രം)

6. പ്രായപരിധി—1-1-1984-ൽ 19 (പത്തൊൻപത്) വയസ്സ് തികഞ്ഞിരിക്കേണ്ടതും (40) നാല്പത് വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച നിലവിലുള്ള മറ്റ് ആനുകൂല്യങ്ങളൊന്നും ഈ തിരഞ്ഞെടുപ്പിന് ബാധകമല്ല).

7. യോഗ്യതകൾ—

കേരള യൂണിവേഴ്സിററിയിൽ നിന്നും ലഭിച്ചിട്ടുള്ള സിവിൽ അല്ലെങ്കിൽ മെക്കാനിക്കൽ എഞ്ചിനീയറിംഗിലുള്ള ബി. എസ്. സി. ബിരുദവും അല്ലെങ്കിൽ മദ്രാസ് യൂണിവേഴ്സിററിയുടെ സിവിൽ അല്ലെങ്കിൽ മെക്കാനിക്കൽ എഞ്ചിനീയറിംഗിലുള്ള ബി. ഇ. ബിരുദമോ അല്ലെങ്കിൽ തത്തുല്യമായി അംഗീകരിച്ചിട്ടുള്ള മറെറതെങ്കിലും യോഗ്യതയോ ഉണ്ടായിരിക്കണം.

നോട്ട്:—1945-ൽ നിർത്തൽ ചെയ്യപ്പെട്ട ഗിണ്ടി എഞ്ചിനീയറിംഗ് കോളേജിൽ നിന്നും ലഭിച്ച സിവിൽ അല്ലെങ്കിൽ മെക്കാനിക്കൽ എഞ്ചിനീയറിംഗിൽ ലഭിച്ച ഡിപ്ലോമ എഞ്ചിനീയറിംഗിലുള്ള ബിരുദത്തിന് തുല്യമായി കണക്കാക്കുന്നതാണ്.

അല്ലെങ്കിൽ

(ii) സിവിൽ അല്ലെങ്കിൽ മെക്കാനിക്കൽ എഞ്ചിനീയറിംഗിൽ ഇൻസ്ററിട്യൂഷൻ ഓഫ് എഞ്ചിനീയേഴ്സ് (ഇൻഡ്യ) നൽകുന്ന അസോസിയേററ് മെമ്പർഷിപ്പ് ഡിപ്ലോമയോ തത്തുല്യമായി അംഗീകരിച്ചിട്ടുള്ള മറെറതെങ്കിലും ഡിപ്ലോമയോ

അല്ലെങ്കിൽ

(iii) ഇൻസ്റ്റിറ്റ്യൂഷൻ ഓഫ് [എഞ്ചിനീയേഴ്സിന്റെ (ഇന്ത്യ) സിവിൽ അല്ലെങ്കിൽ മെക്കാനിക്കൽ എഞ്ചിനീയറിംഗിലുള്ള അസോസിയേറ്റ് മെമ്പർഷിപ്പ് എക്സാമിനേഷൻ (സെക്ഷൻ 'എ'യും 'ബി'യും) പാസ്സായിരിക്കണം.

നോട്ട്:—മുകളിൽ പറഞ്ഞിരിക്കുന്ന യോഗ്യതകൾ ഉള്ളവരുടെ അഭാവത്തിൽ താഴെ പറയുന്നവയിൽ ഏതെങ്കിലും ഒരു യോഗ്യതയുള്ളവരുടെ അപേക്ഷകളും പരിഗണിക്കുന്നതാണ്.

4. (എ) ഗിണ്ടി എഞ്ചിനീയറിംഗ് കോളേജിൽ നിന്നും ലഭിച്ച അപ്പർ സബോർഡിനേറ്റ് ഡിപ്ലോമയോ,

(ബി) തിരുവിതാംകൂർ (ഇപ്പോൾ കേരള) സർവകലാശാലയിൽ നിന്നും സിവിൽ അല്ലെങ്കിൽ മെക്കാനിക്കൽ എഞ്ചിനീയറിംഗിൽ ലഭിച്ച ഡിപ്ലോമയോ തത്തുല്യമായി ഗവൺമെന്റ് അംഗീകരിച്ച മറ്റേതെങ്കിലും ഡിപ്ലോമ.

(സി) ഗിണ്ടി എഞ്ചിനീയറിംഗ് കോളേജിൽ നിന്നും ലഭിച്ച ലോവർ സബോർഡിനേറ്റ് ഡിപ്ലോമ.

(ഡി) കോഴിക്കോട്, തൃശൂർ, കളമശ്ശേരി എന്നീ ടെക്നിക്കൽ ഇൻസ്റ്റിറ്റ്യൂട്ടുകളിൽ നിന്നും സിവിൽ അല്ലെങ്കിൽ മെക്കാനിക്കൽ എഞ്ചിനീയറിംഗിൽ ലഭിച്ച ലൈസൻസിയേറ്റ് അല്ലെങ്കിൽ തത്തുല്യമായ കോഴ്സ്.

ട്രെയിനിംഗും പ്രൊബേഷനും:—മുകളിൽ 4-ാം നമ്പരിൽ പറഞ്ഞിരിക്കുന്ന ഏതെങ്കിലും ഒരു യോഗ്യതയുള്ളവർ നിയമിക്കപ്പെടുകയാണെങ്കിൽ അവർ ഒരു വർഷക്കാലം പരിശീലനത്തിന് വിധേയരാകേണ്ടതാണ്. പ്രസ്തുത പരിശീലനം വിജയകരമായി പൂർത്തിയാക്കിയ ശേഷം അവർ തുടർച്ചയായി മൂന്നു വർഷത്തിനുള്ളിൽ രണ്ടു വർഷത്തേക്കുള്ള സേവന കാലത്തേക്ക് (2 years on duty) പ്രൊബേഷനായിരിക്കും. നിയമനം ലഭിക്കുന്ന ബിരുദധാരികൾ തുടർച്ചയായ മൂന്നു വർഷക്കാലത്തിനുള്ളിൽ രണ്ടു വർഷത്തെ സേവന കാലം (2 years on duty) പ്രൊബേഷനിലായിരിക്കും.

ട്രെയിനിംഗ് കാലത്തെ വേതനം ഇൻക്രിമെന്റിനെ സംബന്ധിച്ച വ്യവസ്ഥകൾ തുടങ്ങിയവയെല്ലാം 2-11-1983-ലെ ജി. ഒ. (പി) 186/83/എൽ. എ. ആൻഡ് എസ്. ഡബ്ലിയു. ഡിയിൽ പറഞ്ഞിരിക്കുന്ന പ്രകാരമായിരിക്കും.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി 8-8-1984 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.

9. അപേക്ഷാഫാറം — ഉദ്യോഗാർത്ഥികൾ ഫീസ് കൂടാതെ ഇംഗ്ലീഷിലോ, മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതി.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം—

ഡെപ്യൂട്ടി സെക്രട്ടറി,
സ്പെഷ്യൽ റിക്രൂട്ട്മെന്റ് വിംഗ്,
കെ. പി. എസ്. സി. ഓഫീസ്,
പട്ടം, തിരുവനന്തപുരം-4,
പിൻ. 695 004.

അപേക്ഷാഫാറം ലഭിക്കുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിന്മേൽ കൊടുത്തിരിക്കുന്ന മേൽവിലാസം തിരുത്തി മുകളിൽ കാണിച്ചിരിക്കുന്ന വിലാസത്തിൽ അപേക്ഷ അയയ്ക്കണം.

11. പൊതു വ്യവസ്ഥകളിലെ രണ്ടും, മൂന്നും, ഇരുപത്തി ആറും ഖണ്ഡികകൾ ഈ തിരഞ്ഞെടുപ്പിന് ബാധകമല്ല.

12. നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ ആസ്പദമാക്കി തയ്യാറാക്കപ്പെടുന്ന ലിസ്റ്റിലെ റാങ്ക് അനുസരിച്ചും, പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കുള്ള പ്രത്യേക സംവരണം സംബന്ധിച്ച് 13-4-1972-ലെ ജി. ഒ. എം. എസ്. നമ്പർ 142/72/പി. ഡി. യിലെയും 29-11-1973-ലെ ജി. ഒ. എം. എസ്. നമ്പർ 309/73/പി. ഡി. യിലെയും 17-1-1976-ലെ ജി. ഒ. പി. നമ്പർ 21/76/പി. ഡി. യിലെയും വ്യവസ്ഥകൾ അനുസരിച്ചും നിയമനക്കാര്യത്തിൽ അപ്പോഴപ്പോഴുണ്ടാകുന്ന പ്രത്യേക ചട്ടങ്ങളനുസരിച്ചും, 1958-ലെ കേരള സ്റ്റേറ്റ് ആന്റ് സബോർഡിനേറ്റ് സർവ്വീസ് ചട്ടങ്ങളുടെ രണ്ടാം ഭാഗത്തുള്ള 3 (സി) 17 (എ) 17 (ബി) എന്നീ വകുപ്പുകൾക്കു വിധേയമായും ആയിരിക്കുന്നതാണ്.

(വിശദ വിവരങ്ങൾക്ക് താഴെ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക).

(വിഭാഗം—3)

1. വകുപ്പ്—മെഡിക്കൽ കോളേജുകൾ

2. ഉദ്യോഗപ്പേര്—ലബോറട്ടറി ടെക്നീഷ്യൻ ഗ്രേഡ്. I

3. ശമ്പളം—420–720 രൂപ

4. ഒഴിവുകളുടെ എണ്ണം—2 (രണ്ട്)

കുറിപ്പ്:—ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. എന്നാൽ മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ട്മെന്റിനുവേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം (പട്ടികജാതി/പട്ടികവർഗ്ഗക്കാരിൽനിന്നുമാത്രം).

6. പ്രായപരിധി—1-1-1984-ൽ പതിനെട്ട് (18) വയസ്സ് തികഞ്ഞിരിക്കേണ്ടതും 40 (നാൽപ്പത്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച നിലവിലുള്ള മറ്റ് ആനുകൂല്യങ്ങളൊന്നും ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല).

7. യോഗ്യതകൾ:—

(1) സാമാന്യ വിദ്യാഭ്യാസ യോഗ്യത: സയൻസ് വിഷയത്തിൽ പ്രീ ഡിഗ്രി പരീക്ഷയോ ഇന്റർമീഡിയറ്റ് പരീക്ഷയോ പാസായിരിക്കണം. അല്ലെങ്കിൽ സയൻസ് വിഷയത്തിൽ പ്രീ-യൂണിവേഴ്സിറ്റി പരീക്ഷ 'ബി' ഗ്രേഡോടുകൂടി പാസായിരിക്കണം. അല്ലെങ്കിൽ തത്തുല്യമായ മറ്റു പരീക്ഷകൾ പാസായിരിക്കണം.

(2) സാങ്കേതിക യോഗ്യത:—കേരളത്തിലെ മെഡിക്കൽ കോളേജുകളിൽ നടത്തുന്ന മെഡിക്കൽ ലബോറട്ടറി ടെക്നോളജി കോഴ്സ് പാസായിരിക്കണം. അല്ലെങ്കിൽ തത്തുല്യമായ മറ്റു പരീക്ഷകൾ പാസായിരിക്കണം.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—8-8-1984 ബുധനാഴ്ച വൈകുന്നേരം 5 മണിവരെ.

9. അപേക്ഷാഫാറം—ഉദ്യോഗാർത്ഥികൾ ഫീസ് ഒടുക്കേണ്ടതില്ല. ടൈപ്പ് ചെയ്യാത്തതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതി.

10. അപേക്ഷ അയക്കേണ്ട മേൽവിലാസം—

ഡെപ്യൂട്ടി സെക്രട്ടറി,
സ്പെഷ്യൽ റിക്രൂട്ട്മെന്റ് വിംഗ്,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
ആഫീസ്, പട്ടം, തിരുവനന്തപുരം—4,
പിൻകോഡ്—695004.

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിന്മേൽ കൊടുത്തിരിക്കുന്ന മേൽവിലാസം തിരുത്തി, മുകളിൽ കാണിച്ചിരിക്കുന്ന വിലാസത്തിൽ അപേക്ഷ അയക്കണം.

11. പൊതു വ്യവസ്ഥകളിലെ രണ്ടും, എട്ടും ഇരുപത്തിയാറും ഖണ്ഡികകൾ ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.

12. നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ ആസ്പദമാക്കി തയ്യാറാക്കപ്പെടുന്ന ലിസ്റ്റിലെ റാങ്കനുസരിച്ചും, പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കുള്ള പ്രത്യേക സംവരണം സംബന്ധിച്ച് 13-4-1972-ലെ ജി. ഒ. എം. എസ്. നമ്പർ 142/72/പി. ഡി. യിലെയും 29-11-1973-ലെ ജി. ഒ. എം. എസ്. നമ്പർ 309/73/പി. ഡി. യിലെയും 17-1-1976-ലെ ജി. ഒ. പി. നമ്പർ 21/76 പി. ഡി. യിലെയും വ്യവസ്ഥകൾ അനുസരിച്ചും നിയമനകാര്യത്തിൽ അപ്പോഴപ്പോൾ ഉണ്ടാകുന്ന പ്രത്യേക ചട്ടങ്ങളനുസരിച്ചും, 1958-ലെ കേരള സ്റ്റേറ്റ് ആന്റ് സബോർഡിനേറ്റ് സർവ്വീസ് ചട്ടങ്ങളുടെ രണ്ടാം ഭാഗത്തുള്ള 3 (സി), 17 (എ), 17 (ബി) എന്നീ വകുപ്പുകൾക്ക് വിധേയമായും ആയിരിക്കുന്നതാണ്.

(വിശദവിവരങ്ങൾക്ക് താഴെ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക.)

വിഭാഗം—4

1. വകുപ്പ്—ആയുർവേദ കോളേജുകൾ
2. ഉദ്യോഗപ്പേര്—ഫാർമസിസ്റ്റ് ഗ്രേഡ് II
3. ശമ്പളം—350—580 രൂപ.
4. ഒഴിവുകളുടെ എണ്ണം—I (ഒന്ന്)

കുറിപ്പ്: ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏററവും കുറഞ്ഞത് ഒരു വർഷവും ഏററവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനു ശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതിമുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത സ്പെഷ്യൽ റിക്രൂട്ടുമെന്റിനു വേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം (പട്ടികജാതി/പട്ടികവർഗ്ഗക്കാരിൽ നിന്നു മാത്രം)

6. പ്രായപരിധി—1-1-1984-ൽ പത്തൊമ്പത് (19) വയസ്സ് തികഞ്ഞിരിക്കേണ്ടതും നാൽപ്പത് (40) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. വയസ്സിളവിനെ സംബന്ധിച്ച നിലവിലുള്ള മററ് ആനുകൂല്യങ്ങളൊന്നും ഈ തെരഞ്ഞെടുപ്പിനു ബാധകമല്ല).

7. യോഗ്യതകൾ:—

ഗവൺമെന്റ് അംഗീകരിച്ചിട്ടുള്ള ആയുർവേദിക് കമ്പൗണ്ടേഴ്സ് കോഴ്സ് സർട്ടിഫിക്കററ്

അല്ലെങ്കിൽ

വൈദ്യശാസ്ത്രി സർട്ടിഫിക്കററ് (ട്രാവൻകൂർ)

8. അപേക്ഷ സ്വീകരിക്കുന്ന അവസാനത്തീയതി—8-8-1984 ബുധനാഴ്ച വൈകുന്നേരം 5 മണിവരെ.

9. അപേക്ഷാഫാറം:—ഉദ്യോഗാർത്ഥികൾ ഫീസ് ഒടുക്കേണ്ടതില്ല. ടൈപ്പ് ചെയ്യാത്തതും ഇംഗ്ലീഷിലോ, മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതി.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം—

ഡെപ്യൂട്ടി സെക്രട്ടറി,
സ്പെഷ്യൽ റിക്രൂട്ട്മെന്റ് വിംഗ്,
കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ
ഓഫീസ്, പട്ടം, തിരുവനന്തപുരം—4,
പിൻ—695 004.

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിന്മേൽ കൊടുത്തിരിക്കുന്ന മേൽവിലാസം തിരുത്തി, മുകളിൽ കാണിച്ചിരിക്കുന്ന വിലാസത്തിൽ അപേക്ഷ അയയ്ക്കണം.

11. പൊതു വ്യവസ്ഥകളിലെ രണ്ടും, എട്ടും, ഇരുപത്തിആറും ഖണ്ഡികകൾ ഈ തിരഞ്ഞെടുപ്പിന് ബാധകമല്ല.

12. നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ ആസ്പദമാക്കി തയ്യാറാക്കപ്പെടുന്ന ലിസ്റ്റിലെ റാങ്ക് അനുസരിച്ചും പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കുള്ള പ്രത്യേക സംവരണം സംബന്ധിച്ച്, 13-4-1972-ലെ ജി. ഒ. എം. എസ്. നമ്പർ 142/72/പി.ഡി.യിലെയും 29-11-1973-ലെ ജി.ഒ.എം.എസ്.നമ്പർ 309/73/പി.ഡി.യിലെയും 17-1-1976-ലെ ജി. ഒ. പി. നമ്പർ 21/76/പി. ഡി. യിലെയും വ്യവസ്ഥകൾ അനുസരിച്ചും നിയമനകാര്യത്തിൽ അപ്പോഴപ്പോൾ ഉണ്ടാകുന്ന പ്രത്യേക ചട്ടങ്ങളനുസരിച്ചും 1958-ലെ കേരളാ സ്റ്റേററ് ആൻഡ് സബോർഡിനേററ് സർവ്വീസ് ചട്ടങ്ങളുടെ രണ്ടാം ഭാഗത്തുള്ള 3 (സി), 17 (എ), 17 (ബി) എന്നീ വകുപ്പുകൾക്ക് വിധേയമായും ആയിരിക്കുന്നതാണ്. (വിശദ വിവരങ്ങൾക്ക് താഴെ കൊടുത്തിരിക്കുന്ന പൊതുവ്യവസ്ഥകൾ നോക്കുക.)

വിഭാഗം—5

1. വകുപ്പ്—കേരള സ്റ്റേറ്റ് റോഡ് ട്രാൻസ്പോർട്ട് കോർപ്പറേഷൻ
2. ഉദ്യോഗപ്പേര്— റിസർവ് ഡ്രൈവർ
3. ശമ്പളം—റിസർവ് ഡ്രൈവറായി തെരഞ്ഞെടുക്കപ്പെടുന്നവർക്ക് അവർ പ്രൊമോഷനോടെ സെക്കന്റ് ഗ്രേഡ് ഡ്രൈവറായി നിയമിക്കപ്പെടുന്നതുവരെ ജോലി ദിവസം 6.25 രൂപ ദിവസ ശമ്പള നിരക്കിലോ കോർപ്പറേഷൻ കാലാകാലങ്ങളിൽ തീരുമാനിക്കുന്ന നിരക്കനുസരിച്ചോ ശമ്പളം ലഭിക്കുന്നതാണ്.
4. ഒഴിവുകളുടെ എണ്ണം—123

<u>കുറിപ്പ്</u>:—ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ട്മെന്റിനുവേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം (പട്ടികജാതി/പട്ടികവർഗ്ഗക്കാരിൽ നിന്നു മാത്രം)
6. പ്രായപരിധി — 1–1–1984–ൽ 21 (ഇരുപത്തൊന്ന്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 40 (നാൽപ്പത്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച നിലവിലുള്ള മറ്റ് ആനുകൂല്യങ്ങളൊന്നും ഈ തിരഞ്ഞെടുപ്പിന് ബാധകമല്ല.).
7. യോഗ്യതകൾ:—

(1) നാലാം സ്റ്റാന്റേർഡ് ജയിച്ചിരിക്കണം.

(2) ഹെവി ഡ്യൂട്ടി വാഹനങ്ങൾ ഓടിക്കുന്നതിന് അനുവദിച്ചുകൊണ്ട് നിലവിലുള്ള മോട്ടോർ ഡ്രൈവിംഗ് ലൈസൻസ് ഉണ്ടായിരിക്കണം. ഡ്രൈവിംഗ് ലൈസൻസ് ലഭിച്ചിട്ട് 7 വർഷം പൂർത്തിയാക്കിയിരിക്കണം. ഈ 7 വർഷത്തിൽ ഹെവി ഡ്യൂട്ടി വാഹന ലൈസൻസ് കിട്ടിയിട്ട് മൂന്നു വർഷമോ അതിലധികമോ പൂർത്തിയാക്കിയിരിക്കണം.

(3) താഴെപ്പറയുന്ന ശാരീരിക യോഗ്യതകൾ ഉണ്ടായിരിക്കണം.

1. പൊക്കം—158 സെന്റിമീറ്റർ
2. നെഞ്ചളവ്— സാധാരണ 76 സെന്റിമീറ്റർ
3. കാഴ്ച ശക്തി (താഴെ കൊടുത്തിരിക്കുന്ന സ്റ്റാൻഡേർഡിലുള്ള കാഴ്ച ഉണ്ടായിരിക്കണം.

| | വലതുകണ്ണ് | ഇടതുകണ്ണ് |
|---|---|---|
| ദൂരക്കാഴ്ച | 6/6 സ്നെല്ലൻ | 6/6 സ്നെല്ലൻ |
| സമീപകാഴ്ച | 0.5 സ്നെല്ലൻ | 0.5 സ്നെല്ലൻ |

ഓരോ കണ്ണിനും പൂർണ്ണരൂപത്തിലുള്ള കാഴ്ച ശക്തി ഉണ്ടായിരിക്കണം. വർണ്ണാന്ധത, കോങ്കണ്ണ്, കണ്ണുകളുടേയോ, കൺപോളകളുടേയോ അനാരോഗ്യാവസ്ഥ എന്നിവയുള്ള ഉദ്യോഗാർത്ഥികളെ ഈ ഉദ്യോഗത്തിന് അയോഗ്യരായി കണക്കാക്കുന്നതാണ്. കാഴ്ചയെ സംബന്ധിച്ച മേൽപ്പറഞ്ഞ വിവരങ്ങൾ തെളിയിക്കുന്നതിനുള്ള മെഡിക്കൽ സർട്ടിഫിക്കറ്റ് ഇന്റർവ്യൂ സമയത്ത് ഹാജരാക്കേണ്ടതാണ്. ഉദ്യോഗത്തിൽ പ്രവേശിക്കുന്ന സമയം രണ്ടാം ഗ്രേഡ് സിവിൽ സർജൻ പദവിയിൽ കുറയാത്ത ഒരു മെഡിക്കൽ ആഫീസറിൽ നിന്നും ലഭിച്ചിട്ടുള്ള മെഡിക്കൽ ഫിറ്റ്നസ് സർട്ടിഫിക്കറ്റ് ഉദ്യോഗാർത്ഥി ഹാജരാക്കേണ്ടതാണ്.

<u>കുറിപ്പ്</u>:—(1) അപേക്ഷകർക്ക് മിലിട്ടറിയിൽ ഏഴു വർഷം എം.ടി. ഡ്രൈവറായിട്ടുള്ള പരിചയവും നിലവിലുള്ള സിവിൽ ലൈസൻസും (ഹെവി ഡ്യൂട്ടി വാഹനങ്ങൾ ഓടിക്കുന്നതിനുള്ള ലൈസൻസും) ഉണ്ടെങ്കിൽ ഹെവി ഡ്യൂട്ടി വെഹിക്കിൾസ് ഓടിക്കുന്നതിനുള്ള ലൈസൻസ് കിട്ടിയിട്ട് മൂന്നു വർഷം പൂർത്തിയായിരിക്കണമെന്നുള്ള നിബന്ധന ബാധകമല്ല (ഉദ്യോഗാർത്ഥികൾ അവർക്ക് ഡ്രൈവിംഗിലുള്ള പ്രാഗൽഭ്യം കമ്മീഷൻ നടത്തുന്ന പ്രായോഗിക പരീക്ഷയിൽ തെളിയിക്കേണ്ടതാണ്).

(2) വികലാംഗർ ഈ ഉദ്യോഗത്തിന് അപേക്ഷിക്കുവാൻ അർഹരല്ല.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി— 8–8–1984 ബുധനാഴ്ച വൈകുന്നേരം അഞ്ചുമണിവരെ.
9. അപേക്ഷാഫാറം.—ഉദ്യോഗാർത്ഥികൾ ഫീസ് കൊടുക്കേണ്ടതില്ല. ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതി.
10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം—
    ഡെപ്യൂട്ടി സെക്രട്ടറി,
    സ്പെഷ്യൽ റിക്രൂട്ട്മെന്റ് വിംഗ്,
    കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ ആഫീസ്, പട്ടം, തിരുവനന്തപുരം—4,
    പിൻ. 695 004.

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിന്മേൽ കൊടുത്തിരിക്കുന്ന മേൽവിലാസം തിരുത്തി, മുകളിൽ കാണിച്ചിരിക്കുന്ന വിലാസത്തിൽ അപേക്ഷ അയയ്ക്കണം.

11. പൊതു വ്യവസ്ഥകളിലെ രണ്ടും അഞ്ചും എട്ടും ഇരുപത്തിയാറും ഖണ്ഡികകൾ ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.
12. നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ ആസ്പദമാക്കി തയ്യാറാക്കപ്പെടുന്ന ലിസ്റ്റിലെ റാങ്കനുസരിച്ചും പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കുള്ള പ്രത്യേക സംവരണം സംബന്ധിച്ച് 13-4-1972-ലെ ജി.ഒ.എം.എസ്. നമ്പർ 142/72/പി.ഡി. യിലേയും 29–11–1973–ലെ ജി.ഒ.എം.എസ്. നമ്പർ 309/73/പി.ഡി.യിലേയും 17-1-1976-ലെ ജി.ഒ.പി. നമ്പർ 21/76/പി.ഡി.യിലേയും വ്യവസ്ഥകൾ അനുസരിച്ചും നിയമനകാര്യത്തിൽ അപ്പോഴപ്പോൾ ഉണ്ടാകുന്ന പ്രത്യേക ചട്ടങ്ങളനുസരിച്ചും 1958-ലെ കേരള സ്റ്റേറ്റ് ആന്റ് സബോർഡിനേറ്റ് സർവീസ് ചട്ടങ്ങളുടെ രണ്ടാം ഭാഗത്തുള്ള 3 (സി) 17(എ) 17(ബി) എന്നീ വകുപ്പുകൾക്ക് വിധേയമായും ആയിരിക്കുന്നതാണ്.

(വിശദവിവരങ്ങൾക്ക് താഴെ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക).

വിഭാഗം—6

1. വകുപ്പ്—വിദ്യാഭ്യാസം
2. ഉദ്യോഗപ്പേര്—ഹൈസ്കൂൾ അസിസ്റ്റന്റ് (ഹിന്ദി)
3. ശമ്പളം—420–720 രൂപ
4. ഒഴിവുകളുടെ എണ്ണം—

| | |
|---|---|
| കൊല്ലം | —1 |
| ആലപ്പുഴ | —2 |
| കോട്ടയം | —2 |
| ഇടുക്കി | —3 |
| തൃശ്ശൂർ | —4 |
| പാലക്കാട് | —4 |
| മലപ്പുറം | —5 |
| കോഴിക്കോട് | —3 |
| കണ്ണൂർ | —5 |
| വയനാട് | —11 |

കുറിപ്പ്—(1) ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യം ഉണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും, ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ട്മെന്റിനുവേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽനിന്നും നിയമനം നടത്തുന്നതാണ്.

(2) ഈ വിജ്ഞാപനപ്രകാരമുള്ള തിരഞ്ഞെടുപ്പ് ജില്ലാടിസ്ഥാനത്തിൽ 27-5-1971-ലെ ഗവൺമെന്റ് ഓർഡർ എം.എസ്. 154/71/പി. ഡി. യിലെ പ്രത്യേക വ്യവസ്ഥകൾക്ക് അനുസൃതമായി നടത്തുന്നതാണ്. ജില്ലാടിസ്ഥാനത്തിൽ തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റുകളിൽ നിന്നും ഏതെങ്കിലും ഒരു ജില്ലയിലേക്ക് നിയമനം ലഭിക്കുന്ന ഒരു ആളിന് തുടർച്ചയായി സർവ്വീസ് ആരംഭിക്കുന്ന തീയതി മുതൽ അഞ്ചുവർഷക്കാലത്തിനിടയ്ക്ക് ആ ജില്ലയിൽ നിന്നും മറ്റൊരു ജില്ലയിലേക്ക് മാറ്റം അനുവദിക്കുന്നതല്ല. അഞ്ചുവർഷത്തിനുശേഷം മറ്റേതെങ്കിലും ജില്ലയിലേക്ക് മാറ്റം അനുവദിക്കുകയാണെങ്കിൽ ആ മാറ്റം 2-1-1961-ലെ ഗവൺമെന്റ് ഓർഡർ ജി. ഒ. എം. എസ്. 4/പി. ഡി. യിലെ വ്യവസ്ഥകൾക്ക് വിധേയമായിരിക്കുന്നതാണ്. ഇപ്പോൾ ഗവൺമെന്റ് സർവ്വീസിൽ ഇതേ ഉദ്യോഗത്തിന് ഒരു ജില്ലയിൽ ഇരിക്കുന്നവർക്ക് മറ്റൊരു ജില്ലയിലേക്ക് അപേക്ഷിക്കുവാൻ പാടില്ല. എന്നാൽ അവർക്ക് ഇതിൽ ഉയർന്ന ഉദ്യോഗത്തിന് അപേക്ഷിക്കാവുന്നതാണ്.

(3) ഈ വിജ്ഞാപനപ്രകാരം ഒരു ഉദ്യോഗാർത്ഥി ഒന്നിൽ കൂടുതൽ ജില്ലകളിലേക്ക് അപേക്ഷിക്കാൻ പാടില്ല. ഇതിന് വിപരീതമായി ഒന്നിൽ കൂടുതൽ ജില്ലകളിലേക്ക് അപേക്ഷിച്ച് അതിൻപ്രകാരം നിയമനം ലഭിക്കുന്നതായാൽ ആ നിയമനം റദ്ദാക്കുന്നതും അവരുടെ പേരിൽ ശിക്ഷണ നടപടികൾ കൈക്കൊള്ളുന്നതുമാണ്.

(4) അപേക്ഷ നിയമനം ലഭിക്കേണ്ട ജില്ലയിലേക്ക് അയയ്ക്കേണ്ടതും പ്രസ്തുത ജില്ലയുടെ പേര് അപേക്ഷാഫോറത്തിലെ നിർദ്ദിഷ്ട കോളത്തിൽ വ്യക്തമായി എഴുതിയിരിക്കേണ്ടതുമാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം (പട്ടികജാതി/പട്ടികവർഗ്ഗക്കാരിൽ നിന്നു മാത്രം).

6. പ്രായപരിധി—1-1-1984-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 40 (നാല്പത്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച നിലവിലുള്ള മറ്റ് ആനുകൂല്യങ്ങളൊന്നും ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.)

7. യോഗ്യതകൾ.—താഴെ പറയുന്നവയിൽ ഏതെങ്കിലും ഒരു വിദ്യാഭ്യാസ യോഗ്യതയും ഒരു ട്രെയിനിംഗ് യോഗ്യതയും ഉണ്ടായിരിക്കണം. ട്രെയിനിംഗ് യോഗ്യതയുള്ള ഉദ്യോഗാർത്ഥികൾക്ക് നിയമനത്തിൽ മുൻഗണന നൽകുന്നതാണ്.

(എ) വിദ്യാഭ്യാസ യോഗ്യത.—കേരളത്തിലെ ഒരു അംഗീകൃത സർവ്വകലാശാല നൽകിയിട്ടുള്ളതോ, കേരളത്തിലെ സർവ്വകലാശാലകൾ അംഗീകരിച്ചിട്ടുള്ളതോ ആയ ഹിന്ദി ഭാഷാ ബിരുദം.

അല്ലെങ്കിൽ

കേരളത്തിലെ ഏതെങ്കിലും ഒരു അംഗീകൃത സർവ്വകലാശാലയിൽ നിന്നും ലഭിച്ചിട്ടുള്ളതോ കേരളത്തിലെ സർവ്വകലാശാലകൾ അംഗീകരിച്ചിട്ടുള്ളതോ ആയ പൗരസ്ത്യ ഭാഷാ പഠനത്തിലുള്ള (ഹിന്ദി) ഒരു ടൈറ്റിൽ (ടൈറ്റിൽ ഓഫ് ഓറിയന്റൽ ലേണിംഗ് ഹിന്ദി)

അല്ലെങ്കിൽ

ദക്ഷിണ ഭാരത ഹിന്ദി പ്രചാര സഭ (മദ്രാസ്) യുടെ പ്രവീൺ യോഗ്യതയോടൊപ്പം കേരള ഗവൺമെന്റിന്റെ പരീക്ഷാ വിഭാഗം കമ്മീഷണർ നടത്തുന്ന എസ്. എസ്. എൽ. സി. പരീക്ഷ ജയിച്ചിരിക്കുകയോ തത്തുല്യമായ മറ്റു യോഗ്യതയോ ഉണ്ടായിരിക്കണം.

അല്ലെങ്കിൽ

കേരള ഹിന്ദി പ്രചാരസഭയുടെ സാഹിത്യാചാര്യ യോഗ്യതയോടൊപ്പം കേരള ഗവൺമെന്റിന്റെ പരീക്ഷാ കമ്മീഷണർ നടത്തുന്ന എസ്. എസ്. എൽ. സിയോ തത്തുല്യമായ യോഗ്യതയോ ഉണ്ടായിരിക്കണം.

(ബി) ട്രെയിനിംഗ് യോഗ്യത.—

കേരളത്തിലെ ഒരംഗീകൃത സർവ്വകലാശാല നൽകുന്നതോ കേരളത്തിലെ സർവ്വകലാശാലകൾ അംഗീകരിച്ചിട്ടുള്ളതോ ആയ ബി. എഡ്/ബി. റ്റി/എൽ. റ്റി.

അല്ലെങ്കിൽ

കേരള ഗവൺമെന്റ് പരീക്ഷാ കമ്മീഷണർ നൽകുന്ന ഭാഷാദ്ധ്യാപക പരിശീലനത്തിലുള്ള (ഹിന്ദി) സർട്ടിഫിക്കറ്റോ ഡിപ്ലോമയോ.

അല്ലെങ്കിൽ

കേരള ഗവൺമെന്റിന്റെ പരീക്ഷാ കമ്മീഷണർ നൽകുന്ന ഹിന്ദി ഭാഷാദ്ധ്യാപക പരിശീലനത്തിലുള്ള ഡിപ്ലോമ.

അല്ലെങ്കിൽ

കേന്ദ്രീയ ഹിന്ദി ശിക്ഷൺ മണ്ഡൽ, ആഗ്ര നൽകുന്ന താഴെ പറയുന്നവയിൽ ഏതെങ്കിലും ഒരു പരീക്ഷ ജയിച്ചിരിക്കണം.

1. ഹിന്ദി ശിക്ഷൺ പ്രവീൺ
2. ഹിന്ദി ശിക്ഷൺ പാരംഗത്
3. ഹിന്ദി ശിക്ഷൺ നിഷ്ണാത്

വിശദീകരണം.—(1) 1969-70 വിദ്യാഭ്യാസ വർഷത്തിലോ അതിനു മുൻപോ ദക്ഷിണ ഭാരത് ഹിന്ദി പ്രചാരസഭ നൽകുന്ന പ്രചാരക് ഡിപ്ലോമ പാസായിട്ടുള്ളവരെ നിശ്ചിത ട്രെയിനിംഗ് യോഗ്യത ഉള്ളവരായി കണക്കാക്കുന്നതാണ്.

(2) 1967-68 വിദ്യാഭ്യാസ വർഷത്തിലോ അതിനു മുൻപോ മധുരയിലെ ഗാന്ധിഗ്രാം റീജിയണൽ ഹിന്ദി ട്രെയിനിംഗ് കോളേജ് നടത്തുന്ന ഹിന്ദി അദ്ധ്യാപക ഡിപ്ലോമാ കോഴ്സ് വിജയകരമായി പൂർത്തിയാക്കിയിട്ടുള്ളവരെ നിശ്ചിത ട്രെയിനിംഗ് യോഗ്യത ഉള്ളവരായി കണക്കാക്കുന്നതാണ്.

(3) 1969-70 വിദ്യാഭ്യാസ വർഷത്തിലോ അതിനു മുൻപോ കേരള ഹിന്ദി പ്രചാരസഭ നടത്തുന്ന ആചാര്യ ഡിപ്ലോമ കോഴ്സോ പാസായിട്ടുള്ളവരെ നിശ്ചിത ട്രെയിനിംഗ് യോഗ്യത ഉള്ളവരായി കണക്കാക്കുന്നതാണ്.

കുറിപ്പ്.—ട്രെയിനിംഗ് യോഗ്യത ഇല്ലാത്ത ഉദ്യോഗാർത്ഥികൾക്കും പ്രസ്തുത ഉദ്യോഗത്തിന് അപേക്ഷിക്കാവുന്നതാണ്. ട്രെയിനിംഗ് യോഗ്യതയുള്ള ഉദ്യോഗാർത്ഥികളുടെ അഭാവത്തിൽ ട്രെയിനിംഗ് യോഗ്യത ഇല്ലാത്തവരെ നിയമിക്കുന്നതാണ്. അങ്ങനെ നിയമിക്കപ്പെടുന്നവർ നിയമനം ലഭിക്കുന്ന തീയതി മുതൽ മൂന്നു കൊല്ലത്തിനകം ട്രെയിനിംഗ് യോഗ്യത നേടിയിരിക്കണം. (3-5-1982-ലെ ജി. ഒ. എം. എസ്. 63/82/ജി. എഡ്യൂക്കേഷൻ എന്ന ഗവൺമെന്റ് ഉത്തരവ് നോക്കുക).

പ്രത്യേകാനുകൂല്യങ്ങൾ:—(1) ബി. എഡ്/ബി. റ്റി/എൽ. റ്റി ജയിച്ചിട്ടുള്ള നിശ്ചിത പ്രായപരിധിയിൽപെട്ട ജവാൻമാരുടെ ഭാര്യമാർക്ക് 12-2-1970-ലെ സർക്കാർ ഉത്തരവ് നമ്പർ എം. എസ്. 50/70/പി. ഡി., 21-1-1978-ലെ സർക്കാർ ഉത്തരവ് നമ്പർ എം. എസ്. 9/78/ജി. ഇ. ഡി. എൻ. എന്നിവയിലെ വ്യവസ്ഥകൾക്ക് വിധേയമായി നിയമനകാര്യത്തിൽ സംവരണ തത്വത്തിന് വിധേയമായി മുൻഗണന (Preference) നൽകുന്നതാണ്. 19-9-1964 വരെ മിലിട്ടറി സർവ്വീസിലിരുന്ന് പിരിഞ്ഞുപോന്ന ജവാൻമാരുടെ ഭാര്യമാർക്കും അവർ 1-1-1984-ൽ 40 വയസ്സ് തികയാത്തവരും 19-9-1964-ൽ നിശ്ചിത യോഗ്യതയുള്ളവരും ആണെങ്കിൽ ഈ ആനുകൂല്യം ലഭിക്കുന്നതാണ്. (സേവനരംഗത്തുള്ള പട്ടാളക്കാരെയും, ബേസ് എസ്റ്റാബ്ലിഷ്മെന്റിൽ പ്രവർത്തിക്കുന്നവരെയുമാണ് ജവാൻമാരുടെ പട്ടികയിൽ ഉൾപ്പെടുത്തിയിരിക്കുന്നത്).

അങ്ങനെയുള്ളവർ [27-5-1956-ലെ ജി. ഒ. (എം. എസ്.) നമ്പർ 243/66/എഡ്യൂക്കേഷൻ] ഭർത്താവിന്റെ പേര്, മിലിട്ടറി റാങ്ക്, മിലിട്ടറി അഡ്രസ്സ് മുതലായവ കാണിച്ചുകൊണ്ടുള്ള സർട്ടിഫിക്കറ്റ് കമാൻഡിംഗ് ഓഫീസറിൽ നിന്നും വാങ്ങി ഹാജരാക്കേണ്ടതാണ്. (19-9-1964-ലെ ജി. ഒ. എം. എസ്. 509/64/എഡ്യൂക്കേഷൻ 9-11-1965-ലെ ജി. ഒ. എം. എസ്. 614/65/എഡ്യൂക്കേഷൻ, 27-5-1966-ലെ ജി. ഒ. എം. എസ്. 243/66/എഡ്യൂക്കേഷൻ, 21-1-1978-ലെ ജി. ഒ. എം. എസ്. 9/78/ജി. എഡ്യൂക്കേഷൻ.)

ഈ വിഭാഗത്തിൽപ്പെടുന്ന ഉദ്യോഗാർത്ഥികൾ തങ്ങൾ ജവാൻമാരുടെ ഭാര്യമാരാണെന്ന വിവരം അപേക്ഷയുടെ ഒന്നാം പേജിന്റെ മുകൾഭാഗത്ത് രേഖപ്പെടുത്തേണ്ടതാണ്.

(2) ഫസ്റ്റ് ക്ലാസ് സ്കൗട്ട്സിലും ഗൈഡ്സിലുംപെട്ട നിശ്ചിതപ്രായപരിധിയിൽപ്പെടുന്ന ഉദ്യോഗാർത്ഥികൾക്ക് നിയമനകാര്യത്തിൽ മുൻഗണന നൽകുന്നതാണ്. (27-5-1975-ലെ ജി. ഒ. എം. എസ്. 122/75/ജി. എഡ്യൂക്കേഷൻ പ്രകാരം)

നോട്ട്:—(1) മേൽപ്പറഞ്ഞ ഏതെങ്കിലും വിഭാഗത്തിൽപ്പെടുന്നവർ പ്രത്യേക പരിഗണനക്ക് നിർദ്ദിഷ്ട അപേക്ഷാഫാറത്തിൽ പ്രസ്തുത വിവരം നിർദ്ദിഷ്ട കോളത്തിൽ രേഖപ്പെടുത്തേണ്ടതാണ്.

(2) ഉദ്യോഗാർത്ഥികൾ പൊതുവ്യവസ്ഥകളിൽ ആവശ്യപ്പെട്ടിരിക്കുന്ന രേഖകൾക്ക് പുറമെ ഡിഗ്രി മുതലായ പരീക്ഷകൾക്ക് ലഭിച്ചിട്ടുള്ള മാർക്ക് ലിസ്റ്റിന്റെ ശരിപ്പകർപ്പുകൂടി സ്വയം സാക്ഷ്യപ്പെടുത്തി അപേക്ഷയോടൊപ്പം അയയ്ക്കേണ്ടതാണ്.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—8-8-1984 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.

9. അപേക്ഷാഫാറം — ഉദ്യോഗാർത്ഥികൾ ഫീസ് മുദ്രണം ചെയ്യാത്തതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതി.

10. അപേക്ഷ അയക്കേണ്ട മേൽവിലാസം—

1. കൊല്ലം ജില്ല :

ജില്ലാ ആഫീസർ,<br>കെ. പി. എസ്. സി.<br>ജില്ലാ ആഫീസ്, വെള്ളിമൺ,<br>സിവിൽ സ്റ്റേഷനു സമീപം,<br>കൊല്ലം, പിൻ: 691 009.

2. ആലപ്പുഴ ജില്ല :

ജില്ലാ ആഫീസർ,<br>കെ. പി. എസ്. സി.<br>ജില്ലാ ആഫീസ്,<br>ബിൽഡിംഗ് നമ്പർ 830/31,<br>ഗൗരീസദനം,<br>തോണ്ടൻകുളങ്ങര,<br>ആലപ്പുഴ,<br>പിൻ: 688 006.

3. കോട്ടയം ജില്ല :

ജില്ലാ ആഫീസർ,<br>കെ. പി. എസ്. സി.<br>കോട്ടയം ജില്ലാ ആഫീസ്,<br>ബിൽഡിംഗ് നമ്പർ 3/395,<br>ഫസ്റ്റ് ഫ്ലോർ,<br>അമ്പാട്ട് ബിൽഡിംഗ്,<br>ദേവലോകം, മുട്ടമ്പലം (പി. ഒ.),<br>കോട്ടയം—പിൻ-686004.

4. ഇടുക്കി ജില്ല :

ജില്ലാ ആഫീസർ,<br>കെ. പി. എസ്. സി.<br>ഇടുക്കി ജില്ലാ ആഫീസ്,<br>ഹൗസ് നമ്പർ 1/727,<br>കട്ടപ്പന സൗത്ത് പി. ഒ.,<br>ഇടുക്കി (ജില്ല),<br>പിൻ. 685 515.

5. തൃശ്ശൂർ ജില്ല:

ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്,
വാർഡ് നമ്പർ 27,
ബിൽഡിംഗ് നമ്പർ 602,
"സുനന്ദ" സെനാനാമഠിഷൻ റോഡ്,
ചെമ്പുക്കാവ്,
തൃശ്ശൂർ, പിൻ : 680 020.

6. പാലക്കാട് ജില്ല :

ജില്ലാ ആഫീസർ,
കെ. പി. എസ്. സി. ജില്ലാ ആഫീസ്,
സിവിൽ സ്റ്റേഷൻ,
പാലക്കാട്, പിൻ : 678 001

7. മലപ്പുറം ജില്ല :

ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്,
ഹൗസ് നമ്പർ 12/26,
മലപ്പുറം, പിൻ: 676 505.

8 കോഴിക്കോട് ജില്ല :

ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്,
സിവിൽ സ്റ്റേഷൻ,
കോഴിക്കോട്, പിൻ 673 020

9. വയനാട് ജില്ല :

ജില്ലാ ആഫീസർ
കെ. പി. എസ്. സി
ജില്ലാ ആഫീസ്,
ബിൽഡിംഗ് നമ്പർ കെ. പി. 3/640,
പഞ്ചായത്ത് ഷോപ്പിംഗ് സെന്റർ,
ഫസ്റ്റ് ഫ്ളോർ,
കൽപ്പറ്റ പി. ഒ.,
വയനാട് പിൻ 673 121.

10 കണ്ണൂർ ജില്ല :

ജില്ലാ ആഫീസർ,
കെ. പി. എസ്. സി. ജില്ലാ ആഫീസ്,
സിവിൽ സ്റ്റേഷൻ,
ഫസ്റ്റ് ഫ്ളോർ,
കണ്ണൂർ പിൻ 670 00 .

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിൻമേൽ കൊടുത്തിരിക്കുന്ന മേൽവിലാസം തിരുത്തി, മുകളിൽ കാണിച്ചിരിക്കുന്ന വിലാസത്തിൽ അപേക്ഷ അയയ്ക്കണം.

11. പൊതുവ്യവസ്ഥകളിലെ രണ്ടും, എട്ടും, ഇരുപത്തിയാറും ഖണ്ഡികകൾ ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല

12. നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ ആസ്പദമാക്കി തയ്യാറാക്കപ്പെടുന്ന ലിസ്റ്റിലെ റാങ്കനുസരിച്ചും, പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കുള്ള പ്രത്യേക സംവരണം സംബന്ധിച്ച് 13-4-1972-ലെ ജി. ഒ. എം. എസ്. നമ്പർ 142/72/പി. ഡി. യിലെയും 29-11-1973-ലെ ജി. ഒ. എം. എസ്. നമ്പർ 309/73/പി. ഡി. യിലെയും 17-1-1976-ലെ ജി.ഒ. പി. നമ്പർ 21/76/പി. ഡി. യിലെയും വ്യവസ്ഥകൾ അനുസരിച്ചും നിയമനകാര്യത്തിൽ അപ്പോഴപ്പോൾ ഉണ്ടാകുന്ന പ്രത്യേക ചട്ടങ്ങളനുസരിച്ചും 1958-ലെ കേരള സ്റ്റേറ്റ് ആൻഡ് സബോർഡിനേറ്റ് സർവ്വീസ് ചട്ടങ്ങളുടെ രണ്ടാം ഭാഗത്തുള്ള 3 (സി) 17 (എ) 17 (ബി) എന്നീ വകുപ്പുകൾക്ക് വിധേയമായും ആയിരിക്കുന്നതാണ്.

(വിശദ വിവരങ്ങൾക്ക് താഴെ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക).

വിഭാഗം—7

1. വകുപ്പ്—വിവിധം
2. ഉദ്യോഗപ്പേര്—ലോവർ ഡിവിഷൻ ക്ലാർക്ക്
3. ശമ്പളം—330-515 രൂപ
4. ഒഴിവുകളുടെ എണ്ണം
   1. പത്തനംതിട്ട—1
   2. തിരുവനന്തപുരം
   3. കൊല്ലം
   4. ആലപ്പുഴ
   5. ഇടുക്കി
   6. കോട്ടയം
   7. പാലക്കാട്
   8. മലപ്പുറം

   (2 മുതൽ 8 വരെ:) ഒഴിവുകളുടെ എണ്ണം കണക്കാക്കപ്പെട്ടിട്ടില്ല

കുറിപ്പ്:—(1) ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിൽ ഇരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ട്മെന്റിനുവേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

(2). ഈ വിജ്ഞാപനപ്രകാരമുള്ള തെരഞ്ഞെടുപ്പ് ജില്ലാടിസ്ഥാനത്തിൽ 27-5-1971-ലെ ഗവൺമെന്റ് ഓർഡർ എം. എസ്. 154/71/പി. ഡി. യിലെ പ്രത്യേക വ്യവസ്ഥകൾക്ക് അനുസൃതമായി നടത്തുന്നതാണ്. ജില്ലാടിസ്ഥാനത്തിൽ തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റുകളിൽ നിന്നും ഏതെങ്കിലും ഒരു ജില്ലയിലേക്ക് നിയമനം ലഭിക്കുന്ന ആളിന് തുടർച്ചയായി സർവ്വീസ് ആരംഭിക്കുന്ന തീയതി മുതൽ അഞ്ചുവർഷക്കാലത്തിനിടയ്ക്ക് ആ ജില്ലയിൽ നിന്നും മറ്റൊരു ജില്ലയിലേക്ക് മാറ്റം അനുവദിക്കുന്നതല്ല. അഞ്ചു വർഷത്തിനുശേഷം മറ്റേതെങ്കിലും ജില്ലയിലേക്ക് അനുവദിക്കുകയാണെങ്കിൽ ആ മാറ്റം 2-1-1961-ലെ ഗവൺമെന്റ് ഓർഡർ ജി. ഒ. എം. എസ്. 4/പി. ഡി. യിലെ വ്യവസ്ഥകൾക്ക് വിധേയമായിരിക്കുന്നതാണ്. ഇപ്പോൾ ഗവൺമെന്റ് സർവ്വീസിൽ ഇതേ ഉദ്യോഗത്തിന് ഒരു ജില്ലയിൽ ഇരിക്കുന്നവർക്ക് മറ്റൊരു ജില്ലയിലേക്ക് അപേക്ഷിക്കുവാൻ പാടില്ല. എന്നാൽ അവർക്ക് ഇതിൽ ഉയർന്ന ഉദ്യോഗത്തിന് അപേക്ഷിക്കാവുന്നതാണ്.

(3) ഈ വിജ്ഞാപനപ്രകാരം ഒരു ഉദ്യോഗാർത്ഥി ഒന്നിൽ കൂടുതൽ ജില്ലകളിലേക്ക് അപേക്ഷിക്കാൻ പാടില്ല. ഇതിനു വിപരീതമായി ഒന്നിൽ കൂടുതൽ ജില്ലകളിലേക്ക് അപേക്ഷിച്ച് അതിൻപ്രകാരം നിയമനം ലഭിക്കുന്നതായാൽ ആ നിയമനം റദ്ദാക്കുന്നതും അവരുടെ പേരിൽ ശിക്ഷണ നടപടികൾ കൈക്കൊള്ളുന്നതുമാണ്.

(4) അപേക്ഷ, നിയമനം ലഭിക്കേണ്ട ജില്ലയിലേക്ക് അയയ്ക്കേണ്ടതും പ്രസ്തുത ജില്ലയുടെ പേര് അപേക്ഷാഫാറത്തിലെ നിർദ്ദിഷ്ട കോളത്തിൽ വ്യക്തമായി എഴുതിയിരിക്കേണ്ടതുമാണ്.

(5) വകുപ്പ് മേധാവികളുടെ ഓഫീസിൽ ഉണ്ടാകുന്ന ഒഴിവുകളിലേക്കും (Headquarters vacancies) ജില്ലാടിസ്ഥാനത്തിൽ തയ്യാറാക്കുന്ന റാങ്ക് ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം (പട്ടികജാതി/പട്ടികവർഗ്ഗക്കാരിൽനിന്നു മാത്രം)

6. പ്രായപരിധി—1-1-1984-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 40 (നാൽപ്പത്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസ്സിളവിനെ സംബന്ധിച്ച നിലവിലുള്ള മറ്റ് ആനുകൂല്യങ്ങളൊന്നും ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.)

7. യോഗ്യതകൾ:—

(1) എസ്. എസ്. എൽ. സി. യോ തത്തുല്യമായ പരീക്ഷയോ ജയിച്ചിരിക്കണം.

കുറിപ്പ്.—(1) ഉദ്യോഗാർത്ഥികൾ ഈ വിജ്ഞാപനത്തിലെ 15-ാം ഖണ്ഡികയിൽ ആവശ്യപ്പെട്ടിട്ടുള്ള രേഖകൾക്ക് പുറമേ എസ്. എസ്. എൽ. സി. യുടെ മാർക്ക് ലിസ്റ്റിന്റെ ശരിപകർപ്പ് (എൻഡോഴ്സ്മെന്റോടുകൂടി) അപേക്ഷയോടൊപ്പം സ്വയം സാക്ഷ്യപ്പെടുത്തി ഹാജരാക്കേണ്ടതാണ്.

(2) പ്രസ്തുത ഉദ്യോഗത്തിന് തെരഞ്ഞെടുക്കപ്പെടുന്നവർ തിരുവനന്തപുരം ഗവൺമെന്റ് സെക്രട്ടേറിയറ്റിലെ ക്ലാർക്കുമാർക്കും അസിസ്റ്റന്റ്മാർക്കും വേണ്ടിയുള്ള ട്രെയിനിംഗ് സ്കൂളിൽ ഒരു നിശ്ചിതകാല പരിശീലനം നേടുവാൻ ബാദ്ധ്യസ്ഥരായിരിക്കും. അത് സംബന്ധിച്ചുള്ള വ്യവസ്ഥകൾ ബന്ധപ്പെട്ട ഗവൺമെന്റ് ഉത്തരവുകൾ നോക്കി മനസ്സിലാക്കാവുന്നതാണ്.

(3) സ്വീകാര്യമായ അപേക്ഷ സമർപ്പിക്കുന്നവർ എസ്. എസ്. എൽ. സി. നിലവാരത്തിലുള്ള രണ്ടു മണിക്കൂർ സമയത്തെ ഒരു എഴുത്തു പരീക്ഷക്ക് ഹാജരാകേണ്ടതാണ്. സിലബസ് തുടങ്ങിയ വിവരങ്ങൾ താഴെ കൊടുക്കുന്നു.

| വിഷയം | പരമാവധി മാർക്ക് |
|---|---|
| **പാർട്ട്—I പൊതു വിജ്ഞാനം** | |
| പ്രാദേശികവും ദേശീയവുമായ കാര്യങ്ങൾക്ക് പ്രാധാന്യം കൊടുത്തുകൊണ്ട് ദൈനംദിന വിഷയങ്ങളെ കുറിച്ചും ദൈനംദിന ശാസ്ത്രത്തിലെ സാധാരണ കാര്യങ്ങളെ കുറിച്ചും പ്രാഥമിക ചരിത്ര ഭൂമിശാസ്ത്ര വിഷയങ്ങളെ കുറിച്ചുള്ള ഒബ്ജക്റ്റീവ് മാതൃകയിലുള്ള (Objective type) ചോദ്യങ്ങൾ | 60 |
| **പാർട്ട്—II പ്രാദേശിക ഭാഷ** | |
| ഖണ്ഡിക എഴുത്ത്, കത്തെഴുത്ത് മുതലായവ | 20 |
| **പാർട്ട്—III ജനറൽ ഇംഗ്ലീഷ്** | |
| ഇംഗ്ലീഷിലുള്ള ഗദ്യഭാഗം സംഗ്രഹിച്ചെഴുത്ത്, ഇംഗ്ലീഷ് ഭാഷയിൽ പ്രചാരത്തിലുള്ള പദങ്ങൾ, ശൈലികൾ, പഴഞ്ചൊല്ലുകൾ ഇവയുടെ പ്രയോഗം മുതലായവ | 20 |

കുറിപ്പ്.—(എ) 1, 2 എന്നീ വിഭാഗങ്ങളിലുള്ള ചോദ്യങ്ങൾക്ക് മലയാളത്തിലോ മറ്റേതെങ്കിലും പ്രാദേശിക ഭാഷയിലോ (തമിഴ്, അല്ലെങ്കിൽ കർണ്ണാടകം) ഉത്തരമെഴുതേണ്ടതാണ്. 3-ാം വിഭാഗം ഇംഗ്ലീഷിൽ തന്നെ ഉത്തരമെഴുതണം. മൂന്നു വിഭാഗങ്ങൾക്കും ഒരേ ഉത്തരക്കടലാസിൽ തന്നെ ഉത്തരമെഴുതാവുന്നതാണ്. എഴുത്തു പരീക്ഷയിൽ വിജയിക്കുന്നതിന് ആവശ്യമായ മാർക്ക് കമ്മീഷന് ഉചിതമെന്ന് തോന്നുന്ന ശതമാനം വരെ കുറയ്ക്കുന്നതാണ്. ഏതെങ്കിലും ഒരു വിഭാഗത്തിനുമാത്രമായി ജയിക്കാൻ പ്രത്യേകം കുറഞ്ഞ മാർക്ക് നിശ്ചയിച്ചിട്ടില്ല. തമിഴോ, കർണ്ണാടകമോ മാതൃഭാഷയായുള്ളവർ ഒന്നും രണ്ടും വിഭാഗങ്ങൾക്ക് തമിഴിലോ, കർണ്ണാടകത്തിലോ ഉത്തരമെഴുതിയാൽ മതിയാകും. അങ്ങനെയുള്ളവർ ആ വിവരം അപേക്ഷാ ഫാറത്തിന്റെ മുകൾഭാഗത്ത് രേഖപ്പെടുത്തിയിരിക്കണം. ഒരു പ്രാദേശിക ഭാഷ (തമിഴ് അല്ലെങ്കിൽ കർണ്ണാടകം) മാത്രമേ രേഖപ്പെടുത്താൻ പാടുള്ളൂ. അവർ ഉദ്യോഗത്തിന് തിരഞ്ഞെടുക്കപ്പെടുകയാണെങ്കിൽ നിയമനതീയതി മുതൽ നാലു വർഷത്തിനകം മലയാളഭാഷയിലുള്ള ഒരു പരീക്ഷ (Language Test in Malayalam) വിജയിക്കേണ്ടതാണ്. പ്രൊബേഷൻ പൂർത്തിയാക്കുന്നതിന് പ്രസ്തുത പരീക്ഷ വിജയിക്കേണ്ടതാണ്. അങ്ങനെയുള്ളവരുടെ പ്രൊബേഷൻ കാലാവധി ആവശ്യമെന്ന് തോന്നുന്ന പക്ഷം നാലു വർഷം വരെ ദീർഘിപ്പിക്കുന്നതാണ്. ഇപ്രകാരം പ്രൊബേഷൻ കാലാവധി ദീർഘിപ്പിക്കുന്നത് ഇൻക്രിമെന്റ് നീട്ടിവെക്കുന്നതിന് കാരണമാകുന്നതല്ല. നിശ്ചിത കാലപരിധിക്കുള്ളിൽ പ്രസ്തുത പരീക്ഷ വിജയിക്കാത്തവരെ സർവ്വീസിൽ നിന്നും ഉടനടി പിരിച്ചു വിടുന്നതാണ്.

(4) ഫിഡിലിറ്റി ഗാരന്റി പോളിസി വേണ്ടതായ സ്റ്റോർ കീപ്പർ തുടങ്ങിയ ഉദ്യോഗങ്ങളിൽ നിയമിക്കപ്പെടുന്നതിന് സമ്മതമുള്ളവർ ആ വിവരം പരീക്ഷ നടക്കുന്ന സമയത്ത് അസിസ്റ്റന്റ് സൂപ്രണ്ട് നൽകുന്ന ലിസ്റ്റിൽ രേഖപ്പെടുത്തിക്കൊടുക്കേണ്ടതാണ്. റാങ്ക് ലിസ്റ്റ് പ്രസിദ്ധപ്പെടുത്തുമ്പോൾ അവരുടെ പേരിന്റെ നേർക്ക് ആ വിവരം കൂടി കാണിച്ചിരിക്കും. അങ്ങനെയുള്ള സമ്മതം രേഖപ്പെടുത്തിയ ആരേയും ഫിഡിലിറ്റി ഗാരന്റി ഇൻഷ്വറൻസ് ആവശ്യമില്ലാത്ത ഏതെങ്കിലും ഉദ്യോഗത്തിലേയ്ക്ക് ആണ് നിയമന മുറ വരുന്നതെങ്കിൽ അതിന് നിയമിക്കപ്പെടുന്നതിന് തടസ്സമൊന്നുമില്ല. എന്നാൽ ഫിഡിലിറ്റി ഗാരന്റി പോളിസി ആവശ്യമുള്ള തസ്തികയിലേക്ക് നിയമനത്തിന് സമ്മതം രേഖപ്പെടുത്തിയിട്ട് പിന്നീട് അത് നിരാകരിച്ചാൽ അവർക്ക് ബന്ധപ്പെട്ട സിലക്റ്റ് ലിസ്റ്റിന്റെ അടിസ്ഥാനത്തിൽ മറ്റൊരു നിയമനവും ലഭിക്കുന്നതല്ല. അവരുടെ പേര് ലിസ്റ്റിൽ നിന്നും നീക്കം ചെയ്യപ്പെടും.

(5) കേരള സ്റ്റേറ്റ് ആർക്കൈവ്സിൽ (Kerala State Archives) ലോവർ ഡിവിഷൻ ക്ലാർക്കായി നിയമനം ആഗ്രഹിക്കുന്ന ഉദ്യോഗാർത്ഥികൾ അപേക്ഷയുടെ ആദ്യപേജിൽ ഏറ്റവും മുകൾഭാഗത്ത് "For appointment in the State Archives also" എന്ന് വ്യക്തമായി രേഖപ്പെടുത്തിയിരിക്കണം. അപ്രകാരം രേഖപ്പെടുത്താത്തവരെ സ്റ്റേറ്റ് ആർക്കൈവ്സിലേക്ക് നിയമനത്തിന് മുറ വരുമ്പോൾ പരിഗണിക്കുന്നതല്ല. റാങ്ക് ലിസ്റ്റ് പ്രസിദ്ധപ്പെടുത്തുമ്പോൾ മേൽപ്പറഞ്ഞ പ്രകാരം രേഖപ്പെടുത്തിയ ഉദ്യോഗാർത്ഥികളുടെ "പേരിന്റെ നേർക്ക് ആർക്കൈവ്സിൽ നിയമനത്തിന് അർഹരാണെന്ന്" രേഖപ്പെടുത്തിയിരിക്കും. അവർ മുറ വരുന്നതനുസരിച്ചു മറ്റു വകുപ്പുകളിലേയ്ക്കും നിയമിക്കപ്പെടുന്നതിന് അർഹതയുള്ളവരായിരിക്കും. എന്നാൽ ഒരാളുടെ മുറ വരുന്നതനുസരിച്ച് സ്റ്റേറ്റ്

ആർക്കൈവ്സിൽ ഒരിക്കൽ നിയമനത്തിനുള്ള ശുപാർശ ചെയ്തു കഴിഞ്ഞാൽ പിന്നെ മറ്റെതെങ്കിലും വകുപ്പിലേയ്ക്കുള്ള നിയമനത്തിന് അയാളുടെ കാര്യം പരിഗണിക്കുന്നതല്ല.

(6) സ്റ്റേറ്റ് ആർക്കൈവ്സിൽ ലോവർ ഡിവിഷൻ ക്ലാർക്കായി നിയമിക്കപ്പെട്ടു കഴിഞ്ഞാൽ ഓരോരുത്തരും നിശ്ചിത പ്രൊബേഷൻ കാലത്ത് ഗവൺമെന്റ് നിശ്ചയിക്കുന്ന 'Old Scripts'-ൽ ഉള്ള ഒരു ട്രെയിനിംഗ് വിജയകരമായി പൂർത്തിയാക്കിയിരിക്കണം.

(7) പരീക്ഷാകേന്ദ്രങ്ങൾ പിന്നീട് പ്രസിദ്ധീകരിക്കുന്നതാണ്. അപേക്ഷകരുടെ സൗകര്യമനുസരിച്ചുള്ള പരീക്ഷാകേന്ദ്രങ്ങൾ തന്നെ കഴിയുന്നതും അനുവദിക്കും. എന്നാൽ ഏതു പരീക്ഷാകേന്ദ്രം നിർദ്ദേശിച്ചാലും ഉദ്യോഗാർത്ഥികൾ അവിടെ പരീക്ഷയ്ക്കിരിക്കാൻ ബാദ്ധ്യസ്ഥരാണ്.

8 അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—8-8-1984 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണി വരെ.

9 അപേക്ഷാഫാറം—ഉദ്യോഗാർത്ഥികൾ ഫീസ് മുദ്രണം ചെയ്യാത്തതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതി.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം:—

1. <u>തിരുവനന്തപുരം ജില്ല:</u>

ജില്ലാ ആഫീസർ,
കെ.പി. എസ്. സി. ജില്ലാ ആഫീസ്,
കുമാരപുരം.
ടി. സി. 1/1588/2.
തിരുവനന്തപുരം.
പിൻ. 695 011.

2. <u>കൊല്ലം ജില്ല :</u>

ജില്ലാ ആഫീസർ,
കെ. പി. എസ്. സി,
ജില്ലാ ആഫീസ്,
വെള്ളിമന,
സിവിൽ സ്റ്റേഷനു സമീപം,
കൊല്ലം-691009.

3. <u>ആലപ്പുഴ ജില്ല:</u>

ജില്ലാ ആഫീസർ,
കെ. പി. എസ്.സി. ജില്ലാ ആഫീസ്
ബിൽഡിംഗ് നമ്പർ 880/31.
ഗൗരി സദനം, തോണ്ടൻകുളങ്ങര,
ആലപ്പുഴ. പിൻ 688 006.

4. <u>കോട്ടയം ജില്ല :</u>

ജില്ലാ ആഫീസർ,
കെ.പി.എസ്.സി. കോട്ടയം
ജില്ലാ ആഫീസ്,
ബിൽഡിംഗ് നമ്പർ 3/396.
ഫസ്റ്റ് ഫ്ളോർ.
അമ്പാട്ടു ബിൽഡിംഗ്,
ദേവലോകം, മുട്ടമ്പലം (പി. ഒ.)
കോട്ടയം. പിൻ. 686 004.

5. <u>ഇടുക്കി ജില്ല:</u>

ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്.
ഹൗസ് നമ്പർ 1/727.
കട്ടപ്പന സൗത്ത് പി. ഒ.
ഇടുക്കി-685515.

6. <u>പാലക്കാട് ജില്ല :</u>

ജില്ലാ ആഫീസർ,
കെ. പി. എസ്. സി,
ജില്ലാ ആഫീസ്,
സിവിൽസ്റ്റേഷൻ പാലക്കാട്.
പിൻ. 678 001

7. <u>മലപ്പുറം ജില്ല:</u>

ജില്ലാ ആഫീസർ,
കെ. പി. എസ്. സി. ജില്ലാ ആഫീസ്,
ഹൗസ് നമ്പർ 12/26,
മലപ്പുറം. പിൻ. 676 505.

8. <u>പത്തനംതിട്ട ജില്ല.</u>

ജില്ലാ ആഫീസർ,
കെ. പി. എസ്. സി.
ജില്ലാ ആഫീസ്,
വാർഡ് നമ്പർ 2.
ബിൽഡിംഗ് നമ്പർ 434.
സെന്റ് പീറ്റേഴ്സ് ബിൽഡിംഗ്,
ഗ്രൗണ്ട് ഫ്ളോർ,
പത്തനംതിട്ട.
പിൻ. 689 645.

അപേക്ഷാഫാറം വാങ്ങുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിന്മേൽ കൊടുത്തിരിക്കുന്ന മേൽവിലാസം തിരുത്തി, മുകളിൽ കാണിച്ചിരിക്കുന്ന വിലാസത്തിൽ അപേക്ഷ അയയ്ക്കണം. കേരള പബ്ലിക് സർവ്വീസ് കമ്മീഷൻ സെക്രട്ടറിയുടെയോ, ഡെപ്യൂട്ടി സെക്രട്ടറിയുടെയോ വിലാസത്തിൽ അയയ്ക്കുന്ന അപേക്ഷകൾ നിരസിക്കുന്നതാണ്.

11. പൊതു വ്യവസ്ഥകളിലെ രണ്ടും ഏട്ടും ഇരുപത്തിയാറും ഖണ്ഡികകൾ ഈ തെരഞ്ഞെടുപ്പിന് ബാധകമല്ല.

12. നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ ആസ്പദമാക്കി തയ്യാറാക്കപ്പെടുന്ന ലിസ്റ്റിലെ റാങ്ക് അനുസരിച്ചും, പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കുള്ള പ്രത്യേക സംവരണം സംബന്ധിച്ച് 13-4-1972-ലെ ജി. ഒ. എം. എസ്. നമ്പർ 142/72/പി. ഡി യിലെയും, 29-11-1973-ലെ ജി. ഒ. എം. എസ്. നമ്പർ 309/73/പി.ഡിയിലെയും, 17-1-1976-ലെ ജി. ഒ. പി. നമ്പർ 21/76/പി. ഡി. യിലെയും വ്യവസ്ഥകൾ അനുസരിച്ചും നിയമനകാര്യത്തിൽ അപ്പോഴപ്പോൾ ഉണ്ടാകുന്ന പ്രത്യേക ചട്ടങ്ങളനുസരിച്ചും 1958-ലെ കേരള സ്റ്റേറ്റ് ആൻഡ് സബോർഡിനേറ്റ് സർവ്വീസ് ചട്ടങ്ങളുടെ രണ്ടാം ഭാഗത്തുള്ള 3 (സി), 17 (എ), 17 (ബി) എന്നീ വകുപ്പുകൾക്ക് വിധേയമായും ആയിരിക്കുന്നതാണ്.

(വിശദ വിവരങ്ങൾക്ക് താഴെ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക.)

വിഭാഗം— 8

1. വകുപ്പ്—വിദ്യാഭ്യാസം
2. ഉദ്യോഗപ്പേര് — പാർട്ട് ടൈം ജൂനിയർ ലാംഗ്വേജ് ടീച്ചർ (ഹിന്ദി)
3. ശമ്പളം—290-425 രൂപ

4. ഒഴിവുകളുടെ എണ്ണം—

| ജില്ല | ഒഴിവുകൾ |
|---|---|
| തിരുവനന്തപുരം | 3 (മൂന്ന്) |
| ആലപ്പുഴ | 2 (രണ്ട്) |
| എറണാകുളം | 6 (ആറ്) |
| കോട്ടയം | 2 (രണ്ട്) |
| തൃശ്ശൂർ | 7 (ഏഴ്) |
| ഇടുക്കി | 6 (ആറ്) |
| കോഴിക്കോട് | 12 (പന്ത്രണ്ട്) |
| വയനാട് | 3 (മൂന്ന്) |
| കണ്ണൂർ | 20 (ഇരുപത്) |
| മലപ്പുറം | 8 (എട്ട്) |

കുറിപ്പ്—(1) ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റ് പ്രാബല്യത്തിൽ വരുന്ന തീയതി മുതൽ ഏറ്റവും കുറഞ്ഞത് ഒരു വർഷവും ഏറ്റവും കൂടിയത് രണ്ടു വർഷവും നിലവിലിരിക്കുന്നതാണ്. എന്നാൽ ഒരു വർഷത്തിനുശേഷം ഇതേ ഉദ്യോഗത്തിന് ഒരു പുതിയ റാങ്ക് ലിസ്റ്റ് പ്രസിദ്ധീകരിക്കപ്പെടുകയാണെങ്കിൽ ആ തീയതി മുതൽ ഈ വിജ്ഞാപനപ്രകാരം തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റിന് പ്രാബല്യമുണ്ടായിരിക്കുന്നതല്ല. മുകളിൽ കാണിച്ചിട്ടുള്ള ഒഴിവുകളിലേക്കും ലിസ്റ്റ് പ്രാബല്യത്തിലിരിക്കുന്ന സമയത്ത് സ്പെഷ്യൽ റിക്രൂട്ടുമെന്റിനു വേണ്ടി എഴുതി അറിയിക്കപ്പെടുന്ന കൂടുതൽ ഒഴിവുകളിലേക്കും പ്രസ്തുത ലിസ്റ്റിൽ നിന്നും നിയമനം നടത്തുന്നതാണ്.

(2) ഈ വിജ്ഞാപനപ്രകാരമുള്ള തെരഞ്ഞെടുപ്പ് ജില്ലാടിസ്ഥാനത്തിൽ 27-5-1971-ലെ ഗവൺമെന്റ് ഓർഡർ എം. എസ്. 154/71/പി. ഡി. യിലെ പ്രത്യേക വ്യവസ്ഥകൾക്ക് അനുസൃതമായി നടത്തുന്നതാണ്. ജില്ലാടിസ്ഥാനത്തിൽ തയ്യാറാക്കപ്പെടുന്ന റാങ്ക് ലിസ്റ്റുകളിൽ നിന്നും ഏതെങ്കിലും ഒരു ജില്ലയിലേക്ക് നിയമനം ലഭിക്കുന്ന ആളിന് തുടർച്ചയായി സർവ്വീസ് ആരംഭിക്കുന്ന തീയതി മുതൽ 5 വർഷക്കാലത്തിനിടയ്ക്ക് ആ ജില്ലയിൽ നിന്നും മറ്റൊരു ജില്ലയിലേക്ക് മാറ്റം അനുവദിക്കുന്നതല്ല. അഞ്ചു വർഷത്തിനുശേഷം മറ്റേതെങ്കിലും ജില്ലയിലേക്ക് മാറ്റം അനുവദിക്കുകയാണെങ്കിൽ ആ മാറ്റം 2-1-1961-ലെ ഗവൺമെന്റ് ഓർഡർ ജി. ഒ. എം. എസ്. 4/പി. ഡി. യിലെ വ്യവസ്ഥകൾക്ക് വിധേയമായിരിക്കുന്നതാണ്. ഇപ്പോൾ ഗവൺമെന്റ് സർവ്വീസിൽ ഇതേ ഉദ്യോഗത്തിന് ഒരു ജില്ലയിലിരിക്കുന്നവർക്ക് മറ്റൊരു ജില്ലയിലേക്ക് അപേക്ഷിക്കുവാൻ പാടില്ല. എന്നാൽ അവർക്ക് ഇതിൽ ഉയർന്ന ഉദ്യോഗത്തിന് അപേക്ഷിക്കാവുന്നതാണ്.

(3) ഈ വിജ്ഞാപനപ്രകാരം ഒരു ഉദ്യോഗാർത്ഥി ഒന്നിൽ കൂടുതൽ ജില്ലകളിലേക്ക് അപേക്ഷിക്കുവാൻ പാടില്ല. ഇതിന് വിപരീതമായി ഒന്നിൽ കൂടുതൽ ജില്ലകളിലേക്ക് അപേക്ഷിച്ച് അതിൻപ്രകാരം നിയമനം ലഭിക്കുന്നതായാൽ ആ നിയമനം റദ്ദാക്കുന്നതും അവരുടെ പേരിൽ ശിക്ഷണ നടപടികൾ കൈക്കൊള്ളുന്നതുമാണ്.

(4) അപേക്ഷ നിയമനം ലഭിക്കേണ്ട ജില്ലയിലേക്ക് അയയ്ക്കേണ്ടതും പ്രസ്തുത ജില്ലയുടെ പേര് അപേക്ഷാഫാറത്തിലെ നിർദ്ദിഷ്ട കോളത്തിൽ വ്യക്തമായി എഴുതിയിരിക്കേണ്ടതുമാണ്.

5. നിയമനരീതി—നേരിട്ടുള്ള നിയമനം (പട്ടികജാതി/പട്ടിക വർഗ്ഗക്കാരിൽ നിന്നു മാത്രം).

6. പ്രായപരിധി—1-1-1984-ൽ 18 (പതിനെട്ട്) വയസ്സ് തികഞ്ഞിരിക്കേണ്ടതും 40 (നാൽപ്പത്) വയസ്സ് തികയാൻ പാടില്ലാത്തതുമാകുന്നു. (വയസിളവിനെ സംബന്ധിച്ച നിലവിലുള്ള മറ്റ് ആനുകൂല്യങ്ങളൊന്നും ഈ തിരഞ്ഞെടുപ്പിന് ബാധകമല്ല).

7. യോഗ്യതകൾ :—

1. കേരളത്തിലെ സർവ്വകലാശാലകൾ നൽകിയിട്ടുള്ളതോ അംഗീകരിച്ചിട്ടുള്ളതോ ആയ ഹിന്ദി ഭാഷാ ബിരുദം

അല്ലെങ്കിൽ

2. കേരളത്തിലെ സർവ്വകലാശാലകൾ നൽകിയിട്ടുള്ളതോ അംഗീകരിച്ചിട്ടുള്ളതോ ആയ പൗരസ്ത്യ ഭാഷാ പഠനത്തിൽ (ഹിന്ദി) നേടിയ ഓറിയന്റൽ ടൈറ്റിൽ

അല്ലെങ്കിൽ

3. കേരളത്തിലെ പരീക്ഷാ കമ്മീഷണർ നടത്തുന്ന എസ്. എസ്. എൽ. സി. പരീക്ഷാ അഥവാ തത്തുല്യമായ മറ്റേതെങ്കിലും പരീക്ഷ പാസായിരിക്കണം. കൂടാതെ താഴെ പറയുന്നവയിൽ ഏതെങ്കിലും ഒരു യോഗ്യതയും ഉണ്ടായിരിക്കണം.

(എ) മദ്രാസിലെ ദക്ഷിണ ഭാരത് ഹിന്ദി പ്രചാര സഭയുടെ പ്രവീണ

(ബി) കേരള ഹിന്ദി പ്രചാര സഭയുടെ സാഹിത്യാചാര്യ

(സി) ദക്ഷിണ ഭാരത് ഹിന്ദി പ്രചാരസഭയുടെ ആർ ബി. വി.

(ഡി) കേരള ഹിന്ദി പ്രചാര സഭയുടെ ഹിന്ദി ട്രെയിനിംഗ് പരീക്ഷ (ജി. ഒ. എം. എസ്. നമ്പർ 45/82/ എഡ്യൂ. ഡേറ്റഡ് 7-4-1982)

പ്രത്യേക ആനുകൂല്യങ്ങൾ:—1. (ബി). മേൽപ്പറഞ്ഞ യോഗ്യതയുള്ള നിശ്ചിത പ്രായപരിധിയിൽപ്പെട്ട ജവാൻമാരുടെ ഭാര്യമാർക്ക് 12-2-1970-ലെ സർക്കാർ ഉത്തരവ് നമ്പർ എം. എസ്. 50/70/പി. ഡി. 21-1-1978-ലെ സർക്കാർ ഉത്തരവ് നമ്പർ എം. എസ്. 9/78/ജി. ഇ. ഡി. എൻ. എന്നിവയിലെ വ്യവസ്ഥകൾക്ക് വിധേയമായി നിയമന കാര്യത്തിൽ സംവരണതത്വത്തിന് വിധേയമായി മുൻഗണന നൽകുന്നതാണ്. 19-9-1964-വരെ മിലിട്ടറി സർവ്വീസിലിരുന്ന് പിരിഞ്ഞുപോന്ന ജവാൻമാരുടെ ഭാര്യമാർക്കും അവര് 1-1-1984-ൽ 40 വയസ്സ് തികയാത്തവരും 19-9-1964-ൽ നിശ്ചിത യോഗ്യതയുള്ളവരും ആണെങ്കിൽ ഈ ആനുകൂല്യം ലഭിക്കുന്നതാണ്. (സേവനാംഗത്വമുള്ള പട്ടാളക്കാരെയും, ബേസ് എസ്റ്റാബ്ലിഷ്മെന്റിൽ പ്രവർത്തിക്കുന്നവരേയുമാണ് ജവാൻമാരുടെ പട്ടികയിൽ ഉൾപ്പെടുത്തിയിരിക്കുന്നത്).

അങ്ങനെയുള്ളവർ [27-5-1966-ലെ ജി. ഒ. (എം. എസ്) നമ്പർ 243/66/എഡ്യൂക്കേഷൻ] ഭർത്താവിന്റെ പേര്, മിലിട്ടറി റാങ്ക്, മിലിട്ടറി അഡ്രസ് മുതലായവ കാണിച്ചുകൊണ്ടുള്ള സർട്ടിഫിക്കറ്റ് കമാൻഡിംഗ് ആഫീസറിൽ നിന്നും വാങ്ങി ഹാജരാക്കേണ്ടതാണ്. (19-9-1964-ലെ ജി. ഒ. എം. എസ്. 509/64/ എഡ്യൂക്കേഷൻ, 9-11-1965-ലെ ജി. ഒ. എം. എസ്. 614/65/എഡ്യൂക്കേഷൻ 27-5-1966-ലെ ജി. ഒ. എം. എസ്. 243/66എഡ്യൂക്കേഷൻ 21-1-1978-ലെ ജി. ഒ. എം. എസ്. 9/78/ജി. എഡ്യൂക്കേഷൻ)

ഈ വിഭാഗത്തിൽപ്പെടുന്ന ഉദ്യോഗാർത്ഥികൾ തങ്ങൾ ജവാൻമാരുടെ ഭാര്യമാരാണെന്ന വിവരം അപേക്ഷയുടെ ഒന്നാം പേജിന്റെ മുകൾ വശത്ത് രേഖപ്പെടുത്തേണ്ടതാണ്.

(2) ഫസ്റ്റ് ക്ലാസ് സ്കൗട്ട്സിലും, ഗൈഡ്സിലുംപെട്ട നിശ്ചിത പ്രായപരിധിയിൽപ്പെടുന്ന ഉദ്യോഗാർത്ഥികൾക്ക് നിയമന കാര്യത്തിൽ മുൻഗണന നൽകുന്നതാണ്. (27-5-1975-ലെ ജി. ഒ. എം. എസ്. 122/75/ജി. എഡ്യുക്കേഷൻ പ്രകാരം.)

നോട്ട്.—(1) മേൽപ്പറഞ്ഞ ഏതെങ്കിലും വിഭാഗത്തിൽപ്പെടുന്നവർ പ്രത്യേക പരിഗണനയ്ക്ക് നിദാനമായ വസ്തുത അപേക്ഷാഫാറത്തിൽ നിർദ്ദിഷ്ട കോളത്തിൽ രേഖപ്പെടുത്തേണ്ടതാണ്.

(2) ഉദ്യോഗാർത്ഥികൾ പൊതു വ്യവസ്ഥകളിൽ ആവശ്യപ്പെട്ടിരിക്കുന്ന രേഖകൾക്കു പുറമെ ഡിഗ്രി മുതലായ പരീക്ഷകൾക്കു ലഭിച്ചിട്ടുള്ള മാർക്കു ലിസ്റ്റിന്റെ ശരിപ്പകർപ്പുകൂടി സ്വയം സാക്ഷ്യപ്പെടുത്തി അപേക്ഷയോടൊപ്പം അയയ്ക്കേണ്ടതാണ്.

8. അപേക്ഷ സ്വീകരിക്കുന്ന അവസാന തീയതി—8-8-1984 ബുധനാഴ്ച വൈകുന്നേരം അഞ്ചു മണിവരെ.

9. അപേക്ഷാഫാറം — ഉദ്യോഗാർത്ഥികൾ ഫീസ് മുദ്രണം ചെയ്യാത്തതും ഇംഗ്ലീഷിലോ മലയാളത്തിലോ അച്ചടിച്ചതുമായ പി. എസ്. സി. ഫാറത്തിൽ അപേക്ഷിച്ചാൽ മതി.

10. അപേക്ഷ അയയ്ക്കേണ്ട മേൽവിലാസം:—

1. <u>തിരുവനന്തപുരം ജില്ല :</u>
   ജില്ലാ ആഫീസർ,
   കെ. പി. എസ്. സി.
   ജില്ലാ ആഫീസ്,
   റ്റി. സി. 1/1588/7, കുമാരപുരം,
   മെഡിക്കൽ കോളേജ് (പി. ഒ.)
   തിരുവനന്തപുരം,
   പിൻ : 695 011.

2. <u>ആലപ്പുഴ ജില്ല :</u>
   ജില്ലാ ആഫീസർ,
   കെ.പി.എസ്.സി. ജില്ലാ ആഫീസ്,
   ബിൽഡിംഗ് നമ്പർ 880/31,
   ഗൗരീസദനം, തോണ്ടൻകുളങ്ങര,
   ആലപ്പുഴ, പിൻ. 688 008.

3. <u>കോട്ടയം ജില്ല :</u>
   ജില്ലാ ആഫീസർ,
   കെ.പി. എസ്.സി. കോട്ടയം,
   ജില്ലാ ആഫീസ്
   ബിൽഡിംഗ് നമ്പർ 3/395
   ഫസ്റ്റ് ഫ്ളോർ,
   അമ്പാട്ട് ബിൽഡിംഗ്,
   ദേവലോകം, മുട്ടമ്പലം പി. ഒ.
   കോട്ടയം, പിൻ. 686 004.

4. <u>ഇടുക്കി ജില്ല :</u>
   ജില്ലാ ആഫീസർ,
   കെ. പി. എസ്. സി
   ജില്ലാ ആഫീസ്,
   ഹൗസ് നമ്പർ 1/727
   കട്ടപ്പന സൗത്ത് പി. ഒ.
   ഇടുക്കി പിൻ :685515.

5. <u>എറണാകുളം ജില്ല:</u>
   ജില്ലാ ആഫീസർ,
   കെ. പി. എസ്. സി.
   ജില്ലാ ആഫീസ്
   ഹൗസ് നമ്പർ 36/1165,
   അമ്മൻകോവിൽ ക്രോസ് റോഡ്,
   എറണാകുളം, കൊച്ചിൻ,
   പിൻ. 682 011.

6. <u>തൃശ്ശൂർ ജില്ല:</u>
   ജില്ലാ ആഫീസർ,
   കെ. പി. എസ്. സി.
   ജില്ലാ ആഫീസ്,
   വാർഡ് നമ്പർ 27,
   ബിൽഡിംഗ് നമ്പർ 612,
   സുനന്ദ, സെനാനാമിഷൻ റോഡ്,
   ചെമ്പുക്കാവ്,
   തൃശ്ശൂർ 680 020.

7 <u>മലപ്പുറം ജില്ല :</u>
   ജില്ലാ ആഫീസർ,
   കെ. പി. എസ്. സി.
   ജില്ലാ ആഫീസ്
   ഹൗസ് നമ്പർ 12/26,
   മലപ്പുറം,
   പിൻ: 676 505.

8. <u>കോഴിക്കോട് ജില്ല :</u>
   ജില്ലാ ആഫീസർ,
   കെ. പി. എസ്. സി.
   ജില്ലാ ആഫീസ്,
   സിവിൽ സ്റ്റേഷൻ
   കോഴിക്കോട്, പിൻ: 673 020

9. <u>വയനാട് ജില്ല :</u>
   ജില്ലാ ആഫീസർ,
   കെ. പി. എസ്. സി.
   ജില്ലാ ആഫീസ്,
   ബിൽഡിംഗ് നമ്പർ കെ. പി. 3/640,
   പഞ്ചായത്ത് ഷോപ്പിംഗ് സെന്റർ,
   ഫസ്റ്റ് ഫ്ളോർ,
   കൽപ്പററ പി. ഒ.,
   വയനാട്—673121.

10. <u>കണ്ണൂർ ജില്ല:</u>
   ജില്ലാ ആഫീസർ,
   കെ. പി. എസ്. സി.
   ജില്ലാ ആഫീസ്,
   സിവിൽ സ്റ്റേഷൻ,
   ഫസ്റ്റ് ഫ്ളോർ
   കണ്ണൂർ, പിൻ-670 002.

അപേക്ഷാഫാറം വരുന്നതോടൊപ്പം സൗജന്യമായി ലഭിക്കുന്ന കവറിന്മേൽ കൊടുത്തിരിക്കുന്ന മേൽവിലാസം തിരുത്തി, മുകളിൽ കാണിച്ചിരിക്കുന്ന വിലാസത്തിൽ അപേക്ഷ അയയ്ക്കണം.

11. പൊതു വ്യവസ്ഥകളിലെ രണ്ടും, എട്ടും, ഇരുപത്തിയാറും ഖണ്ഡികകൾ ഈ തിരഞ്ഞെടുപ്പിനു ബാധകമല്ല.

12. നിയമനങ്ങൾ നടത്തുന്നത് ഈ നോട്ടിഫിക്കേഷൻ ആസ്പദമാക്കി തയ്യാറാക്കപ്പെടുന്ന ലിസ്റ്റിലെ റാങ്ക് അനുസരിച്ചും, പട്ടികജാതി/പട്ടികവർഗ്ഗക്കാർക്കുള്ള പ്രത്യേക സംവരണം സംബന്ധിച്ച് 13-4-1972-ലെ ജി. ഒ. എം. എസ്. നമ്പർ 142/72/പി. ഡി. യിലെയും 29-11-1973-ലെ ജി. ഒ. എം. എസ്. നമ്പർ 309/73/ പി. ഡി. യിലെയും 17-1-1976-ലെ ജി. ഒ. പി. നമ്പർ 21/76/ പി. ഡി. യിലെയും വ്യവസ്ഥകൾ അനുസരിച്ചും നിയമനകാര്യത്തിൽ അപ്പോഴപ്പോഴുണ്ടാകുന്ന പ്രത്യേക ചട്ടങ്ങളനുസരിച്ചും 1958-ലെ കേരള സ്റ്റേറ്റ് ആൻഡ് സബോർഡിനേറ്റ് സർവ്വീസ് ചട്ടങ്ങളുടെ രണ്ടാം ഭാഗത്തുള്ള 3 (സി), 17 (എ), 17 (ബി) എന്നീ വകുപ്പുകൾക്ക് വിധേയമായും ആയിരിക്കുന്നതാണ്.

(വിശദവിവരങ്ങൾക്ക് താഴെ കൊടുത്തിരിക്കുന്ന പൊതു വ്യവസ്ഥകൾ നോക്കുക).

അപേക്ഷ കക്ഷിയുമായ ടി വീട്ടിൽ ശ്രീമതി എസ്. സുശീല മാത്രമാണെന്ന് കാണിക്കുന്ന ഒരു അവകാശസർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരളാ ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ മുപ്പതു ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് രേഖാമൂലം ഹാജരാക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാലിലും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
കൊട്ടാരക്കര. തഹശീൽദാർ.

## Pathanapuram Taluk

പത്തനാപുരം താലൂക്കാഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്.

(1)

No. C2-3644/84. 1984 ജൂൺ 13.

പത്തനാപുരം താലൂക്കിൽ പുനലൂർ വില്ലേജിൽ വിളക്കുവെട്ടം പടിയറ വീട്ടിൽ ശ്രീ. പി. എം. തോമസ് പത്തനാപുരം P. W. D. B. and R. വർക്ക് സൂപ്രണ്ട് ആയി ജോലിനോക്കി വരവേ 5-6-1984-ൽ മരിച്ചുപോയതായും പരേതന് സർക്കാരിൽനിന്നും കിട്ടുവാനുള്ള ആനുകൂല്യങ്ങൾ കൈപ്പററുന്നതിന് അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി അമ്മിണി തോമസ് സമർപ്പിച്ച അപേക്ഷയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ അവകാശികളാണെന്നു കാണുന്നു.

| | | | വയസ് |
|---|---|---|---|
| 1 | അമ്മിണി തോമസ് | ഭാര്യ | 40 |
| 2 | ജാൻസി തോമസ് | മകൾ | 17½ |
| 3 | പ്രിൻസി തോമസ് | ,, | 15 |

2, 3 എന്നീ അവകാശികൾ മൈനറുകളും മാതാവിന്റെ സംരക്ഷണയിലുമാണ്. അതിനാൽ അപേക്ഷകയും പരേതന്റെ ഭാര്യയുമായ ശ്രീമതി അമ്മിണി തോമസ് പരേതന്റെ അവകാശിയാണെന്നു കാണിച്ച് ഒരു അവകാശ സർട്ടിഫിക്കററു കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആയത് ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരാക്കിക്കൊള്ളണം. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

No. C2-3230/84. 1984 മേയ് 28.

പത്തനാപുരം താലൂക്കിൽ ഏരൂർ വില്ലേജിൽ ശോഭനി മന്ദിരത്തിൽ രാഘവൻപിള്ള ആർ. ഡി. നമ്പർ 310-ാം നമ്പർ റേഷൻഡിപ്പോയ്ക്കുവേണ്ടി വിവിധ ഇനങ്ങളിൽ ഡിപ്പോസിററു ചെയ്തിരുന്ന 2500 രൂപയിൽ താഴെ വരുന്ന തുക കൈപ്പററുന്നതിന് അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ശ്രീമതി ശോഭനി അമ്മ സമർപ്പിച്ച അപേക്ഷയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെപ്പറയുന്നവർ അവകാശികളാണെന്നു കാണുന്നു.

| | | |
|---|---|---|
| 1 | ശോഭനിയമ്മ | ഭാര്യ |
| 2 | രാധാകൃഷ്ണൻ നായർ | മകൻ |
| 3 | രാജശേഖരൻപിള്ള | ,, |
| 4 | രാധാമണി | മകൾ |
| 5 | രാഹുലൻപിള്ള | മകൻ |
| 6 | രാജീവ് | ,, |

5, 6 എന്നീ അവകാശികൾ മൈനറുകളും മാതാവിന്റെ സംരക്ഷണയിലുമാണ്. 2 മുതൽ 4 വരെ അവകാശികൾ അവർക്കുള്ള അവകാശം അപേക്ഷക പേരിൽ കൊടുക്കുന്നതിന് രേഖാമൂലം മൊഴി ബോധിപ്പിച്ചിട്ടുണ്ട്. അതിനാൽ അപേക്ഷകയും പരേതന്റെ ഭാര്യയുമായ ശ്രീമതി ശോഭനിയമ്മ അവകാശിയാണെന്നുകാണിച്ച് അവകാശ സർട്ടിഫിക്കററു കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരാക്കിക്കൊള്ളണം. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(3)

No. C2-3236/84. 1984 ഏപ്രിൽ 28.

പത്തനാപുരം താലൂക്കിൽ പട്ടാഴി വില്ലേജിൽ താഴത്തുവടക്കേത്തേരിയിൽ മിനക്കൻറഴികത്തു വീട്ടിൽ ശ്രീ. വി. തങ്കപ്പൻ നായർ മിലിട്ടറി സർവ്വീസിൽ നിന്നും പെൻഷൻ വാങ്ങിവരവെ 18-3-1984-ൽ മരിച്ചുപോയതായും പരേതന് കിട്ടുവാനുള്ള 2,500 രൂപയിൽ താഴെ വരുന്ന ആനുകൂല്യങ്ങൾ കൈപ്പററുന്നതിന് അവകാശ സർട്ടിഫിക്കററ് കിട്ടണമെന്നു കാണിച്ചു പരേതന്റെ ഭാര്യ ശ്രീമതി എൽ. ഈശ്വരി അമ്മ സമർപ്പിച്ച അപേക്ഷയിൻമേൽ അന്വേഷണം നടത്തിയതിൽ താഴെപ്പറയുന്നവർ അവകാശികളാണെന്നു കാണുന്നു.

| | | |
|---|---|---|
| 1 | എൽ. ഈശ്വരി അമ്മ | ഭാര്യ |
| 2 | ററി. സോമശേഖരൻ നായർ | മകൻ |
| 3 | ററി. സുരേഷ് ബാബു | ,, |

അതിനാൽ പരേതന് കിട്ടുവാനുള്ള എല്ലാ ആനുകൂല്യങ്ങൾക്കും മുകളിൽ പറഞ്ഞിരിക്കുന്ന മൂന്നു പേരും അവകാശികളാണെന്നു കാണിച്ച് ഒരു സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം കേരളാ ഗസററിൽ പ്രസിദ്ധപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരാക്കിക്കൊള്ളണം. അവധികഴിഞ്ഞും തപാൽ മാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, എം. ജോർജ് ഈപ്പൻ,
പത്തനാപുരം. തഹശീൽദാർ.

# PATHANAMTHITTA DISTRICT

## Thiruvalla Taluk

പരസ്യം

സി8-3921/84. 1984 ജൂൺ 6.

തിരുവല്ലാ താലൂക്കിൽ നെടുമ്പ്രം വില്ലേജിൽ പടിഞ്ഞാററും മുറിയിൽ കടത്താശ്ശേരിൽ ശ്രീ. രാജു വൈദ്യുതാഘാതമേററ് 1981 ജനുവരി മാസം 10-ാം തീയതി അന്തരിച്ചുവെന്നും ടിയാന്റെ കുടുംബത്തേക്ക് വൈദ്യുതാഘാതം മൂലം അപകടമരണം സംഭവിക്കുന്നവർക്ക് ഇലക്ട്രിസിററി ബോർഡിൽ നിന്നും ലഭിക്കുന്ന 5,000 രൂപയിൽ താഴെ സാമ്പത്തിക സഹായ പദ്ധതിപ്രകാരം സാമ്പത്തിക സഹായം ലഭിക്കേണ്ടതിലേക്ക് അവകാശസർട്ടിഫിക്കററ് നൽകണമെന്നു കാണിച്ച് പരേതന്റെ ഭാര്യ ടിയിൽ ശ്രീമതി കെ. കെ. സരസമ്മ ബോധിപ്പിച്ച അപേക്ഷ മുറപ്രകാരം നെടുമ്പ്രം വില്ലേജാഫീസർ മുഖാന്തരം അവകാശ വിചാരണ നടത്തി വരുത്തിയ റിക്കാർഡുകൾ പരിശോധിച്ചതിൻ മേൽ വിവരിച്ച ശ്രീ. രാജു 10-1-1981-ൽ മേൽ വിവരിച്ചപ്രകാരം മരണമടഞ്ഞിട്ടുള്ളതാണെന്നും ടിയാന്റെ അവകാശികളായി

| | | | വയസ് |
|---|---|---|---|
| 1 | കെ. കെ. സരസമ്മ | ഭാര്യ | 30 |
| 2 | സുനിതാദേവി | മകൾ | 9 |
| 3 | സുരേഷ് | മകൻ | 6 |
| 4 | സുനിൽകുമാർ | ,, | 4 |
| 5 | കുഞ്ഞമ്മ | മാതാവ് | 50 |
| 6 | കുഞ്ഞൻ പണിക്കർ | പിതാവ് | 57 |

എന്നിവരുള്ളതിൽ 2-ം 3-ം 4-ം കക്ഷികൾ മൈനറുകളും അപേക്ഷാകക്ഷിയുടെ സംരക്ഷണയിൽ കഴിഞ്ഞു വരുന്നതുമാകുന്നു. പരേതന്റെ മാതാപിതാക്കളായ 5-ം 6-ം കക്ഷികൾ ഇലക്ട്രിസിററി ഡിപ്പാർട്ടുമെന്റിൽ നിന്നും നൽകുന്ന മേൽ വിവരിച്ച് ധനസഹായം അപേക്ഷാകക്ഷി വാങ്ങുന്നതിന് സമ്മതിച്ച്

സ്റ്റേറ്റ്മെന്റ് നൽകിയിട്ടുള്ളതിനാലും പരേതന്റെ അവകാശികളായി മറ്റാരുമില്ലാത്തതിനാലും മേൽ വിവരിച്ച ധനസഹായം വാങ്ങുവാനുള്ള അവകാശം പരേതന്റെ ഭാര്യ എന്ന നിലയിൽ അപേക്ഷകക്ഷിക്കാണെന്നു കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം തഹശീൽദാർ മുൻപാകെ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളേണ്ടതാണ്.

കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും ലഭിക്കുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
തിരുവല്ല. തഹശീൽദാർ.

## Mallappally Taluk

പരസ്യം

(1)

നമ്പർ സി4-1516/83. 1984 ജൂൺ 2.

പത്തനംതിട്ട ജില്ലയിൽ മല്ലപ്പള്ളി താലൂക്കിൽ എഴുമറ്റൂർ വില്ലേജിൽ ലളിതാഭവനത്തിൽ ശ്രീ. രാഘവ പണിക്കർ 11-9-1983-ൽ മരിച്ചുപോയെന്നും ടിയാന് പെൻഷൻ ഇനത്തിൽ ലഭിക്കേണ്ട 2,000 രൂപായിൽ താഴെ വരുന്ന തുകയും സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ മല്ലപ്പള്ളി ശാഖയിൽ എസ്. ബി. 217/77-ാം നമ്പർ അക്കൗണ്ട് പ്രകാരം ലഭിക്കേണ്ട 700 രൂപയും റബ്ബർ ബോർഡിൽ നിന്നും ലഭിക്കേണ്ട 1,000 രൂപയോളം വരുന്ന തുകയും വാങ്ങുന്നതിലേക്ക് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് ആവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ ഭാര്യ ടി വീട്ടിൽ ശ്രീമതി ലളിതാമ്മ ബോധിപ്പിച്ച അപേക്ഷ എഴുമറ്റൂർ വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തി വന്ന റിപ്പോർട്ടു കൊണ്ടും മരണ സർട്ടിഫിക്കറ്റുകൊണ്ടും ടിയാൻ 11-9-1983-ൽ മരിച്ചുപോയതായും ടിയാന്റെ അവകാശികളായി താഴെ പറയുന്നവർ മാത്രമേ ഉള്ളൂ എന്നും കാണുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ജാനകിയമ്മ | മാതാവ് | 73 |
| 2 | ലളിതാമ്മ | ഭാര്യ | 50 |
| 3 | ഇന്ദിരാഭായി | മകൾ | 30 |
| 4 | സുരേഷ് കുമാർ | മകൻ | 19 |
| 5 | സന്തോഷ് കുമാർ | ,, | 16 |

ഒന്നും മൂന്നും പേരുകാർ പരേതനായ ശ്രീ. രാഘവ പണിക്കർക്ക് ലഭിക്കാനുള്ള തുക വാങ്ങുന്നതിലേക്ക് ടിയാന്റെ ഭാര്യയായ ലളിതാമ്മയെ ചുമതലപ്പെടുത്തി മൊഴി നല്കിയിട്ടുണ്ട്.

നാലും അഞ്ചും പേരുകാർ മൈനറും മാതാവിന്റെ സംരക്ഷണയിൽ കഴിയുന്നവരും ആണ്. ആയതിനാൽ മരിച്ചുപോയ ശ്രീ. രാഘവ പണിക്കർക്ക് പെൻഷൻ ഇനത്തിൽ ലഭിക്കേണ്ട 2,000 രൂപയിൽ താഴെവരുന്ന തുകയും സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂറിന്റെ മല്ലപ്പള്ളി ശാഖയിൽ എസ്. ബി. 217/77-ാം നമ്പർ പ്രകാരം ലഭിക്കേണ്ട 2,000 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിലേക്ക് ഒരു അവകാശ സർട്ടിഫിക്കറ്റ് ടിയാന്റെ ഭാര്യയായ ശ്രീ. ലളിതാമ്മയുടെ പേരിൽ കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധം ചെയ്യുന്ന തീയതി മുതൽ 30 ദിവസത്തിനകം ഈ ഓഫീസിൽ ഹാജരായി രേഖാമൂലം ബോധിപ്പിച്ചുകൊള്ളണം.

താമസിച്ചും തപാലിലും വരുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
മല്ലപ്പള്ളി. തഹശീൽദാർ.

# ALLEPPEY DISTRICT

## Ambalapuzha Taluk

അമ്പലപ്പുഴ താലൂക്കാഫീസിൽനിന്നും പരസ്യപ്പെടുത്തുന്ന വിജ്ഞാപനം

(1)

നമ്പർ സി3-5932/84. 1984 ജൂൺ 1.

അമ്പലപ്പുഴ താലൂക്കിൽ ആലപ്പുഴ കിഴക്ക് വില്ലേജിൽ ചുങ്കം വാർഡിൽ സഹറൻ വീട്ടിൽ ശ്രീമതി ജുബൈരിയാ ബീവി തന്റെ ഭർത്താവ് ശ്രീ. റ്റി. എ. അബ്ദുൾ റഹിമാൻ കോയ, കാർഷികാദായ നികുതി—വിൽപ്പന നികുതി ഇൻസ്പെക്ടിംഗ് അസിസ്റ്റന്റ് കമ്മീഷണറുടെ ആഫീസിൽ ഡ്രൈവറായി ജോലി നോക്കിവരവെ 5-5-1984-ൽ മരിച്ചുപോയി എന്നും ടിയാന് സർക്കാരിൽനിന്ന് കിട്ടുവാനുള്ള അവകാശങ്ങൾ വാങ്ങുന്നതിന് അനന്തരാവകാശികളെ സ്ഥാപിച്ചു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ബോധിപ്പിച്ച അപേക്ഷ ആലപ്പുഴ കിഴക്ക് വില്ലേജ് ആഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിലും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകയുടെ ഭർത്താവ് ശ്രീ. റ്റി. എ. അബ്ദുൾ റഹിമാൻ കോയ, കാർഷികാദായ—വിൽപ്പന നികുതി ഇൻസ്പെക്ടിംഗ് അസിസ്റ്റന്റ് കമ്മീഷണറുടെ ആഫീസിൽ ഡ്രൈവറായി ജോലി നോക്കിവരവെ 5-5-1984-ൽ മരിച്ചുപോയി എന്നും അനന്തരാവകാശികളായി താഴെ വിവരിക്കുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല.

| ക്രമ നമ്പർ | അവകാശികളുടെ പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | ജുബൈരിയാ ബീവി | രണ്ടാം ഭാര്യ | 28 |
| 2 | ഹുസൈൻ കോയ | ആദ്യഭാര്യയിലെ മകൻ | 16 |
| 3 | അബ്ദുൾ ഖാദർ | ,, ,, | 14 |
| 4 | നൗഷാദ് | ,, ,, | 12 |
| 5 | ഹാമീസ് | ,, ,, | 9 |
| 6 | നൗഫൽ | രണ്ടാം ഭാര്യയിലെ മകൻ | 5 |
| 7 | നഫ്സില | ,, മകൾ | 3 |
| 8 | സുബൈദ | ,, ,, | 1 |

മേൽവിവരിച്ച 1 മുതൽ 8 വരെ പേരുകാരാണ് മരിച്ചുപോയ ശ്രീ. റ്റി. എ. അബ്ദുൾ റഹിമാൻ കോയ എന്നയാളിന്റെ നിയമാനുസൃത അവകാശികളെന്ന് സ്ഥാപിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയവ ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

(2)

നമ്പർ സി3-4219/84. 1984 ജൂൺ 4.

അമ്പലപ്പുഴ താലൂക്കിൽ, ആലപ്പുഴ പടിഞ്ഞാറ് വില്ലേജിൽ മുല്ലയ്ക്കൽ വാർഡിൽ സരസ്വതിവിലാസം വീട്ടിൽ ശ്രീമതി കെ. അലമേലു അമ്മാൾ തന്റെ ഭർത്താവ് ശ്രീ. എച്ച്. എസ്. നാരായണൻ, സെൻട്രൽബാങ്ക് ഓഫ് ഇൻഡ്യയുടെ കൊല്ലം ബ്രാഞ്ചിൽ സബ് അക്കൗണ്ടന്റായി ജോലിനോക്കി വരവെ 20-6-1983-ൽ മരിച്ചുപോയിഎന്നും പരേതന് ബാങ്കിൽനിന്നും കിട്ടുവാനുള്ള പ്രോവിഡന്റ് ഫണ്ടും മറ്റ് ആനുകൂല്യങ്ങളും കൈപ്പറ്റുന്നതിന് അനന്തരാവകാശികളെ സ്ഥാപിച്ച് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ബോധിപ്പിച്ച അപേക്ഷ ആലപ്പുഴ കിഴക്ക് വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിലും ബന്ധപ്പെട്ട റിക്കാർഡുകൾ പരിശോധിച്ചതിലും അപേക്ഷകയുടെ ഭർത്താവ് സെൻട്രൽ ബാങ്ക് ഓഫ് ഇൻഡ്യയുടെ കൊല്ലം ശാഖയിൽ സബ് അക്കൗണ്ടന്റായി ജോലിനോക്കി വരവെ 20-6-1983-ൽ

മരിച്ചുപോയി എന്നും അനന്തരാവകാശികളായി താഴെ വിവരിക്കുന്നവർ മാത്രമേയുള്ളുവെന്നും അറിവായിരിക്കുന്നു. പരേതന്റെ മാതാപിതാക്കൾ ജീവിച്ചിരിപ്പില്ല.

| ക്രമ നമ്പർ | അവകാശികളുടെ പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കെ. അമ്മാലുഅമ്മാൾ | ഭാര്യ | 43 |
| 2 | എസ്. ഹരികുമാർ | മകൻ | 14 |

മേൽ വിവരിച്ചവർ മാത്രമാണ് മരിച്ചുപോയ ശ്രീ. എച്ച്. എസ്. നാരായണന്റെ നിയമാനുസൃത അവകാശികളെന്ന് സ്ഥാപിച്ച് ടിയാളുകൾ പേരിൽ അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുള്ള പക്ഷം ആയവ ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ടു ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
അമ്പലപ്പുഴ, ആലപ്പുഴ. തഹശീൽദാർ.

---

## Kuttanad Taluk

കുട്ടനാട് താലൂക്കാഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

A2-3178/84 1984 മേയ് 30.

കാവാലം വില്ലേജിൽ കാവാലം തെക്കുംഭാഗം മുറിയിൽ പട്ടറക്കളത്തിൽ P.L. സേവ്യർ (ലൂക്കാസേവ്യർ) 20-4-1984-ൽ മരിച്ചുപോയിട്ടുള്ളതും ടിയാന് S.S.L.C. പേപ്പർ വാലുവേഷൻ ഇനത്തിലും ശമ്പളകുടിശ്ശിക യിനത്തിലുംകൂടി സർക്കാരിൽ നിന്നും കിട്ടുവാനുള്ള 2,500 രൂപയിൽ താഴെ വരുന്ന തുക തിരികെ വാങ്ങുന്നതിന് ഒരു അവകാശസർട്ടിഫിക്കററ് നൽകണമെന്ന് കാണിച്ച് ടിയാന്റെ ഭാര്യ ലില്ലിക്കുട്ടി സേവ്യർ ഈ ആഫീസിൽ സമർപ്പിച്ച അപേക്ഷ കാവാലം വില്ലേജാഫീസർ മുഖാന്തിരം അവകാശവിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ പരേതന് താഴെ പറയുന്ന അവകാശികൾ ഉള്ളതായി കാണുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ലില്ലിക്കുട്ടി സേവ്യർ | ഭാര്യ | |
| 2 | ബിന്നി സേവ്യർ | പുത്രൻ | 17 |
| 3 | ബററ്സി സേവ്യർ | പുത്രി | 15 |
| 4 | ബിജോ സേവ്യർ | പുത്രൻ | 13 |
| 5 | ബീനു സേവ്യർ | ,, | 9 |

മേൽ അവകാശികളിൽ 2 മുതൽ 5 വരെ പേരുകാർ മൈനറുകളും 1-ാം പേരുകാരിയുടെ സംരക്ഷണയിലുമാണ്.

ആകയാൽ കാവാലം വില്ലേജിൽ കാവാലം തെക്കുംഭാഗം മുറിയിൽ പട്ടറക്കളത്തിൽ പരേതനായ P. L. സേവ്യറിന് (ലൂക്കാ സേവ്യറിന്) സർക്കാരിൽ നിന്നും കിട്ടുവാനുള്ള S. S. L. C. പേപ്പർ വാലുവേഷൻ ചാർജ്ജും, ശമ്പള കുടിശ്ശികയിനത്തിലും കൂടി കിട്ടുവാനുള്ള 2,500 രൂപയിൽ താഴെ വരുന്ന തുക വാങ്ങുന്നതിനുള്ള നിയമാനുസൃത അവകാശി ടിയിൽ പരേതന്റെ ഭാര്യ ലില്ലിക്കുട്ടി സേവ്യറാണെന്നു കാണിച്ച് ഒരു അവകാശസർട്ടിഫിക്കററ് നൽകുന്നതിന് ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് ഈ പരസ്യം കേരള ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം നേരിട്ട് ബോധിപ്പിക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന പരാതികൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, എം. ജി. ബാബുജി,
കുട്ടനാട്. തഹശീൽദാർ.

## KOTTAYAM DISTRICT

### NOTIFICATION

No. G-4439/84. 13*th June* 1984.

The Jamabandy inspection of the following Village Offices in Changanacherry Taluk for the year 1983-84 will be conducted by the Revenue Divisional Officer, Kottayam in the concerned Village Offices according to the programme given below.

| | *Name of Village* | *Inspection date* |
|---|---|---|
| 1 | Changanacherry | 6-7-1984 |
| 2 | Thrickodithanam | 11-7-1984 |
| 3 | Vazhappally East | 17-7-1984 |
| 4 | Vazhappally West | 21-7-1984 |
| 5 | Kurichy | 27-7-1984 |
| 6 | Vakathanam | 1-8-1984 |
| 7 | Madappally | 6-8-1984 |
| 8 | Karukachal | 10-8-1984 |
| 9 | Nedumkunnam | 17-8-1984 |
| 10 | Kangazha | 22-8-1984 |
| 11 | Vazhoor | 27-8-1984 |
| 12 | Vellavoor | 31-8-1984 |

കോട്ടയം റവന്യൂ ഡിവിഷണൽ ആഫീസർ താഴെ കൊടുത്തിരിക്കുന്ന പ്രോഗ്രാം അനുസരിച്ച് ചങ്ങനാശ്ശേരി താലൂക്കിലെ താഴെ പറയുന്ന 12 വില്ലേജുകളിലെ 1983-84-ലെ ജമാബന്തി പരിശോധന അതാതു വില്ലേജാഫീസുകളിൽ വെച്ചു നടത്തുന്നതാണ്.

| ക്രമ നമ്പർ | വില്ലേജിന്റെ പേര് | പരിശോധനാ തിയതി |
|---|---|---|
| 1 | ചങ്ങനാശ്ശേരി | 6-7-1984 |
| 2 | തൃക്കൊടിത്താനം | 11-7-1984 |
| 3 | വാഴപ്പള്ളി കിഴക്ക് | 17-7-1984 |
| 4 | വാഴപ്പള്ളി പടിഞ്ഞാറ് | 21-7-1984 |
| 5 | കുറിച്ചി | 27-7-1984 |
| 6 | വാകത്താനം | 1-8-1984 |
| 7 | മാടപ്പള്ളി | 6-8-1984 |
| 8 | കറുകച്ചാൽ | 10-8-1984 |
| 9 | നെടുംകുന്നം | 17-8-1984 |
| 10 | കങ്ങഴ | 22-8-1984 |
| 11 | വാഴൂർ | 27-8-1984 |
| 12 | വെള്ളാവൂർ | 31-8-1984 |

റവന്യൂ ഡിവിഷണൽ ലിഡാ ജേക്കബ്,
ആഫീസ്, കോട്ടയം. റവന്യൂ ഡിവിഷണൽ ആഫീസർ.

### ലേലപ്പരസ്യം

നമ്പർ ഇ-8337/83. 1984 ജൂൺ 6.

കോട്ടയം താലൂക്കിൽ അയ്മനം വില്ലേജിൽ സർവ്വെ 1/1-ൽ പെട്ടതും 51/63-ാം നമ്പർ കുത്തകപ്പാട്ടക്കേസിൽ ഉൾപ്പെട്ടിട്ടുള്ളതും ആററുപുറമ്പോക്കിൽ നിന്നിരുന്നതും ഇപ്പോൾ ആററിലേക്ക് വീണുകിടക്കുന്നതും മൂവായിരം രൂപ മതിപ്പുവില വരുന്നതും 45 അടി നീളവും 85 ഇഞ്ച് ചുററുവണ്ണവുമുള്ളതുമായ ഒരു ആഞ്ഞിലിയും 40 അടി നീളവും 45 ഇഞ്ച് ചുററുവണ്ണവുമുള്ളതുമായ ഒരു മാവും 1984 ജൂലൈ മാസം 2-ാം തീയതി പകൽ 3 മണിക്ക് താഴെ ഒപ്പിട്ടിട്ടുള്ള ഉദ്യോഗസ്ഥനോ ചുമതലപ്പെടുത്തുന്ന മററതെങ്കിലും ഉദ്യോഗസ്ഥനോ അയ്മനം വില്ലേജാഫീസിൽവച്ച് പരസ്യമായി ലേലം ചെയ്ത് വിൽക്കുന്നതാണ്. ലേലത്തിൽ പങ്കെടുക്കണമെന്നുള്ളവർ 100 രൂപ നിരതദ്രവ്യം കെട്ടിവയ്ക്കേണ്ടതും സ്ഥലത്തും സമയത്തും ഹാജരായി ലേലത്തിൽ പങ്കുകൊള്ളേണ്ടതുമാണ്. ലേലത്തിൽ ഏററവും കൂടുതൽ തുക വിളി കേൾക്കുന്ന ആളിന്റെ പേരിൽ ലേലം ഉറപ്പിക്കുന്നതും അപ്പോൾതന്നെ നിരതദ്രവ്യം കഴിച്ചുള്ള തുകയും വില്പന നികുതിയും അടച്ച് രസീത് വാങ്ങേണ്ടതുമാണ്. ലേലത്തിന് ജില്ലാകളക്ടറുടെ സ്ഥിരീകരണം ലഭിച്ചതിനുശേഷം സ്വന്തം ചെലവിൽ മററാർക്കും

ഉപദ്രവമില്ലാത്തവിധം 10 ദിവസത്തിനകം വൃക്ഷങ്ങളെ വെട്ടി നീക്കം ചെയ്യേണ്ടതുമാണ്. നിലവിലുള്ള സർക്കാർ ഉത്തരവ്പ്രകാരമുള്ള എല്ലാ വ്യവസ്ഥകളും ഇതിനും ബാധകമാണ്.

റവന്യൂ ഡിവിഷണൽ ഓഫീസ്, കോട്ടയം. ലിഡാ ജേക്കബ്, റവന്യൂ ഡിവിഷണൽ ഓഫീസർ.

## Kottayam Taluk

പരസ്യം

നമ്പർ ബി12-4682/84. 1984 മെയ് 28.

കോട്ടയം താലൂക്കിൽ അയർക്കുന്നം വില്ലേജിൽ അമയന്നൂർ കരയിൽ പാച്ചേരിൽ വീട്ടിൽ ശ്രീ. രാജു 27-9-1983-ന് മരിച്ചുപോയതായും ടിയാൻ കോട്ടയം കോ-ഓപ്പറേറ്റീവ് ബാങ്കിന്റെ അയർക്കുന്നം ബ്രാഞ്ചിൽ പണയം വച്ചിട്ടുള്ള ജി. എൽ. 129 നമ്പർ സ്വർണ്ണാഭരണവും 680 രൂപയ്ക്ക് വച്ചിട്ടുള്ള ജി. എൽ. 1261-ാം നമ്പർ സ്വർണ്ണാഭരണവും 700 രൂപയ്ക്ക് പണയം വച്ചിട്ടുള്ള ജി. എൽ. 20/83-84-ാം നമ്പർ സ്വർണ്ണാഭരണവും ഉൾപ്പെടെ 1,995 രൂപയ്ക്ക് പണയം വച്ചിരിക്കുന്ന സ്വർണ്ണാഭരണങ്ങൾ തിരികെ എടുക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് നൽകണമെന്ന് കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി വിജയമ്മ ഈ കച്ചേരി മുമ്പാകെ ബോധിപ്പിച്ച അപേക്ഷ അയർക്കുന്നം വില്ലേജാഫീസർ മുഖേന അവകാശവിചാരണ നടത്തിവന്ന റിക്കാർഡുകൾ പരിശോധിച്ചതിൽ ടി രാജു 27-9-1983-ന് മരിച്ചുപോയതായും അവകാശികളായി താഴെ പറയുന്നവർ മാത്രമുള്ളതായും കാണുന്നു.

| | | | വയസ് |
|---|---|---|---|
| 1 | വിജയമ്മ | ഭാര്യ (അപേക്ഷക) | |
| 2 | മീനാക്ഷി | മാതാവ് | |
| 3 | വിശ്വംഭരൻ | സഹോദരൻ | |
| 4 | വിജയപ്പൻ | ,, | 17 |
| 5 | ഷാജി | ,, | 13 |
| 6 | സാബു | ,, | 10 |

അവകാശികൾ എല്ലാവരും ടി പണയ ഉരുപ്പടി രൂപ വാങ്ങിയെടുക്കുന്നതിനുള്ള അവകാശ സർട്ടിഫിക്കറ്റ് അപേക്ഷക പേരിൽ കൊടുക്കുന്നതിന് സമ്മതിച്ച് മൊഴി രേഖപ്പെടുത്തിയിട്ടുള്ളതിനാലും പരേതന്റെ പിതാവ് ജീവിച്ചിരിപ്പില്ലാത്തതിനാലും അപേക്ഷകയുടെ ഭർതൃസഹോദരൻമാർ 4 മുതൽ 6 വരെയുള്ളവർ മൈനർ ആകയാലും അപേക്ഷ പ്രകാരം അവകാശ സർട്ടിഫിക്കറ്റ് അപേക്ഷക പേരിൽ കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ആയത് ഈ പരസ്യം കേരളാ ഗവൺമെന്റ് ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതും അവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണനാർഹമല്ലാത്തതും ആകുന്നു.

താലൂക്കാഫീസ്, കോട്ടയം. (ഒപ്പ്) തഹസീൽദാർ.

---

## IDUKKI DISTRICT

### Thodupuzha Taluk

നോട്ടിഫിക്കേഷൻ

നമ്പർ എ7-4107/84. 1984 ജൂൺ 2.

തൊടുപുഴ താലൂക്കിൽ തൊടുപുഴ വില്ലേജിൽ കാഞ്ഞിരമറ്റം കരയിൽ ചാലിൽ വീട്ടിൽ (ലക്ഷം വീട്) ശ്രീ. സി. ബി. ദിവാകരൻ നായർ സർക്കാർ സർവ്വീസിൽ പൊന്നാനിയിൽ ജയിൽ വാർഡൻ ആയി ജോലിയിലിരിക്കെ മരിച്ചുപോയിട്ടുള്ളതാണ്. ടിയാന് ഗവൺമെന്റിൽനിന്നും ലഭിക്കുവാനുള്ള പെൻഷൻ, ഫാമിലി ബെനിഫിറ്റ് സ്കീം, ശമ്പളകുടിശിഖ, മുതലായവ വാങ്ങുന്നതിന് അവകാശ സർട്ടിഫിക്കറ്റിനായി പരേതന്റെ വിധവ ശ്രീമതി എൻ. ശ്യാമള (ടീച്ചർ, ഗവ. യു. പി. സ്കൂൾ, പൊന്നാനി നഗരം, മലപ്പുറം ജില്ല) സമർപ്പിച്ച അപേക്ഷയിന്മേൽ അവകാശ വിചാരണനടത്തിയതിൽ ടി സി. ബി. ദിവാകരൻ നായർ 21-2-1984-ൽ തൊടുപുഴ ഗവൺമെന്റ് ആശുപത്രിയിൽ വച്ച് മരിച്ചുപോയിഎന്നും ടിയാന് അവകാശികളായി വിധവ ശ്രീമതി ശ്യാമളയും (36 വയസ്) മൈനർകളായ മക്കൾ ദിനേശ് (4 വയസ്) ദിലീഷ് (2 വയസ്) എന്നിവരും കൂടാതെ ടിയാന്റെ പിതാവ് ഭാസ്കര പണിക്കർ (65 വയസ്) മാതാവ് ഗൗരി അമ്മ (61 വയസ്) എന്നിവരും മാത്രമേ ഉള്ളൂ എന്ന് അറിവായിരിക്കുന്നതിനാൽ ടി തുകകൾ വാങ്ങുന്നതിന് നിയമാനുസൃത അവകാശികളായി മുകളിൽ പേരു പറയുന്നവർ മാത്രമേയുള്ളൂ എന്ന് കാണിച്ച് അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസങ്ങൾക്കകം രേഖാമൂലം ഈ ആഫീസിൽ ഹാജരാക്കിക്കൊള്ളണം. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗവും വരുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, തൊടുപുഴ. (ഒപ്പ്) തഹസീൽദാർ.

---

## ERNAKULAM DISTRICT

### Cochin Taluk

പരസ്യം

(1)

ബി14-6202/84. 1984 ജൂൺ 6.

കൊച്ചി താലൂക്കിൽ മട്ടാഞ്ചേരിവില്ലേജിൽ സി. സി. XII/856-ാം നമ്പർ വീട്ടിൽ താമസിച്ചിരുന്ന പരേതനായ ശ്രീ. വി. എസ്. ചിദംബരനാഥൻ എന്നയാളുടെ പേരിൽ കൊല്ലം സൗത്ത് ഇൻഡ്യൻ ബാങ്കിൽ സേവിംഗ്സ് അക്കൗണ്ടിൽ ഉള്ള ഉദ്ദേശം 515 (അഞ്ഞൂററി പതിനഞ്ച്) രൂപ വാങ്ങുന്നതിന് ഒരു അവകാശസർട്ടിഫിക്കറ്റ് ആവശ്യപ്പെട്ടുകൊണ്ട് ടിയാന്റെ ഭാര്യ ശ്രീമതി എ. മീനാക്ഷി അമ്മാൾ എന്നവർ സമർപ്പിച്ച അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസർവഴി അന്വേഷണം നടത്തിയതിൽ ശ്രീ. വി. എസ്. ചിദംബരനാഥൻ എന്നയാൾ 9-10-1979-ൽ മരണപ്പെട്ടുവെന്നും ടിയാന്റെ അവകാശികളായി താഴെ പറയുന്നവർ ആണ് ഉള്ളതെന്നും അറിവായിരിക്കുന്നു.—

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | കുട്ടിയമ്മ | അമ്മ | 78 |
| 2 | എ. മീനാക്ഷി അമ്മാൾ | ഭാര്യ | 48 |
| 3 | സി. ജയം | മകൾ | 32 |
| 4 | സി. രാജി | ,, | 29 |
| 5 | സി. സുന്ദരേഷ് | മകൻ | 27 |
| 6 | സി. സൗന്ദരേഷ് | ,, | 25 |
| 7 | സി. രമേഷ് | ,, | 23 |

മേൽ കാണിച്ചവരാണ് പരേതന്റെ അവകാശികൾ എന്നു അറിവായിരിക്കുന്നതിനാൽ ടി കക്ഷികളുടെ പേരിൽ ഒരു അവകാശസർട്ടിഫിക്കറ്റ് കൊടുക്കുന്നതിന ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആക്ഷേപം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ബോധിപ്പിക്കണം. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(2)

ബി14-6007/84. 1984 ജൂൺ 1.

കൊച്ചി താലൂക്കിൽ എളംകുന്നപ്പുഴ വില്ലേജിൽ കൈപ്പിള്ളിൽ വീട്ടിൽ താമസിച്ചിരുന്ന പരേതനായ ശ്രീ. കെ. രാമൻ മേനോൻ എന്നയാൾ കൊച്ചി താലൂക്ക് സമ്പാദ്യ ഓഫീസിൽ നിന്നും ദേശീയ സമ്പാദ്യപദ്ധതിയിൽ നിക്ഷേപിച്ചിട്ടുള്ള ഉദ്ദേശം 1,000 രൂപ വാങ്ങുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് ആവശ്യപ്പെട്ടു

കൊണ്ട് ടിയാന്റെ ഭാര്യ ശ്രീമതി എൻ. രാജമ്മ എന്നവർ സമർപ്പിച്ച അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസർവഴി അന്വേഷണം നടത്തിയതിൽ ശ്രീ. കെ. രാമൻ മേനോൻ എന്നയാൾ 10-2-1983-ൽ മരണപ്പെട്ടുവെന്നും ടിയാന്റെ അവകാശികളായി താഴെ പറയുന്നവർ ആണ് ഉള്ളതെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | എൻ. രാജമ്മ | ഭാര്യ | 49 |
| 2 | ശശിധരൻ | മകൻ | 33 |
| 3 | ലളിത | മകൾ | 31 |
| 4 | രാജേന്ദ്രൻ | മകൻ | 25 |
| 5 | സുരേഷ്കുമാർ | ,, | 22 |
| 6 | ജയശ്രീ | മകൾ | 20 |
| 7 | ജലജ | ,, | 19 |
| 8 | ആശാലത | ,, | 18 |

മേൽക്കാണിച്ചവരാണ് പരേതന്റെ അവകാശികൾ എന്നറിവായിരിക്കുന്നതിനാലും 1 മുതൽ 4 വരെ കക്ഷികളും 6, 7, 8 എന്നീ കക്ഷികളും തുക വാങ്ങുന്നതിന് 5-ാം നമ്പർകാരനായ ശ്രീ. സുരേഷ്കുമാർ എന്നയാളെ അധികാരപ്പെടുത്തിയിട്ടുള്ളതിനാലും 5-ാം നമ്പർകാരനായ ശ്രീ. സുരേഷ്കുമാർ എന്നയാളുടെ പേരിൽ ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആക്ഷേപം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ബോധിപ്പിക്കണം. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

(3)

ബി4-3719/84. 1984 മേയ് 31.

കൊച്ചി താലൂക്കിൽ ഞാറക്കൽ വില്ലേജിൽ തൈപ്പറമ്പിൽ താമസിച്ചിരുന്നയാളും സ്വാതന്ത്ര്യസമര സേനാനിയുമായിരുന്ന പരേതനായ ശ്രീ. ദേവസ്സി ആന്റണി എന്നയാൾക്ക് സർക്കാരിൽ നിന്നും കിട്ടുവാനുള്ള ഉദ്ദേശം 2,000 രൂപ ലഭിക്കുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് വേണമെന്നു കാണിച്ച് ടിയാന്റെ ഭാര്യ ശ്രീമതി തങ്കമ്മ ആന്റണി എന്നവർ സമർപ്പിച്ച അപേക്ഷ ബന്ധപ്പെട്ട വില്ലേജാഫീസർവഴി അന്വേഷണം നടത്തിയതിൽ ശ്രീ. ദേവസ്സി ആന്റണി എന്നയാൾ 30-11-1981-ൽ മരണപ്പെട്ടുവെന്നും ടിയാന്റെ അവകാശികളായി താഴെ പറയുന്നവർ ആണ് ഉള്ളതെന്നും അറിവായിരിക്കുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | തങ്കമ്മ ആന്റണി | ഭാര്യ | 44 |
| 2 | മിനിമോൾ, ടി. എ. | മകൾ | 19 |
| 3 | മിൽട്ടൺ, ടി. എ. | മകൻ | 15 |
| 4 | വിൽസൺ, ടി. എ. | ,, | 9 |

മേൽ കാണിച്ചവരാണ് പരേതന്റെ അവകാശികൾ എന്ന് അറിവായിരിക്കുന്നതിനാലും 3, 4 കക്ഷികൾ മൈനർമാരും മാതാവിന്റെ സംരക്ഷണയിൽ കഴിയുന്നതിനാലും 2-ാം നമ്പർകാരി 1-ാം നമ്പർകാരിയെ തുക കൈപ്പറ്റുന്നതിന് അധികാരപ്പെടുത്തിയിട്ടുള്ളതിനാലും ശ്രീമതി തങ്കമ്മ ആന്റണി എന്നവരുടെ പേരിൽ ഒരു അവകാശസർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആക്ഷേപം ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ബോധിപ്പിക്കണം. അവധി കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്,
കൊച്ചി.

കെ. ആർ. വിശ്വംഭരൻ,
തഹസീൽദാർ.

# TRICHUR DISTRICT

## Trichur Taluk

തൃശ്ശൂർ താലൂക്കാഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്.

(1)

A4-9471/84. 1984 ജൂൺ 4.

തൃശ്ശൂർ താലൂക്ക് കുർക്കഞ്ചേരി വില്ലേജിൽ 26-4-1984-ൽ തൊഴുത്തിങ്കൽ പുരുഷോത്തമൻ എന്നയാൾ മരിച്ചിട്ടുള്ളതാകുന്നു. ടിയാന്റെ പെൻഷൻ മുതലായ ആനുകൂല്യങ്ങൾ കിട്ടുന്നതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷപ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്നറിവായിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം നേരിട്ട് ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കെ. ജി. രാധാമണി | ഭാര്യ | 47 |
| 2 | ടി. പി. ഗോപകുമാർ | മകൻ | 29 |
| 3 | ടി. പി. അനിൽകുമാർ | ,, | 27 |
| 4 | ടി. പി. സുരേഷ്കുമാർ | ,, | 23 |

(2)

A4-9472/84. 1984 ജൂൺ 4.

തൃശ്ശൂർ താലൂക്ക് ചേർപ്പ് വില്ലേജിൽ ചിറമ്പിള്ളി പൗലോസ് എന്നയാൾ 19-7-1982-ൽ മരിച്ചിട്ടുള്ളതാകുന്നു. ടിയാന്റെ പേരിൽ യൂണിയൻ ബാങ്ക് ഓഫ് ഇൻഡ്യയുടെ ചേർപ്പ് ബ്രാഞ്ചിലുള്ള 1,000 ക. വാങ്ങുന്നതിന് ഒരു അവകാശസർട്ടിഫിക്കറ്റ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷപ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്നറിവായിരിക്കുന്നു. അപ്രകാരം ഒരു അവകാശസർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം നേരിട്ട് ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | അന്നമ്മ | ഭാര്യ | 59 |
| 2 | മറിയക്കുട്ടി | മകൾ | 40 |
| 3 | എൽസി | ,, | 38 |
| 4 | റോസ്സി | ,, | 36 |
| 5 | ഡേവി | മകൻ | 34 |
| 6 | ജോർജ്ജ് | ,, | 32 |
| 7 | ദേവസ്സിക്കുട്ടി | ,, | 30 |
| 8 | മണി | ,, | 28 |
| 9 | മറിയം | അമ്മ | 90 |

(3)

എ4-9634/84. 1984 ജൂൺ 4.

തൃശ്ശൂർ താലൂക്ക് തൃശ്ശൂർ വില്ലേജിൽ സരോജ് വീട്ടിൽ കെ. സരോജനി അമ്മ എന്നവർ 14-3-1984-ൽ മരിച്ചിട്ടുള്ളതാകുന്നു. ടിയാരിയുടെ പേരിൽ ബാങ്കിൽ ഡെപ്പോസിറ്റ് ചെയ്തിട്ടുള്ള 2,006.87 ക. കിട്ടുന്നതിന്

ഒരു അവകാശ സർട്ടിഫിക്കററ് ആവശ്യമാണെന്ന് കാണിച്ച് മിയാളുടെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷ പ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്നറിവായിരിക്കുന്നു. അപ്രകാരം ഒരു അവകാശസർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം നേരിട്ട് ഹാജരാക്കേണ്ടതാണ്. കാലാവധി കഴിഞ്ഞും തപാൽ മാർഗ്ഗമായും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | Mrs. കമല മേനോൻ | മകൾ | 51 |
| 2 | കുമാരി രാധ പി. മേനോൻ | ,, | 45 |
| 3 | Mrs. ഗിരിജാ മേനോൻ | ,, | 43 |
| 4 | Mr. ബാലഗോപാൽ, K. | മകൻ | 31 |

(4)

A4-9032/84. 1984 മെയ് 25.

തൃശ്ശൂർ താലൂക്ക് കാരമുക്ക് വില്ലേജിൽ പൊറെറക്കാട്ട് അപ്പുക്കുട്ടൻ, എന്നയാൾ 10-5-1980-ൽ മരിച്ചിട്ടുള്ളതാകുന്നു. ടിയാന്റെ പ്രോവിഡന്റ് ഫണ്ട് ഗ്രാറുവിററി മുതലായവ കിട്ടുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് ആവശ്യമാണെന്ന് കാണിച്ച് മിയാന്റെ അവകാശികൾ ഈ ആഫീസിൽ ഒരു അപേക്ഷ ബോധിപ്പിച്ചിട്ടുള്ളതാകുന്നു. അപേക്ഷപ്രകാരം അന്വേഷണം നടത്തിയതിൽ താഴെ എഴുതുന്നവരാണ് അവകാശികൾ എന്നറിവായിരിക്കുന്നു: അപ്രകാരം ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസററിൽ പ്രസിദ്ധപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ രേഖാമൂലമായ തെളിവുകൾ സഹിതം നേരിട്ട് ഹാജരാക്കേണ്ടതാണ്. കാലാവധികഴിഞ്ഞും തപാൽമാർഗ്ഗവും കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കാർത്ത്യായനി | ഭാര്യ | 44 |
| 2 | ബിന്ദു | മകൾ | 12 |
| 3 | ബിഷി | ,, | 10 |
| 4 | ബിനി | ,, | 8 |

മൈനർമാരായ കുട്ടികളുടെ രക്ഷിതാവ് ശ്രീമതി കാർത്ത്യായനി ആകുന്നു.

താലൂക്കാഫീസ്, (ഒപ്പ്)
തൃശ്ശൂർ. തഹശീൽദാർ.

## Talappilly Taluk

തലപ്പിള്ളി താലൂക്കാഫീസിൽനിന്നും പരസ്യപ്പെടുത്തുന്നത്.

(1)

A4-6325/84. 1984 ജൂൺ 6.

തലപ്പിള്ളി താലൂക്കിൽ കരുമത്ര വില്ലേജിൽ കോർമാത്ത് കൃഷ്ണൻകുട്ടി നായർ 13-3-1984-ൽ മരിച്ചു: ടിയാന് ട്രാൻസ്പോർട്ട് കോർപ്പറേഷനിൽ നിന്നും കിട്ടാനുള്ള ആനുകൂല്യങ്ങൾ അവകാശികൾക്കു കിട്ടുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ ഭാര്യ അമ്മിണി അമ്മ സമർപ്പിച്ച അപേക്ഷ വില്ലേജ് ആഫീസർ വഴി അന്വേഷണത്തിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികൾ എന്ന് അറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | അമ്മിണി അമ്മ | ഭാര്യ | 45 |
| 2 | നന്ദിനി | മകൾ | 24 |
| 3 | സുരേഷ് | മകൻ | 21 |
| 4 | രമേഷ്കുമാർ | ,, | 19 |
| 5 | സതീഷ് | ,, | 17 |
| 6 | സുജാത | മകൾ | 14 |
| 7 | സന്തോഷ് | മകൻ | 12 |

5, 6, 7 നമ്പർകാരുടെ രക്ഷിതാവ് അമ്മിണി അമ്മയാകുന്നു.

മേൽ പറഞ്ഞവരാണ് പരേതന്റെ യഥാർത്ഥ അവകാശികൾ എന്ന് കാണിച്ച് ഒരു സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവുമുള്ള അപേക്ഷകൾ പരിഗണിക്കുന്നതല്ല.

(2)

A4-6997/84. 1984 മേയ് 26.

തലപ്പിള്ളി താലൂക്കിൽ എരനെല്ലൂർ വില്ലേജിൽ ചിറ്റഴുത്തു പുരക്കൽ മാക്കപ്പൻ മകൻ കുഞ്ഞികൃഷ്ണൻ 6-9-1979-ൽ മരിച്ചു. ടിയാന്റെ പേരിൽ കേരളാ സ്റേററ് ഹൗസിംഗ് ബോർഡിൽ നിന്നും കിട്ടാനുള്ള ലോൺ അവകാശികൾക്ക് കിട്ടുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ മകൻ സുരേഷ്കുമാർ സമർപ്പിച്ച ഹർജി വില്ലേജ് ആഫീസർവഴി അന്വേഷണത്തിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശി എന്ന് അറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | സുരേഷ്കുമാർ | മകൻ | 18 |
| 2 | ഷീല | മകൾ | 16 |
| 3 | മിര | ,, | 13 |
| 4 | മിനി | ,, | 11 |
| 5 | പ്രതി | മകൻ | 9 |

2 മുതൽ 5 വരെ നമ്പർകാരുടെ രക്ഷിതാവ് ഒന്നാം നമ്പർകാരനാകുന്നു.

മേൽപ്പറഞ്ഞവരാണ് പരേതന്റെ യഥാർത്ഥ അവകാശികൾ എന്ന് കാണിച്ച് ഒരു സർട്ടിഫിക്കററ് കൊടുക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവുമുള്ള അപേക്ഷകൾ പരിഗണിക്കുന്നതല്ല.

(2)

A4-6128/84. 1984 മേയ് 26.

തലപ്പിള്ളി താലൂക്കിൽ വടക്കാഞ്ചേരി വില്ലേജിൽ കൃഷ്ണവിഹാർ വീട്ടിൽ നാരായണയ്യർ മകൻ കൃഷ്ണയ്യർ 23-3-1981-ൽ മരിച്ചു. ടിയാന് കിട്ടാനുള്ള പെൻഷൻ കുടിശ്ശിക അവകാശികൾക്ക് കിട്ടുന്നതിന് ഒരു അവകാശ സർട്ടിഫിക്കററ് ആവശ്യമാണെന്ന് കാണിച്ച് ടിയാന്റെ ഭാര്യ വെങ്കിട്ടസുബ്ബലക്ഷ്മി അമ്മാൾ സമർപ്പിച്ച അപേക്ഷ വില്ലേജാഫീസർ വഴി അന്വേഷിച്ചതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ അവകാശികൾ എന്ന് അറിയുന്നു.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | വെങ്കിട്ടസുബ്ബലക്ഷ്മി അമ്മാൾ | ഭാര്യ | 65 |
| 2 | കെ. നാരായണൻ | മകൻ | 49 |
| 3 | കെ. സുബ്രഹ്മണ്യൻ | മകൻ | 45 |
| 4 | കെ. ഗോപാലകൃഷ്ണൻ | ,, | 34 |
| 5 | കെ. അനന്തലക്ഷ്മി | മകൾ | 28 |
| 6 | കെ. സുബ്ബ അമ്മാൾ | ,, | 26 |

മേൽപ്പറഞ്ഞവരാണ് പരേതന്റെ യഥാർത്ഥ അവകാശികൾ എന്ന് കാണിച്ച് ഒരു സർട്ടിഫിക്കറ്റ് കൊടുക്കുന്നതിൽ ആർക്കെങ്കിലും എന്തെങ്കിലും ആക്ഷേപം ഉണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. അവധി കഴിഞ്ഞും തപാൽ മാർഗ്ഗവുമുള്ള അപേക്ഷകൾ പരിഗണിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
തലപ്പിള്ളി. തഹശീൽദാർ.

## Chavakkad Taluk

ചാവക്കാട് താലൂക്കാഫീസിൽ നിന്നും പരസ്യം ചെയ്യുന്നത്.

(1)

നമ്പർ എ3-5302/84. 1984 ജൂൺ 8.

ചാവക്കാട് താലൂക്ക് നാട്ടിക വില്ലേജിൽ തെക്കിനേടത്തു ബാലൻ എന്നയാൾ മരിച്ചതിനാൽ ടിയാന്റെ ഭാര്യ കാർത്ത്യായനി അവകാശ സർട്ടിഫിക്കറ്റ് ആവശ്യപ്പെട്ടുകൊണ്ട് അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ മരിച്ച ബാലന്റെ പേരിൽ സ്റേററ് ബാങ്ക് ഓഫ് ട്രാവൻകൂർ തൃപ്രയാർ ബ്രാഞ്ചിൽ ഡെപ്പോസിറ്റ് ഉള്ള 2,000 രൂപ ലഭിക്കുന്നതിന് താഴെ പറയുന്നവരാണ് അവകാശികളെന്ന് കണ്ടിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കറ്റ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം ഈ ആഫീസിൽ ഹാജരാകേണ്ടതാണ്. സമയം കഴിഞ്ഞോ, തപാൽ മാർഗ്ഗമായോ ലഭിക്കുന്ന അപേക്ഷകൾ സ്വീകരിക്കുന്നതല്ല.

അവകാശികൾ

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കാർത്ത്യായനി | ഭാര്യ | 38 |
| 2 | മണി | മകൾ | 19 |
| 3 | സത്യൻ | മകൻ | 16 |
| 4 | ബിന്ദു | മകൾ | 12 |
| 5 | സന്ധ്യ | ,, | 8 |

(2)

നമ്പർ. എ3-5301/84. 1984 ജൂൺ 8.

ചാവക്കാട് താലൂക്ക് ഒരുമനയൂർ വില്ലേജിൽ ശ്രീ. അപ്പു, കുറുപ്പൻവീട് എന്നയാൾ മരിച്ചതിനാൽ, ടിയാന്റെ ഭാര്യ കോത അവകാശസർട്ടിഫിക്കററ് ആവശ്യപ്പെട്ടുകൊണ്ട് അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ മരിച്ച ശ്രീ. അപ്പുവിന്റെ സർവ്വീസ് ആനുകൂല്യങ്ങൾ ലഭിക്കുന്നതിന് താഴെ പറയുന്നവരാണ് അവകാശികളെന്ന് കണ്ടിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം ഈ ആഫീസിൽ ഹാജരാകേണ്ടതാണ്. സമയം കഴിഞ്ഞോ, തപാൽ മാർഗ്ഗമായോ ലഭിക്കുന്ന അപേക്ഷകൾ സ്വീകരിക്കുന്നതല്ല.

അവകാശികൾ

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | | വയസ്സ് |
|---|---|---|---|---|
| 1 | കോത | ഒന്നാമത്തെ ഭാര്യ | | 44 |
| 2 | അമ്മിണി | ഒന്നാമത്തെ ഭാര്യയിലെ | മകൾ | 32 |
| 3 | ജാനകി | ,, | ,, | 30 |
| 4 | ശങ്കരൻകുട്ടി | ,, | മകൻ | 28 |
| 5 | തങ്ക | ,, | മകൾ | 24 |
| 6 | ആറുമുഖൻ | ,, | മകൻ | 18 |
| 7 | മാളു | രണ്ടാമത്തെ ഭാര്യ | | 40 |
| 8 | ദേവകി | രണ്ടാമത്തെ ഭാര്യയിലെ | മകൾ | 27 |
| 9 | വാസു | ,, | മകൻ | 23 |
| 10 | വേലായുധൻ | ,, | ,, | 19 |
| 11 | ലീല | ,, | മകൾ | 16 |

(3)

നമ്പർ എ3-5251/84. 1984 ജൂൺ 8.

ചാവക്കാട് താലൂക്ക് നാട്ടിക വില്ലേജിൽ ശ്രീ. കുഞ്ഞിമുഹമ്മദ്, കൊരട്ടി പറമ്പിൽ വീട് എന്നയാൾ മരിച്ചതിനാൽ ടിയാന്റെ ഭാര്യ കുഞ്ഞിബീവി അവകാശ സർട്ടിഫിക്കററ് ആവശ്യപ്പെട്ടുകൊണ്ട് അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ മരിച്ച കുഞ്ഞിമുഹമ്മദിന്റെ സ്വാതന്ത്ര്യസമര പെൻഷൻ ആനുകൂല്യങ്ങൾ ലഭിക്കുന്നതിന് താഴെ പറയുന്നവരാണ് അവകാശികളെന്ന് കണ്ടിരിക്കുന്നു. അപ്രകാരം ഒരു അവകാശ സർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം ഈ ആഫീസിൽ ഹാജരാകേണ്ടതാണ്. സമയം കഴിഞ്ഞോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന അപേക്ഷകൾ സ്വീകരിക്കുന്നതല്ല.

അവകാശികൾ

| ക്രമ നമ്പർ | പേര് | മരിച്ച ആളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | കുഞ്ഞിബീവി | ഭാര്യ | 55 |
| 2 | മജീദ് | മകൻ | 36 |
| 3 | കദീജ | മകൾ | 32 |
| 4 | ഹനീഫ | മകൻ | 28 |
| 5 | ഹുസ്സൈൻ | ,, | 26 |
| 6 | ജമീല | മകൾ | 24 |
| 7 | ലൈല | ,, | 23 |
| 8 | നെഫീസ | ,, | 22 |

(4)

നമ്പർ എ3-5008/84. 1984 ജൂൺ 8.

ചാവക്കാട് താലൂക്ക് മുല്ലശ്ശേരി വില്ലേജിൽ ശ്രീ. വി. ആർ. വേലായുധൻ വെള്ളാനി വീട് എന്നയാൾ മരിച്ചതിനാൽ ടിയാന്റെ ഭാര്യ വസുമതി അവകാശ സർട്ടിഫിക്കററ് ആവശ്യപ്പെട്ടുകൊണ്ട് അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. അന്വേഷണം നടത്തിയതിൽ മരിച്ച വേലായുധന്റെ മിലിട്ടറി പെൻഷൻ ആനുകൂല്യങ്ങൾ ലഭിക്കുന്നതിന് താഴെ പറയുന്നവരാണ് അവകാശികളെന്ന് കണ്ടിരിക്കുന്നു. അപ്രകാരം ഒരു അവകാശസർട്ടിഫിക്കററ് കൊടുക്കുന്നതിന് ആർക്കെങ്കിലും ആക്ഷേപമുള്ള പക്ഷം ഈ പരസ്യം ഗസററിൽ പരസ്യപ്പെടുത്തുന്ന തീയതി മുതൽ 30 ദിവസത്തിനകം രേഖാമൂലമായ തെളിവുകൾ സഹിതം ഈ ആഫീസിൽ ഹാജരാകേണ്ടതാണ്. സമയം കഴിഞ്ഞോ തപാൽ മാർഗ്ഗമായോ ലഭിക്കുന്ന അപേക്ഷകൾ സ്വീകരിക്കുന്നതല്ല.

അവകാശികൾ

| ക്രമ നമ്പർ | പേര് | മരിച്ചയാളുമായുള്ള ബന്ധം | വയസ്സ് |
|---|---|---|---|
| 1 | വസുമതി | ഭാര്യ | 60 |
| 2 | സുഭാഷിണി | മകൾ | 35 |
| 3 | മുരളീധരൻ | മകൻ | 32 |
| 4 | ഗീതാമോഹൻ | ,, | 30 |
| 5 | സുനിതാ ബാലകൃഷ്ണൻ | മകൾ | 28 |
| 6 | സുമംഗല | ,, | 27 |
| 7 | സുഷമ | ,, | 24 |
| 8 | സുകേശിനി | ,, | 19 |

താലൂക്കാഫീസ്, (ഒപ്പ്)
പാലക്കാട്. തഹശീൽദാർ.

# PALGHAT DISTRICT

## Chittur Taluk

പരസ്യം

(1)

നമ്പർ ബി15-5972/84. 1984 ജൂൺ 7.

ചിറ്റൂർ താലൂക്ക് കോഴിപ്പതി വില്ലേജിൽ മൂലത്തുറയിൽ താമസിച്ചിരുന്ന കെ. മാരപ്പ മുതലിയാർ 20-6-1983-ന് മരിച്ചു. ടിയാന്റെ പേരിൽ സ്റ്റേറ്റ് ബാങ്ക് ഓഫ് ട്രാവൻകൂർ കൊഴിഞ്ഞാമ്പാറയിൽ പണയം വെച്ചിട്ടുള്ള പണ്ടം തിരികെ എടുക്കുന്നതിനായി പരേതന്റെ മകൻ കൃഷ്ണസ്വാമി സമർപ്പിച്ച അവകാശ സർട്ടിഫിക്കറ്റിന്മേൽ നടത്തിയ അന്വേഷണത്തിൽ താഴെ പറയുന്നവരാണ് അവകാശികളെന്ന് അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | പാർവ്വതി അമ്മ | ഭാര്യ | 70 |
| 2 | ഗോവിന്ദരാജ് | മകൻ | 42 |
| 3 | മാക്കിയപ്പൻ | മകൻ | 40 |
| 4 | അപ്പാച്ചിയപ്പൻ | ,, | 36 |
| 5 | കൃഷ്ണസ്വാമി | ,, | 34 |
| 6 | പഴനിയമ്മാൾ | മകൾ | 30 |
| 7 | കരുപ്പാത്താൾ | ,, | 32 |

മേൽപ്രകാരം അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും പരാതിയുള്ളപക്ഷം ആയത് പരസ്യം പ്രസിദ്ധീകരിച്ച് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി സമർപ്പിക്കേണ്ടതാണ്. താമസിച്ചോ തപാലിലോ ലഭിക്കുന്ന പരാതികൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല.

(2)

നമ്പർ ബി15-6246/84. 1984 ജൂൺ 7.

ചിറ്റൂർ താലൂക്ക് കോഴിപ്പതി വില്ലേജിൽ വണ്ണാമട (പി. ഒ.) നിലംകാച്ചിയിൽ താമസിച്ചിരുന്ന കെ. സോമസുന്ദരം 6-11-1982-ന് മരിച്ചു. ടിയാളുടെ പേരിൽ കത്തോലിക്ക് സിറിയൻ ബാങ്ക് ചിറ്റൂരിൽ ഉള്ള സ്വർണ്ണപണ്ടം തിരികെ എടുക്കുന്നതിനായി പരേതന്റെ ഭാര്യ എൻ. തവമണി സമർപ്പിച്ച അവകാശ സർട്ടിഫിക്കറ്റിന്മേൽ നടത്തിയ അന്വേഷണത്തിൽ താഴെ പറയുന്നവരാണ് അവകാശികളെന്ന് അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | എൻ. തവമണി | ഭാര്യ | 27 |
| 2 | കവിത | മകൾ | 7 |
| 3 | ഉമ | ,, | 5 |
| 4 | ചിന്നത്തായ് | അമ്മ | 57 |

(ക്രമനമ്പർ 2, 3 മൈനർമാരുടെ രക്ഷിതാവ് 1-ാം നമ്പർകാരിയാണ്.)

മേൽപ്രകാരം അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും പരാതിയുള്ള പക്ഷം ആയത് പരസ്യം പ്രസിദ്ധീകരിച്ച് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി സമർപ്പിക്കേണ്ടതാണ്. താമസിച്ചോ തപാലിലോ ലഭിക്കുന്ന പരാതികൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല.

(3)

നമ്പർ ബി15-6039/84. 1984 ജൂൺ 7.

ചിറ്റൂർ താലൂക്ക് മുതലമട I വില്ലേജിൽ പാപ്പാൻചള്ളയിൽ താമസിച്ചിരുന്ന ഗോപിനാഥൻ നായർ 4-2-1984-ന് മരിച്ചു. ടിയാന്റെ പേരിൽ ഗവൺമെന്റ് സർവന്റ്സ് കോ-ഓപ്പ്. സൊസൈറ്റിയിൽ നിന്നും ലോൺ എടുക്കുന്നതിനായി പരേതന്റെ ഭാര്യ ടി. എ. സരസമ്മ സമർപ്പിച്ച അവകാശസർട്ടിഫിക്കറ്റിന്മേൽ നടത്തിയ അന്വേഷണത്തിൽ താഴെ പറയുന്നവരാണ് അവകാശികളെന്ന് അറിവായിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | ടി. എ. സരസമ്മ | ഭാര്യ | 39 |
| 2 | ജയശ്രീ | മകൾ | 20 |
| 3 | ജയകുമാർ | മകൻ | 13 |

(ക്രമ നമ്പർ 3 മൈനറുടെ രക്ഷിതാവ് 1-ാം നമ്പർകാരിയാണ്.)

മേൽപ്രകാരം അവകാശ സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും പരാതിയുള്ളപക്ഷം ആയത് പരസ്യം പ്രസിദ്ധീകരിച്ച് 30 ദിവസത്തിനകം ഈ ആഫീസിൽ നേരിട്ട് ഹാജരായി സമർപ്പിക്കേണ്ടതാണ്. താമസിച്ചോ തപാലിലോ ലഭിക്കുന്ന പരാതികൾ യാതൊരു കാരണവശാലും സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, എം. പി. ഭാസ്കരൻ,
ചിറ്റൂർ. തഹശീൽദാർ.

## Mannarghat Taluk

പരസ്യം

(1)

സി4-2141/84. 1984 മെയ് 31.

മണ്ണാർക്കാട് താലൂക്കിൽ കോട്ടോപ്പാടം I വില്ലേജിൽ താമസിച്ചിരുന്ന കടാത്തൊടി ഉണ്ണീൻ കുട്ടി 30-4-1983-ന് മരണപ്പെട്ടുവെന്നും ടിയാളുടെ മിലിറ്ററി പെൻഷൻ തുടർന്നും വാങ്ങേണ്ടതിന് ഒരു അവകാശ സർട്ടിഫിക്കറ്റ് അനുവദിക്കണമെന്നും കാണിച്ചുകൊണ്ട് ടിയാളുടെ ഭാര്യ നഫീസ ഉമ്മ ബോധിപ്പിച്ച അപേക്ഷയെക്കുറിച്ച് അന്വേഷിച്ചതിൽ താഴെ പറയുന്നവരാണ്, മരിച്ച ഉണ്ണീൻകുട്ടിയുടെ അവകാശികളെന്ന് ബോദ്ധ്യപ്പെട്ടിരിക്കുന്നു.

| | | | വയസ്സ് |
|---|---|---|---|
| 1 | കടാത്തൊടി നഫീസ ഉമ്മ | ഭാര്യ | 45 |
| 2 | അബ്ദുള്ള | മകൻ | 27 |
| 3 | റുഖിയ | മകൾ | 25 |
| 4 | പാത്തുമ്മക്കുട്ടി | ,, | 23 |
| 5 | സൈനബ | ,, | 21 |
| 6 | ആയിഷ | ,, | 19 |
| 7 | മുഹമ്മദുകുട്ടി | മകൻ | 17 |
| 8 | ഖദീജക്കുട്ടി | മകൾ | 12 |
| 9 | പാത്തുമ്മു | ഒന്നാം ഭാര്യയുടെ മകൾ | 19 |

7-ം 8-ം മൈനർമാരുടെ രക്ഷിതാവ് 1-ാം നമ്പർകാരി.

മേൽ കാണിച്ചവർ മാത്രമാണ് മരിച്ച കടാത്തൊടി ഉണ്ണീൻകുട്ടിയുടെ അവകാശികളെന്ന് കാണിച്ച് ഒരു സർട്ടിഫിക്കറ്റ് അനുവദിക്കുന്നതിൽ ആർക്കെങ്കിലും ആക്ഷേപമുണ്ടെങ്കിൽ ആയത് ഈ പരസ്യം ഗസറ്റിൽ പ്രസിദ്ധപ്പെടുത്തിയശേഷം 30 ദിവസത്തിനകം താലൂക്കാഫീസിൽ നേരിട്ട് ഹാജരായി രേഖകൾ സഹിതം തെളിയിക്കേണ്ടതാണ്. നിശ്ചിത സമയത്തിനുശേഷമോ തപാൽ മാർഗ്ഗമോ കിട്ടുന്ന ആക്ഷേപങ്ങൾ സ്വീകരിക്കുന്നതല്ല.

താലൂക്കാഫീസ്, (ഒപ്പ്)
മണ്ണാർക്കാട്. തഹശീൽദാർ.

## Ottappalam Taluk

പരസ്യം

(1)

ഡി3-5297/84. 1984 ജൂൺ 6.

ഒറ്റപ്പാലം താലൂക്ക് കടമ്പഴിപ്പുറം I വില്ലേജ് കോളശ്ശേരി കുഞ്ഞുണ്ണി ഗുപ്തൻ എന്നയാൾ മരണപ്പെട്ടുപോയതും അവർക്കവകാശപ്പെട്ട ആനുകൂല്യങ്ങൾ മുതലായവ കിട്ടേണ്ടതിനായി ടിയാന്റെ ഭാര്യ ദേവയാനി അമ്മ സമർപ്പിച്ച അപേക്ഷയെക്കുറിച്ച് അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് പരേതന്റെ നിയമാനുസൃതമായ അവകാശികൾ എന്ന് കാണിച്ചുകൊണ്ട് ഒരു സർട്ടിഫിക്കറ്റ് നൽകുന്നത് സംബന്ധിച്ച് ആർക്കെങ്കിലും ആക്ഷേപം ഉണ്ടെങ്കിൽ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തിയ തീയതി മുതൽ 30 ദിവസത്തിനകം ഈ ആഫീസിൽ ഹാജരായി രേഖാമൂലം ബോധിപ്പിക്കേണ്ടതാണ്. മേൽപ്പറഞ്ഞ നിശ്ചിത കാലാവധിക്കു ശേഷമോ സമർപ്പിക്കപ്പെടുന്ന ആക്ഷേപങ്ങൾ സ്വീകാര്യമല്ലെന്നും ഇതിനാൽ പരസ്യം ചെയ്യുന്നു.

| ക്രമ നമ്പർ | പേരു വിവരം | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | ദേവയാനി അമ്മാൾ | ഭാര്യ | 46 |
| 2 | വിജയലക്ഷ്മി | മകൾ | 25 |
| 3 | ചന്ദ്രിക | ,, | 23 |
| 4 | ഹരിദാസൻ | മകൻ | 21 |
| 5 | ലത | മകൾ | 19 |
| 6 | ശ്രീമതി | ,, | 17 |
| 7 | ഗിരിജ | ,, | 11 |
| 8 | സുനിൽ | മകൻ | 9 |

(ഒപ്പ്)
തഹസീൽദാർ.

ഒറ്റപ്പാലം.

## MALAPPURAM DISTRICT

### SHORT TENDER NOTICE

No. D3-3128/83. 11*th June* 1984.

Sealed tenders are invited for the supply of survey stones of the specifications and quantity described below :

The tenders should be superscribed as "Tender for the supply of survey stones in Ernad Taluk" and addressed to the Assistant Director of Survey and Land Records (Re-survey) Malappuram so as to reach him on or before 3 p.m. on 22-8-1984. Late tenders will not be accepted. The tenders will be opened at 4 p.m. on the same day in the presence of such of the tenderers or their authorised representatives who may be present at that time.

The stones are to be supplied within one month from the date of indents and at the places which will be mentioned in the indents.

The persons submitting tenders should produce a solvency certificate on stamp paper worth Rs. 3 obtained from the Tahsildar of the Taluk within a period of six months from the date of contract, clearly indicating the details of the properties which should not be to an amount of less than 10% of the estimated cost (subject to a minimum of Rs. 5000) of the tender along with their tenders.

In the case of successful tenderers, they should pledge the properties to the value of 50% of the total value shown in the solvency certificate with the Government, till the expiry of the contract, or they should pledge the bank draft/bank guarantee for the remittance of an amount not less than 5% of the value of the contract with the Government, till the expiry of the contract. This is in addition to the security deposit of 5% of the value of the contract.

Intending tenderers may on application to the Assistant Director (Re-survey) Malappuram obtain the requisite tender forms on which tenders should be submitted.

Application for the tender form should be accompanied by a cash remittance of Rs. 10 (Rupees ten only) plus salestax which is the price fixed for a form and which is not refundable under any circumstances. The tender forms are not transferable. Sale of tender forms will be closed at 1 p.m. on 22-8-1984. Cheques, postage stamps, etc. will not be accepted towards the cost of forms, nor will the forms be sent by V. P. P. Duplicate tender forms if required, will be issued at Rs. 2 plus sales tax per copy.

*Description of Survey Stones*: Hard granite stones of durable quality having dimensions 60x15x15 cms.

*Approximate number of stones required for the Taluk* 15,000 (Fifteen thousand only)

All Survey stones must be of hard granite of durable quality, roughly squared to 1/3 of its length from the top with a coconut tree mark cut on 1 cm. deep on one of the lateral sides. The coconut tree mark shall have a total length of 12 cms. and a total width of 7 cms. and the top of the coconut tree mark shall be fixed 7 cms. below the top level of the stones.

Each tenderer should remit a sum of Rs. 750 (Rupees seven hundred and fifty only) before 1 p.m. on 22-8-1984 towards the earnest money deposit and the receipt issued from this office should be attached with the cover enclosing the tender. The earnest money deposit may be deposited either in cash or crossed bank draft or treasury savings bank deposits or government promissory notes. The tenders without earnest money deposit will not be considered. An agreement in the prescribed form in stamp paper worth Rs. 3 should also be accompanied with the tender as per para 33 of the general condition in the tender form.

Any further information can be had from the office of the undersigned on any working day during office hours.

ഏറനാട് താലൂക്കിൽ റീസർവ്വേ ആവശ്യത്തിലേക്ക് താഴെ വിവരിച്ചിട്ടുള്ള അളവിലും എണ്ണത്തിലും ഉള്ള സർവ്വേകല്ലുകൾ വിതരണം ചെയ്യുന്നതിന് മുദ്ര വച്ച ടെൻഡറുകൾ ക്ഷണിച്ചുകൊള്ളുന്നു.

ടെൻഡർ അടക്കം ചെയ്ത കവറിന്മേൽ "ഏറനാട് താലൂക്കിൽ സർവ്വേ കല്ലുകൾ വിതരണം ചെയ്യുന്നതിനുള്ള ടെൻഡർ" എന്ന് എഴുതി അസിസ്റ്റന്റ് ഡയറക്ടർ ഓഫ് സർവ്വേ ആന്റ് ലാന്റ് റിക്കാർഡ്സ് (റീ സർവ്വേ) മലപ്പുറം എന്ന വിലാസത്തിൽ 1984 ആഗസ്റ്റ് മാസം 22-ാം തീയതി ഉച്ചകഴിഞ്ഞ് 3 മണിക്കോ അതിനു മുൻപോ കിട്ടത്തക്കവണ്ണം അയച്ചിരിക്കേണ്ടതാണ്. വൈകി കിട്ടുന്ന ടെൻഡറുകൾ സ്വീകരിക്കുന്നതല്ല. ടെൻഡറുകൾ അന്നേ ദിവസം (22-8-1984) വൈകുന്നേരം 4 മണിക്ക് ഹാജരുള്ള ടെൻഡറുകാരുടെയോ അവർ അധികാരപ്പെടുത്തിയ പ്രതിനിധികളുടെയോ സാന്നിദ്ധ്യത്തിൽ തുറക്കുന്നതാണ്.

സർവ്വേകല്ലുകൾ ഇൻഡന്റിൽ പറയുന്ന സ്ഥലങ്ങളിൽ ഇൻഡന്റ് കിട്ടി ഒരു മാസത്തിനകം വിതരണം ചെയ്യേണ്ടതാണ്.

ടെൻഡർ സമർപ്പിക്കുവാൻ ഉദ്ദേശിക്കുന്നവർ 3 രൂപ മുദ്രപ്പത്രത്തിൽ ബന്ധപ്പെട്ട തഹസിൽദാരിൽ നിന്നും 6 മാസത്തിനുള്ളിൽ വാങ്ങിയിട്ടുള്ള അസ്സൽ സോൾവൻസി സർട്ടിഫിക്കറ്റും ടെൻഡറിനോടൊപ്പം ഹാജരാക്കേണ്ടതാണ്. പ്രസ്തുത സോൾവൻസി സർട്ടിഫിക്കറ്റ് ടെൻഡറുകാരന്റെ വസ്തു വകകളെ സംബന്ധിച്ച് വിശദവിവരങ്ങൾ അടങ്ങിയതും ടെൻഡറിന്റെ അടങ്കൽ തുകയുടെ 10 ശതമാനത്തിൽ കുറയാത്ത തുകയ്ക്കുള്ളതും എന്നാൽ 5,000 രൂപയിൽ കുറയാത്തതും ആയിരിക്കണം.

വിജയിയാകുന്ന ടെൻഡറുകാരൻ തന്റെ സോൾവൻസി സർട്ടിഫിക്കറ്റിൽ കാണിച്ചിട്ടുള്ള തുകയുടെ 50% (അൻപതു ശതമാനം) വിലമതിക്കുന്ന വസ്തുവകകൾ കരാർ അവസാനിക്കുന്നതുവരെ ഗവൺമെന്റിലേക്ക് ഈടു നൽകുകയോ, അല്ലാത്തപക്ഷം കരാർമതിപ്പുവിലയുടെ 5% (അഞ്ചു ശതമാനം) ത്തിൽ കുറയാത്ത തുകയ്ക്കുള്ള ബാങ്ക് ഡ്രാഫ്റ്റോ, ബാങ്ക് ഗ്യാരണ്ടിയോ കരാർ അവസാനിക്കുന്നതുവരെ ഗവൺമെന്റിലേക്ക് ഈടു നൽകുകയോ ചെയ്യേണ്ടതാണ്. ഇത് കരാർ മതിപ്പു വിലയുടെ 5% (അഞ്ചു ശതമാനം) തുക സെക്യൂരിറ്റി ഡിപ്പോസിറ്റായി അടയ്ക്കേണ്ടതിനു പുറമേയാണ്. ടെൻഡർ സമർപ്പിക്കുവാൻ ഉദ്ദേശിക്കുന്നവർ നിശ്ചിത ടെൻഡർ ഫാറം അസിസ്റ്റന്റ് ഡയറക്ടർ ഓഫ് സർവ്വെ ആന്റ് ലാന്റ് റിക്കാർഡ്സ് (റീ സർവ്വെ) മലപ്പുറം എന്ന വിലാസത്തിൽ അപേക്ഷ നൽകി വാങ്ങാവുന്നതാണ്.

ടെൻഡർ ഫാറത്തിനുള്ള അപേക്ഷയോടൊപ്പം ടെൻഡർ ഫാറത്തിന്റെ വിലയായ 10 രൂപയും (പത്തു രൂപയും) വിൽപ്പനനികുതിയും പണമായി ആഫീസിൽ അടച്ചതിന്റെ രസീതും ഹാജരാക്കേണ്ടതാണ്. ടെൻഡർ ഫാറത്തിന്റെ വിലയായി അടയ്ക്കുന്ന തുക യാതൊരു കാരണവശാലും മടക്കികൊടുക്കുന്നതല്ല. ടെൻഡർ ഫാറം കൈമാറ്റം ചെയ്യാൻ പാടില്ലാത്തതാകുന്നു. ടെൻഡർ ഫാറത്തിന്റെ വിൽപ്പന 22-8-1984 പകൽ ഒരു മണിക്ക് അവസാനിപ്പിക്കുന്നതാണ്. ടെൻഡർ ഫാറത്തിന്റെ വില ചെക്ക് ആയോ തപാൽ സ്റ്റാമ്പായോ സ്വീകരിക്കുകയോ ടെൻഡർ ഫാറങ്ങൾ വി. പി. പി. ആയി അയച്ചു കൊടുക്കുകയോ ചെയ്യുന്നതല്ല. ആവശ്യമുള്ളവർക്ക് ഡ്യൂപ്ലിക്കേറ്റ് ടെൻഡർ ഫാറം 2 രൂപ നിരക്കിൽ (വിൽപ്പന നികുതിക്കു പുറമെ) ലഭിക്കുന്നതാണ്.

| | |
|---|---|
| സർവ്വെ കല്ലുകളുടെ വിവരണം | നല്ല ഉറപ്പുള്ള കരിങ്കല്ലിൽ 60 x 15 x 15 സെ. മീ. അളവിലുള്ള കല്ലുകൾ |
| ഉദ്ദേശം ആവശ്യമുള്ള കല്ലുകളുടെ എണ്ണം | 15,000 (പതിനഞ്ചായിരം) |

എല്ലാ കല്ലുകളും ഈടു നിൽക്കുന്ന ഉറപ്പുള്ള കരിങ്കല്ലിൽ ഉള്ളവയും ആകെ നീളത്തിന്റെ മൂന്നിലൊരു ഭാഗം ഏകദേശമായി ചതുരപ്പെടുത്തിയും ഇപ്രകാരം ചതുരപ്പെടുത്തിയതിൽ ഏതെങ്കിലും ഒരു വശത്ത് 1 സെ. മീ. ആഴത്തിൽ മരു തെണ്ട് അടയാളം കൊത്തിയതുമായിരിക്കണം. തെണ്ടടയാളത്തിന് മൊത്തം 12 സെ. മീ. നീളവും 7 സെ. മീ. വീതിയും ഉണ്ടായിരിക്കുകയും തെണ്ടടയാളത്തിന്റെ മുകളറ്റം കല്ലിന്റെ മുകളറ്റത്തു നിന്നും 7 സെ മീ. താഴെ ആയിരിക്കുകയും വേണം.

ഓരോ ടെൻഡറുകാരനും നിരതദ്രവ്യമായി 750 രൂപ (എഴുന്നൂറ്റിഅൻപതു രൂപ) മാത്രം കെട്ടി വയ്ക്കേണ്ടതാണ്. നിരതദ്രവ്യം 22-8-1984 ഉച്ചയ്ക്കു 1 മണിക്കു മുമ്പായി ഈ ആഫീസിൽ അടച്ച് രസീത് വാങ്ങേണ്ടതാണ്. നിരതദ്രവ്യം പണമായോ ക്രോസ് ചെയ്ത ബാങ്ക് ഡ്രാഫ്റ്റായോ ട്രഷറി സേവിംഗ്സ് ബാങ്ക് ഡ്രാഫ്റ്റായോ, ട്രഷറിസേവിംഗ്സ് ബാങ്ക് ഡെപ്പോസിറ്റായോ, ഗവൺമെന്റ് പ്രോമിസറിനോട്ടായോ സ്വീകരിക്കുന്നതാണ്. നിരതദ്രവ്യം അടച്ചതിനുള്ള രസീതോ രേഖയോ ടെൻഡർ അടക്കം ചെയ്യുന്ന കവറിനോടൊപ്പം ഹാജരാക്കേണ്ടതാണ്. നിരതദ്രവ്യം കെട്ടിവയ്ക്കാതെ സമർപ്പിക്കുന്ന ടെൻഡറുകൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല. ടെൻഡർ ഫാറത്തിലെ പൊതുനിബന്ധനകളിൽ 33-ാം ഖണ്ഡികയിൽ പ്രസ്താവിച്ചിരിക്കുന്ന പ്രകാരം 3 രൂപ മുദ്രപത്രത്തിൽ നിശ്ചിത മാതൃകയിലുള്ള ഒരു എഗ്രിമെന്റും ടെൻഡറിനോടൊപ്പം അടക്കം ചെയ്തിരിക്കണം.

ഏതെങ്കിലും കൂടുതൽ വിവരങ്ങൾ മലപ്പുറം റീസർവ്വെ അസിസ്റ്റന്റ് ഡയറക്ടറുടെ ആഫീസിൽ നിന്നും പ്രവർത്തി ദിവസങ്ങളിലും പ്രവർത്തി സമയങ്ങളിലും ലഭിക്കുന്നതാണ്.

Office of the Assistant Director (RS), Malappuram.

A. Vasudevan Nair,
*Assistant Director.*
(*Re Survey*).

## Ernad Taluk

പരസ്യം

(1)

Ref. B2-4231/84. 1984 മേയ് 30.

ഏറനാട് താലൂക്കിൽ മലപ്പുറം വില്ലേജിൽ താമസക്കാരനും കോട്ടൂർ പഞ്ചായത്തിൽ ജൂനിയർ ബിൽ കളക്ടറും ആയിരുന്ന ശ്രീ. വെല്ലേങ്ങൽ മൊയ്തീൻകുട്ടി എന്നയാൾ മരണപ്പെട്ടിരിക്കുന്നു. പരേതന്റെ അനന്തരാവകാശികൾ ഒരു അവകാശ സർട്ടിഫിക്കറ്റിന് അപേക്ഷിച്ചതിൻമേൽ കോട്ടക്കൽ മലപ്പുറം വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് അവകാശികൾ എന്ന് കണ്ടിരിക്കുന്നു. അതിനാൽ അപേക്ഷിച്ചതുപ്രകാരം സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ള പക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം താലൂക്കാഫീസിൽ നേരിട്ടു ഹാജരായി ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത തീയതിക്കുശേഷമോ തപാൽ മാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | ഉള്ളാടിശ്ശേരി ഉണ്ണീമ | ഭാര്യ | 21 |
| 2 | വെല്ലേങ്ങൽ ഫൗസ്സിയ | മകൾ | 4 |
| 3 | ചോലകുഞ്ഞാമി | മാതാവ് | 68 |
| 4 | വെല്ലേങ്ങൽ നബീസ്സ | സഹോദരി | 42 |
| 5 | ,, പാത്തുമ്മു | ,, | 38 |
| 6 | ,, ബീയ്യുമ്മ | ,, | 35 |
| 7 | ,, മറിയുമ്മ | ,, | 33 |
| 8 | ,, കതീജ | ,, | 27 |

(2-ാം നമ്പർ മൈനറുടെ രക്ഷിതാവ് 1-ാം നമ്പർ കാമിയകുന്നു.)

(2)

Ref. B2-4235/84. 1984 മേയ് 28.

ഏറനാട് താലൂക്കിൽ കോട്ടയ്ക്കൽ വില്ലേജിൽ താമസക്കാരൻ ആയിരുന്ന ശ്രീ. കാരലാടി ഹസ്സൻ എന്നയാൾ മരണപ്പെട്ടിരിക്കുന്നു. പരേതന്റെ അനന്തരാവകാശികൾ ഒരു അവകാശസർട്ടിഫിക്കറ്റിന് അപേക്ഷിച്ചതിൻമേൽ കോട്ടയ്ക്കൽ വില്ലേജാഫീസർ മുഖാന്തിരം അന്വേഷണം നടത്തിയതിൽ താഴെ പറയുന്നവർ മാത്രമാണ് അവകാശികൾ എന്ന് കണ്ടിരിക്കുന്നു. അതിനാൽ അപേക്ഷിച്ചതുപ്രകാരം സർട്ടിഫിക്കറ്റ് നൽകുന്നതിൽ ആർക്കെങ്കിലും ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം ഗസറ്റിൽ പരസ്യപ്പെടുത്തി 30 ദിവസത്തിനകം താലൂക്കാഫീസിൽ നേരിട്ട് ഹാജരായി ബോധിപ്പിക്കേണ്ടതാണ്. നിശ്ചിത തീയതിക്കുശേഷമോ തപാൽമാർഗ്ഗമോ ലഭിക്കുന്ന ആക്ഷേപങ്ങൾ പരിഗണിക്കുന്നതല്ല.

| ക്രമ നമ്പർ | പേര് | പരേതനുമായുള്ള ബന്ധം | വയസ് |
|---|---|---|---|
| 1 | കാരലാടി മമ്മുട്ടി | പിതാവ് | 60 |
| 2 | കോറോടൻ പാത്തുമ്മു | മാതാവ് | 50 |

## 5. പരീക്ഷാകേന്ദ്രങ്ങൾ

| | പരീക്ഷാകേന്ദ്രം | സ്ഥലവും പേരും |
|---|---|---|
| 1. | കണ്ണൂർ | ഗവൺമെന്റ് ട്രെയിനിംഗ് സ്കൂൾ ഫോർ മെൻ, കണ്ണൂർ |
| 2. | കോഴിക്കോട് | ഗവൺമെന്റ് ഹൈസ്കൂൾ ഫോർ ഗേൾസ്, കോഴിക്കോട് |
| 3. | പാലക്കാട് | പി. എം. ജി. ഹൈസ്കൂൾ, പാലക്കാട് |
| 4. | ഷൊർണ്ണൂർ / ചെർപ്പുളശ്ശേരി | ഗവൺമെന്റ് ഹൈസ്കൂൾ, ചെർപ്പുളശ്ശേരി |
| 5. | തൃശ്ശൂർ | ഗവൺമെന്റ് ഹൈസ്കൂൾ, അയ്യന്തോൾ |
| 6. | വടക്കൻ പറവൂർ | ഗവൺമെന്റ് ഹൈസ്കൂൾ ഫോർ ബോയിസ്, വടക്കൻ പറവൂർ |
| 7. | ആലുവ | ഗവൺമെന്റ് ഹൈസ്കൂൾ ഫോർ ബോയിസ്, ആലുവ |
| 8. | എറണാകുളം | ഗവൺമെന്റ് ഹൈസ്കൂൾ ഫോർ ഗേൾസ്, എറണാകുളം |
| 9. | ആലപ്പുഴ | മുഹമ്മദൻസ് ഹൈസ്കൂൾ ഫോർ ബോയിസ്, ആലപ്പുഴ |
| 10. | കോട്ടയം | ഗവൺമെന്റ് മോഡൽ ഹൈസ്കൂൾ, കോട്ടയം |
| 11. | ചങ്ങനാശ്ശേരി | ഗവൺമെന്റ് ഹൈസ്കൂൾ, ഫോർ ഗേൾസ്, ചങ്ങനാശ്ശേരി. |
| 12. | ചെങ്ങന്നൂർ | ഗവൺമെന്റ് ഹൈസ്കൂൾ ഫോർ ഗേൾസ്, ചെങ്ങന്നൂർ |
| 13. | കൊല്ലം | ഗവൺമെന്റ് ബേസിക് ട്രെയിനിംഗ് സ്കൂൾ, കൊല്ലം. |
| 14. | ആറ്റിങ്ങൽ | ഗവൺമെന്റ് ഹൈസ്കൂൾ ഫോർ ബോയിസ്, ആറ്റിങ്ങൽ |
| 15. | തിരുവനന്തപുരം-1 | ഗവൺമെന്റ് ഹൈസ്കൂൾ ഫോർ ബോയിസ്, ചാല, തിരുവനന്തപുരം |
| 16. | തിരുവനന്തപുരം-2 | ഗവൺമെന്റ് ഹൈസ്കൂൾ ഫോർ ബോയിസ്, കരമന, തിരുവനന്തപുരം |
| 17. | നെയ്യാറ്റിൻകര | ഗവൺമെന്റ് മോഡൽ ഹൈസ്കൂൾ ഫോർ ബോയിസ്, നെയ്യാറ്റിൻകര |

ഏതെങ്കിലും പരീക്ഷാകേന്ദ്രത്തിൽ രജിസ്റ്റർ ചെയ്യുന്നവരുടെ എണ്ണം നൂറിൽ കുറവാണെങ്കിൽ, പരീക്ഷാർത്ഥികളെ സമീപത്തുള്ള മറ്റൊരു പരീക്ഷാകേന്ദ്രത്തിൽ പരീക്ഷയ്ക്കു ഹാജരാകുവാൻ ആവശ്യപ്പെടുന്നതാണ്. അതുപോലെ തന്നെ ഒരു പരീക്ഷാകേന്ദ്രത്തിൽ ഏതെങ്കിലും വിഷയത്തിന് ഹാജരാകേണ്ടവരുടെ എണ്ണം വളരെ കുറവാണെങ്കിൽ അവരെ സമീപത്തുള്ള മറ്റൊരു പരീക്ഷാകേന്ദ്രത്തിൽ പരീക്ഷയ്ക്കു ഹാജരാകുവാൻ ആവശ്യപ്പെടുന്നതാണ്.

മുകളിൽ കാണിച്ചിട്ടുള്ള ലിസ്റ്റിൽ ഇല്ലാത്ത സ്കൂളുകൾ പരീക്ഷാകേന്ദ്രങ്ങളായി തിരഞ്ഞെടുക്കാൻ പാടുള്ളതല്ല. ഒരു പരീക്ഷാർത്ഥി യാതൊരു കാരണവശാലും ഒന്നിലധികം പരീക്ഷാ കേന്ദ്രങ്ങൾ തിരഞ്ഞെടുക്കാൻ പാടുള്ളതല്ല.

ഒരിക്കൽ തിരഞ്ഞെടുത്ത പരീക്ഷാകേന്ദ്രം മാറ്റുന്നതിനുള്ള അപേക്ഷകൾ പരിഗണിക്കുന്നതല്ല. മറ്റൊരു കേന്ദ്രത്തിൽ അവരെ പരീക്ഷയ്ക്കിരുത്തുന്നതുമല്ല.

അപേക്ഷ അയച്ചതിനുശേഷം ഉണ്ടാകുന്ന മേൽവിലാസത്തിലുള്ള മാറ്റങ്ങൾക്ക് ഈ ആഫീസിനു യാതൊരു ഉത്തരവാദിത്വവും ഉണ്ടായിരിക്കുന്നതല്ല. തങ്ങൾക്കുള്ള തപാലുകൾ റീഡയറക്ട് ചെയ്തു കിട്ടുന്നതിനുള്ള ഏർപ്പാടുകൾ അവരവർതന്നെ ചെയ്യേണ്ടതാണ്.

## 6. പരീക്ഷയെ സംബന്ധിക്കുന്ന പൊതു നിർദ്ദേശങ്ങൾ

പരീക്ഷാർത്ഥികൾക്കുള്ള അഡ്മിഷൻ ടിക്കറ്റുകൾ അതാതു പരീക്ഷാകേന്ദ്രത്തിലെ ചീഫ് സൂപ്രണ്ട് നേരിട്ട് വിതരണം ചെയ്യുന്നതാണ്. അഡ്മിഷൻ ടിക്കറ്റു വാങ്ങുവാൻ പരീക്ഷാർത്ഥിതന്നെ പരീക്ഷാകേന്ദ്രത്തിൽ നേരിട്ട് ഹാജരാകേണ്ടതാണ്. പരീക്ഷ തുടങ്ങുന്നതിന് മൂന്നു ദിവസം മുൻപ് ചീഫ് സൂപ്രണ്ടിൽ നിന്നും അഡ്മിഷൻ ടിക്കറ്റ് വാങ്ങേണ്ടതാണ്. പരീക്ഷ എഴുതുന്ന സമയത്ത് അഡ്മിഷൻ ടിക്കറ്റ് പരീക്ഷാർത്ഥിയുടെ പക്കൽ ഉണ്ടായിരിക്കേണ്ടതും, ചീഫ് സൂപ്രണ്ടോ, അസിസ്റ്റന്റ്. സൂപ്രണ്ടോ, പരീക്ഷയുമായി ബന്ധപ്പെട്ട മറ്റ് അധികാരികളോ ആവശ്യപ്പെടുമ്പോൾ കാണിക്കേണ്ടതും ആകുന്നു. അഡ്മിഷൻ ടിക്കറ്റ് കയ്യിൽ ഇല്ലാത്തവരെ പരീക്ഷയ്ക്കു പ്രവേശിപ്പിക്കുന്നതല്ല. അഡ്മിഷൻ ടിക്കറ്റ് നഷ്ടപ്പെട്ടുപോയാൽ, പരീക്ഷാർത്ഥി പരീക്ഷാ കമ്മീഷണറാഫീസിലേക്ക് അപേക്ഷിക്കേണ്ടതും, ഡ്യൂപ്ലിക്കേറ്റ് അഡ്മിഷൻ ടിക്കറ്റ് വാങ്ങി പരീക്ഷാസമയത്ത് കൈവശം വയ്ക്കേണ്ടതുമാണ്. അഡ്മിഷൻ ടിക്കറ്റ് (ഒറിജിനലോ, ഡ്യൂപ്ലിക്കേറ്റോ) കൈവശം ഇല്ലാത്ത പരീക്ഷാർത്ഥികളെ പരീക്ഷയ്ക്ക് പ്രവേശിപ്പിക്കുവാൻ ചീഫ് സൂപ്രണ്ടൻമാർക്ക് അധികാരം ഉണ്ടായിരിക്കുന്നതല്ല. പരീക്ഷാ ഫലം പ്രസിദ്ധീകരിച്ച് സർട്ടിഫിക്കറ്റുകൾ വാങ്ങുന്നതുവരെ അഡ്മിഷൻ ടിക്കറ്റുകൾ അവരവർ തന്നെ സൂക്ഷിക്കേണ്ടതാണ്. പ്രായോഗിക പരീക്ഷയ്ക്കുവേണ്ടി പ്രത്യേകം അഡ്മിഷൻ ടിക്കറ്റ് നൽകുന്നതല്ല.

തൃപ്തികരമായ കാരണങ്ങളിൽ പരീക്ഷാ കമ്മീഷണർക്കു ബോദ്ധ്യമാകുന്ന പക്ഷം ഡ്യൂപ്ലിക്കേറ്റ് അഡ്മിഷൻ ടിക്കറ്റുകൾ നൽകുന്നതാണ്. ഇതിനുവേണ്ടി രൂപ 5 (അഞ്ച്) "077 ബി (സി) അദർ റെസീറ്റ്സ്" എന്ന ഹെഡ്ഡിൽ ട്രഷറിയിൽ അടച്ച് ചെലാൻ രസീത് സഹിതം അപേക്ഷിക്കേണ്ടതാണ്. പാസ്പോർട്ട് സൈസ് ഫോട്ടോ പതിച്ച് സാക്ഷ്യപ്പെടുത്തിയ അഡ്മിഷൻ ടിക്കറ്റിന്റെ ഫാറവും ഈ അപേക്ഷയോടൊന്നിച്ച് ഹാജരാക്കണം.

ഒരേ സമയം നടക്കുന്ന രണ്ടു പരീക്ഷകൾക്കു ഏതെങ്കിലും പരീക്ഷാർത്ഥി ചേരുന്നപക്ഷം അതിന്റെ ഉത്തരവാദിത്വം ഡിപ്പാർട്ടുമെന്റ് വഹിക്കുന്നതല്ല. ഒരേ വിഷയത്തിന്റെ തന്നെ ലോവറും ഹയറും ഗ്രേഡുകൾക്കു ഒരേസമയം തന്നെ എഴുതുവാൻ ആരെയും അനുവദിക്കുന്നതല്ല.

ചോദ്യപേപ്പറുകൾ ഇംഗ്ലീഷിലും മലയാളത്തിലുമുള്ളത് പരീക്ഷാഹാളിൽ വിതരണം ചെയ്യും. പരീക്ഷ എഴുതുവാനുള്ള മീഡിയം (മാദ്ധ്യമം) അപേക്ഷയുടെ നിശ്ചിത കാളത്തിൽ രേഖപ്പെടുത്തിയിരിക്കണം.

പകർച്ചവ്യാധികൾ ഉള്ളവരെ പരീക്ഷയ്ക്കു പ്രവേശിപ്പിക്കുന്നതല്ല.

പരീക്ഷാസെന്ററിലേയ്ക്കു അയച്ചുകൊടുക്കുന്ന പരീക്ഷാർത്ഥികളുടെ വിശദവിവരങ്ങൾ രേഖപ്പെടുത്തിയിട്ടുള്ള 'എ'-ലിസ്റ്റ് അഡ്മിഷൻ ടിക്കറ്റു വാങ്ങുമ്പോൾ ചീഫ് സൂപ്രണ്ടിന്റെ സഹായത്തോടുകൂടി പരീക്ഷാർത്ഥികൾ പരിശോധിക്കേണ്ടതും തങ്ങളുടെ പേര്, ഇനിഷ്യൽ, ജാതി, മതം, മറ്റു വിവരങ്ങൾ ഇവയിൽ തിരുത്ത് ആവശ്യമുണ്ടെന്ന് തോന്നുന്നപക്ഷം ആയത് രേഖാമൂലം ചീഫ് സൂപ്രണ്ടിനെ അറിയിക്കേണ്ടതുമാണ്.

പരീക്ഷാർത്ഥികൾക്കാവശ്യമുള്ള റൂളർ, റബ്ബർ, പേനാക്കത്തി, പേന, പെൻസിൽ, മഷി, മാത്തമാറ്റിക്കൽ ഇൻസ്ട്രുമെന്റ് മുതലായവ അവരവർ തന്നെ കൊണ്ടുവരേണ്ടതാണ്. പരീക്ഷയ്ക്കാവശ്യമുള്ള ഡ്രായിംഗ് പേപ്പർ പരീക്ഷാഹാളിൽ പരീക്ഷാർത്ഥികൾക്കു നൽകുന്നതാണ്.

പ്രായോഗിക പരീക്ഷയ്ക്കാവശ്യമുള്ള ഉപകരണങ്ങൾ പരീക്ഷാർത്ഥികൾതന്നെ കൊണ്ടുവരേണ്ടതാണ്.

പ്രായോഗിക പരീക്ഷയ്ക്കായി പരീക്ഷാർത്ഥികളുടെ ഉപയോഗത്തിനായി ഉപകരണങ്ങൾ നൽകപ്പെടുന്നപക്ഷം അവ വളരെ ശ്രദ്ധയോടുകൂടി കൈകാര്യം ചെയ്യേണ്ടതാണ്. അശ്രദ്ധകൊണ്ടോ മറ്റോ ഉണ്ടാകുന്ന നഷ്ടം മുഴുവനായും പരീക്ഷാർത്ഥിയിൽനിന്നും ഈടാക്കുന്നതാണ്.

നിശ്ചിതസമയത്തിനു അഞ്ചു മിനിട്ടിനു മുൻപുതന്നെ പരീക്ഷാർത്ഥികൾ പരീക്ഷാഹാളിൽ അവരവരുടെ സ്ഥാനങ്ങളിൽ ഉണ്ടായിരിക്കേണ്ടതാണ്. പരീക്ഷ തുടങ്ങി അരമണിക്കൂർ ആകാതെ ആരെയുംതന്നെ പരീക്ഷാഹാൾ വിട്ടുപോകുന്നതിനു അനുവദിക്കുന്നതല്ല. അര മണിക്കൂർ കഴിഞ്ഞു വരുന്നവരെ പരീക്ഷയ്ക്കു പ്രവേശിപ്പിക്കുന്നതുമല്ല.

ഉത്തരക്കടലാസ് തിരിച്ചേൽപ്പിക്കാതെ ആരേയുംതന്നെ പരീക്ഷാഹാൾ വിട്ടു പുറത്തു പോകാൻ അനുവദിക്കുന്നതല്ല.

ഒരിക്കൽ പുറത്തുപോയ പരീക്ഷാർത്ഥിയെ, വീണ്ടും പരീക്ഷാഹാളിൽ പ്രവേശിപ്പിക്കുന്നതല്ല.

പരീക്ഷാഹാളിൽ പൂർണ്ണ നിശബ്ദത പാലിക്കേണ്ടതാണ്

എഴുതിയിട്ടുള്ള പേപ്പർ, സ്ലേററ്, ബുക്ക്, ബുക്കുകളുടെ ഭാഗങ്ങൾ, വരയിട്ട പേപ്പർ, എന്തെങ്കിലും ഇവ യാതൊന്നുംതന്നെ പരീക്ഷാഹാളിൽ കൊണ്ടുവരാൻ പാടില്ലാത്തതാകുന്നു. ഈ നിയമം ലംഘിക്കുന്നവരേയും, മററുള്ളവരുമായി സംസാരിക്കുകയോ, മറേറതെങ്കിലും മാർഗ്ഗത്തിൽ ആശയവിനിമയം നടത്തുകയോ ചെയ്യുന്നവരേയും, മററു പരീക്ഷാർത്ഥികളുടെ ഉത്തരക്കടലാസിൽനിന്നും പകർത്തി എഴുതാൻ ശ്രമിക്കുന്നവരേയും, അപമര്യാദയായി പെരുമാറുന്നവരേയും, പരീക്ഷാഹാളിൽ നിന്നും അപ്പോൾ തന്നെ പുറത്താക്കുന്നതും, അവരുടെ വിവരങ്ങൾ, ശിക്ഷണ നടപടികൾ സ്വീകരിക്കുന്നതിനായി പരീക്ഷാകമ്മീഷണറുടെ സെക്രട്ടറിക്ക് റിപ്പോർട്ട് ചെയ്യുന്നതുമായിരിക്കും.

ചോദ്യക്കടലാസിൽ യാതൊന്നുംതന്നെ എഴുതാൻ പാടില്ല. ചോദ്യക്കടലാസല്ലാതെ മററു യാതൊരു കടലാസും പരീക്ഷാഹാളിനു പുറത്തു കൊണ്ടുപോകാൻ പാടില്ല. പരീക്ഷാഹാളിൽവച്ചു ഏതെങ്കിലും തരത്തിലുള്ള കടലാസുകൾ കീറുന്നതിനോ, തറയിലും മററും ഇടുന്നതിനോ പാടുള്ളതല്ല.

പരീക്ഷാർത്ഥികൾക്കു നൽകുന്ന ഉത്തരക്കടലാസിന്റെ രണ്ടുവശത്തും എഴുതാവുന്നതാണ്. ഇതു സംബന്ധിച്ചുള്ള കൂടുതൽ വിവരങ്ങൾ പരീക്ഷാഹാളിൽ നൽകുന്നതായിരിക്കും.

പരീക്ഷ എഴുതുന്നതിനു നിശ്ചയിക്കപ്പെട്ടിട്ടുള്ള സമയത്തിൽ കൂടുതൽ ഉപയോഗിക്കുവാൻ ആരെയും അനുവദിക്കുന്നതല്ല.

പരീക്ഷ എഴുതിക്കഴിഞ്ഞ് ഉത്തരക്കടലാസുകൾ അസിസ്ററൻറ് സൂപ്രണ്ടിനെ ഏൽപ്പിക്കുന്നതിനായി പരീക്ഷാർത്ഥികൾ അവരവരുടെ സ്ഥാനങ്ങളിൽ എഴുന്നേററ് നിൽക്കേണ്ടതാണ്. പരീക്ഷാഹാളിലുള്ള അസിസ്ററൻറ് സൂപ്രണ്ട് അവരിൽനിന്നും ഉത്തരക്കടലാസുകൾ വാങ്ങുന്നതായിരിക്കും.

ഉത്തരക്കടലാസുകൾ അതിന്റെ ഇടതു വശത്ത് മുകൾവശത്തായി തുന്നിക്കെട്ടുകയോ, പിൻ ചെയ്യുകയോ വേണം.

പരീക്ഷാർത്ഥിയുടെ പേരോ, പരീക്ഷാകേന്ദ്രത്തിന്റെ പേരോ, യാതൊന്നുംതന്നെ ഉത്തരക്കടലാസിൽ എഴുതാൻ പാടുള്ളതല്ല. അങ്ങിനെയുള്ള ഏതെങ്കിലും വിവരങ്ങൾ എഴുതിയിട്ടുള്ള ഉത്തരക്കടലാസുകൾ പരിശോധിക്കാതെ നിരസിക്കുന്നതായിരിക്കും.

ചീഫ് സൂപ്രണ്ടിനോടും അസിസ്ററൻറ് സൂപ്രണ്ടൻമാരോടും, പരീക്ഷയുമായി ബന്ധപ്പെട്ട മററ് അധികാരികളോടും അപമര്യാദയായി പെരുമാറുന്നവരേയും പരീക്ഷയിൽ ക്രമക്കേടുകൾ കാണിക്കുന്നവരേയും, ക്രമക്കേടുകൾ കാണിക്കുവാൻ ശ്രമിക്കുന്നവരേയും, പരീക്ഷാഹാളിൽനിന്നും പുറത്താക്കുന്നതും, അവരെ തുടർന്നുള്ള പരീക്ഷയിൽ എഴുതുവാൻ അനുവദിക്കാത്തതുമാകുന്നു. മററ് പരീക്ഷാർത്ഥികളിൽനിന്നും പകർത്തി എഴുതുവാൻ ശ്രമിക്കുന്നതും, പകർത്തി എഴുതുന്നതിന് മററുള്ളവർക്ക് സൗകര്യം ചെയ്തുകൊടുക്കുന്നതും മററുള്ളവരുമായി സംസാരിക്കുന്നതും, എഴുതിയതോ, അച്ചടിച്ചതോ ആയ കടലാസുകൾ കൈവശം വയ്ക്കുന്നതും ക്രമക്കേടായി കണക്കാക്കുന്നതാണ്. പരീക്ഷാഹാളിൽവച്ചോ, പരീക്ഷ നടക്കുന്ന സ്ഥാപനത്തിന്റെ പരിസരങ്ങളിൽവച്ചോ, പരീക്ഷയുമായി ബന്ധപ്പെട്ട ഉദ്യോഗസ്ഥൻമാരോട് അപമര്യാദയായി പെരുമാറുന്നവരെ ചീഫ് സൂപ്രണ്ട് പരീക്ഷയിൽനിന്നും പുറത്താക്കുന്നതാണ്.

ഈ വിജ്ഞാപനപ്രകാരം പരീക്ഷയ്ക്കു ചേർന്നിട്ടുള്ള എല്ലാ പരീക്ഷാർത്ഥികളും, പരീക്ഷയെ സംബന്ധിച്ച് നിലവിലുള്ളതും, ഈ വിജ്ഞാപനത്തിനുശേഷം പുറപ്പെടുവിക്കുന്നതുമായ എല്ലാ നിയമങ്ങളും അനുസരിക്കാൻ ബാദ്ധ്യസ്ഥരാണെന്ന് ഒരു ഉറപ്പ് പരീക്ഷാകമ്മീഷണർക്ക് നൽകിയിട്ടുള്ളതായി കണക്കാക്കാവുന്നതാണ്. പരീക്ഷയിൽ വിജയികളാകുന്നവരുടെ രജിസ്ററർ നമ്പരുകൾ എല്ലാ പരീക്ഷാകേന്ദ്രങ്ങളിലും, പരീക്ഷാകമ്മീഷണറുടെ ആഫീസിലും, പിന്നീട് പ്രസിദ്ധീകരിക്കുന്നതാണ്.

പരീക്ഷയിലെ തോൽവിയെസംബന്ധിച്ചോ ഉത്തരക്കടലാസ് പുനഃപരിശോധിക്കുന്നതിനോ ഉള്ള യാതൊരു അപേക്ഷകളും പരിഗണിക്കുന്നതല്ല. ഉത്തരക്കടലാസുകളുടെ പുനഃപരിശോധന അനുവദനീയമല്ല.

പരീക്ഷയിൽ ക്രമക്കേടുകൾ കാണിക്കുന്നവരുടേയും, അപമര്യാദയായി പെരുമാറുന്നവരുടേയും, മേൽ പറഞ്ഞിട്ടുള്ള നിയമങ്ങൾ ലംഘിക്കുന്നവരുടേയും പരീക്ഷാർത്ഥിത്വം റദ്ദു ചെയ്യുന്നതും അവരെ അവർ ചെയ്ത കുററത്തിന്റെ ഗൗരവം അനുസരിച്ച് ഈ ബോർഡ് നടത്തുന്ന പൊതു പരീക്ഷകൾക്ക് ചേരുന്നതിൽനിന്നും സ്ഥിരമായോ, മററു നിശ്ചിത കാലയളവിലേക്കോ നിരോധിക്കുന്നതും ആകുന്നു.

## 7. പരീക്ഷ സംബന്ധിച്ചുള്ള പ്രോഗ്രാം

| | |
|---|---|
| ഫൈനില്ലാതെ ഫീസ് അടയ്ക്കാവുന്ന അവസാന തിയതി | .. 9-7-1984 |
| ഒരു രൂപ ഫൈനോടുകൂടി ഫീസ് അടയ്ക്കാവുന്ന അവസാന തിയതി | .. 16-7-1984 |
| ഫീസ്* ലോവർ ഗ്രേഡിന് | .. രൂപ 15 (ഒരു വിഷയത്തിന്) |
| ഹയർ ഗ്രേഡിന് | .. രൂപ 20 (ഒരു വിഷയത്തിന്) |
| ഫീസ് അടയ്ക്കേണ്ട ശീർഷകം | .. "077 ബി (എ) 1 എക്സാമിനേഷൻ ഫീസ്" |
| പൂർണ്ണ രൂപത്തിലുള്ള അപേക്ഷകൾ പരീക്ഷാകമ്മീഷണറുടെ സെക്രട്ടറിക്ക് കിട്ടിയിരിക്കേണ്ട തിയതി | .. 23-7-1984 |
| നോക്കിക്കഴിഞ്ഞ ഉത്തരക്കടലാസ്സുകൾ (തിയറി പേപ്പർ മാത്രം) പരിശോധിക്കുന്നതിനുള്ള (സ്ക്രൂട്ടിനി) അപേക്ഷകൾ സമർപ്പിക്കേണ്ട തിയതി | .. പരീക്ഷാഫലം പ്രസിദ്ധപ്പെടുത്തുന്ന തിയതി മുതൽ 15 ദിവസം. |
| സ്ക്രൂട്ടിനിക്കുള്ള ഫീസ്* | .. ഓരോ പേപ്പറിനും 5 രൂപ. |
| സ്ക്രൂട്ടിനി ഫീസടയ്ക്കേണ്ട കണക്കു ശീർഷകം | .. "077 ബി (സി) അദർ റെസീററ്സ്" |

*ഒരിക്കൽ അടച്ച ഫീസ് തിരിയെ കൊടുക്കുന്നതല്ല.

## 8. Time-table

1. The time-table published will be followed strictly. Eventhough after the publication of the time-table a holiday is declared on any day of the examination, the examination should be conducted according to the published time-table unless altered otherwise from this office.
2. Candidates will not be allowed to come up for more than one of the subjects bracketed together for the same time on the same day in this subjoined table or for more than one grade of the examination in the same subject at one and same session of the examination.

| *Hours of Examination* | *Subject* | *Grade* | *Subdivision of paper* |
|---|---|---|---|
| | **24-9-1984 Monday** | | |
| 10 a.m. to 1 p.m. | Compositor's Work | Lower | Theory |
| Do. | do. | Higher | do. |
| 2 p.m. to 4 p.m. | Stereotyping | Lower | do. |
| Do. | do. | Higher | do. |
| | **25-9-1984 Tuesday** | | |
| 10 a.m. to 12 noon | Press Work | Lower | Theory |
| Do. | do. | Higher | do. |
| 2 p.m. to 5 p.m. | Machine Work | Lower | do. |
| Do. | do. | Higher | do. |
| | **26-9-1984 Wednesday** | | |
| 10 a.m. to 12 noon | Type Casting | Lower | Theory |
| Do. | do. | Higher | do. |
| 2 p.m. to 5 p.m. | Proof Reader's Work | Lower | do. |
| Do. | do. | Higher | do. |
| | **27-9-1984 Thursday** | | |
| 9 a.m. to 12 noon | Book Binding | Lower | Theory |
| Do. | do. | Higher | do. |
| 2 p.m. to 4 p.m. | Printer's Warehouse Work | Lower | do. |
| Do. | do. | Higher | do. |

## 9. പ്രായോഗിക പരീക്ഷ

പ്രിന്റിംഗ് ടെക്നോളജി ഗ്രൂപ്പിലെ എല്ലാ വിഷയങ്ങളുടെയും തിയറി പരീക്ഷയിൽ വിജയിക്കുന്നവർ പ്രായോഗിക പരീക്ഷയ്ക്കു ഹാജരാകേണ്ടതാണ്.

തിയറി പരീക്ഷയുടെ ഫലപ്രഖ്യാപനത്തിന് ശേഷമായിരിക്കും പ്രായോഗിക പരീക്ഷ നടത്തുന്നത്.

പ്രായോഗിക പരീക്ഷയുടെ വിശദ വിവരങ്ങൾ കേരളാ ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധീകരിക്കുന്നതാണ്. പ്രത്യേകം അറിയിപ്പുകൾ ആർക്കും അയക്കുന്നതല്ല. തിയറി പരീക്ഷയുടെ ഫലപ്രഖ്യാപനത്തിനുശേഷം പ്രായോഗിക പരീക്ഷയ്ക്കു അർഹത നേടിയവർ കാലാകാലങ്ങളിലുള്ള കേരളാ ഗവൺമെന്റ് ഗസറ്റ് പരിശോധിച്ച് പ്രായോഗിക പരീക്ഷയുടെ വിശദവിവരങ്ങൾ അറിയേണ്ടതും, അല്ലാത്തപക്ഷം അവർക്ക് ചാൻസ് നഷ്ടപ്പെടുന്നതുമാണ്. പ്രായോഗിക പരീക്ഷയ്ക്കു ഹാജരാകാതിരിക്കുകയോ തോൽക്കുകയോ ചെയ്യുന്നവർ, വീണ്ടും പരീക്ഷയ്ക്കു ചേരുന്നപക്ഷം തിയറിക്കും പ്രാക്ടിക്കലിനും ചേരേണ്ടതാണ്.

## 10. നോക്കിക്കഴിഞ്ഞ ഉത്തരക്കടലാസ് പരിശോധിക്കുന്നതിന് (സ്ക്രൂട്ടിനി)

പരീക്ഷാഫലം പ്രസിദ്ധീകരിച്ച് 15 ദിവസത്തിനുള്ളിൽ ഒരു പേപ്പറിന് 5 രൂപ (അഞ്ചു രൂപ) എന്ന ക്രമത്തിൽ "077 ബി (സി) അദർ റെസീറ്റ്സ്" എന്ന ഹെഡ്ഡിൽ പണമടച്ച് അസ്സൽ ചെലാൻ രസീത് സഹിതം അപേക്ഷിച്ചാൽ തിയറി പേപ്പറുകൾ വീണ്ടും പരിശോധിക്കുന്നതാണ്. പരീക്ഷകർ ഇട്ട മാർക്കുകൾ കൂട്ടിയതിൽ തെറ്റിയിട്ടുണ്ടോ, ഏതെങ്കിലും ഉത്തരം നോക്കാതെ വിട്ടുപോയിട്ടുണ്ടോ എന്നീ കാര്യങ്ങൾ മാത്രമായിരിക്കും സൂക്ഷ്മ പരിശോധനയിൽ പരിഗണിക്കപ്പെടുന്നത്. അല്ലാതെ പരീക്ഷകർ ഇട്ട മാർക്കുകൾ കുറഞ്ഞുപോയിട്ടുണ്ടോ, കൂടിപ്പോയിട്ടുണ്ടോ എന്നുള്ള കാര്യങ്ങൾ പുനഃപരിശോധനയ്ക്ക് വിധേയമാക്കപ്പെടുന്നതല്ല.

## 11. മാർക്ക് ലിസ്റ്റ്

"077 ബി (സി) അദർ റെസീറ്റ്സ്" എന്ന ഹെഡ്ഡിൽ 3 രൂപ അടച്ച് അസ്സൽ ചെലാൻ രസീതുസഹിതം അപേക്ഷിച്ചാൽ പരീക്ഷാഫലം പ്രസിദ്ധീകരിച്ചതിനുശേഷം മാർക്കുലിസ്റ്റ് നൽകുന്നതാണ്.

## 12. പരീക്ഷാഫലങ്ങൾ വില്പനയ്ക്ക്

"077 ബി (സി) അദർ റെസീറ്റ്സ്" എന്ന ഹെഡ്ഡിൽ 20 രൂപ അടച്ച് അസ്സൽ ചെലാൻ രസീത് സഹിതം 30-9-1984-നു മുമ്പ് അപേക്ഷിക്കുന്നവർക്ക് മുഴുവൻ ഫലങ്ങളുടെയും ഒരു പ്രതി പരീക്ഷാഫലം പ്രസിദ്ധീകരിക്കുന്ന ദിവസം തന്നെ അയച്ചുകൊടുക്കുന്നതാണ്. ഏതെങ്കിലും ചില കേന്ദ്രങ്ങളുടെ മാത്രമായി ഫലം വില്പനയ്ക്കു ലഭിക്കുന്നതല്ല.

എസ്. പ്രഭാകരൻ,
ഗവൺമെന്റ് പരീക്ഷാകമ്മീഷണറുടെ
സെക്രട്ടറി.

പരീക്ഷാ കമ്മീഷണർ ആഫീസ്,
പരീക്ഷാഭവൻ, പൂജപ്പുര,
തിരുവനന്തപുരം.

G. 159/J.

അനുബന്ധം

## പ്രിന്റിംഗ് ടെക്നോളജി ഗ്രൂപ്പിൽപ്പെട്ട കേരള ഗവൺമെന്റ് സാങ്കേതിക പരീക്ഷ, സെപ്തംബർ 1984

### പ്രവേശനത്തിനുവേണ്ടിയുള്ള അപേക്ഷ

ഗസറ്റ് വിജ്ഞാപനത്തിന്റെ തീയതി........................

1. പരീക്ഷാ കേന്ദ്രത്തിന്റെ പേരും സ്ഥലവും ..
2. പരീക്ഷാർത്ഥിയുടെ പേര് ..
   (എ) മലയാളത്തിൽ
   (ബി) ഇംഗ്ലീഷിൽ (വലിയ അക്ഷരത്തിൽ) (യോഗ്യത സർട്ടിഫിക്കറ്റിലേതുപോലെ)
3. സ്ഥിരമായ മേൽവിലാസം ..
4. ശരിയായ തപാൽ മേൽവിലാസം ..
5. രക്ഷിതാവിന്റെ പേര് ..
6. ജാതി-മതം ..
   (പട്ടിക ജാതി/പട്ടിക വർഗ്ഗമാണെങ്കിൽ വ്യക്തമാക്കണം)
7. ജനനത്തീയതിയും വയസ്സും ..
   (തെളിവ് ഹാജരാക്കണം)
8. ജയിച്ച പരീക്ഷകൾ
   (എ) ജനറൽ (സർട്ടിഫിക്കറ്റിന്റെ സാക്ഷ്യപ്പെടുത്തിയ പകർപ്പ് ഹാജരാക്കണം) ..
   (ബി) ടെക്നിക്കൽ (വിഷയവും ഗ്രേഡും, വിജയിച്ച വർഷവും രേഖപ്പെടുത്തണം. സർട്ടിഫിക്കറ്റിന്റെ സാക്ഷ്യപ്പെടുത്തിയ പകർപ്പ് ഹാജരാക്കണം) ..
9. പരീക്ഷ എഴുതുവാൻ ഉദ്ദേശിക്കുന്ന വിഷയങ്ങൾ

| വിഷയം | ഗ്രേഡ് (ലോവർ, ഹയർ എന്ന്) |
|---|---|
| 1. | |
| 2. | |
| 3. | |
| 4. | |
| 5. | |
| 6. | |

10. അടച്ച പരീക്ഷാഫീസ്, സംഖ്യ, ചെലാൻ നമ്പരും തീയതിയും, ട്രഷറിയുടെ പേര് മുതലായവ ..
11. മുമ്പ് ഒരിക്കൽ പരീക്ഷയ്ക്കെഴുതി പരാജയപ്പെട്ടതാണെങ്കിൽ ആ പരീക്ഷയുടെ രജിസ്റ്റർ നമ്പരും വർഷവും ..
12. മറ്റു വിശദവിവരങ്ങൾ ..
    (പരീക്ഷ എഴുതുന്ന മീഡിയം, മലയാളമോ ഇംഗ്ലീഷോ എന്ന് പരീക്ഷയ്ക്കു ചേരുന്നതിനു പ്രത്യേകം ഉത്തരവുകൾ എന്തെങ്കിലും ഉണ്ടെങ്കിൽ അതിന്റെ വിശദവിവരങ്ങൾ)

### പ്രതിജ്ഞ

13. മുകളിൽ പറഞ്ഞിരിക്കുന്ന വിവരങ്ങളെല്ലാം സത്യമാണെന്ന് ഞാൻ ഇതിനാൽ പ്രതിജ്ഞ ചെയ്തുകൊള്ളുന്നു.
14. അപേക്ഷാർത്ഥിയുടെ ഒപ്പ് ..
15. സ്ഥലം ..
16. തീയതി ..

## ഐഡൻറിഫിക്കേഷൻ സർട്ടിഫിക്കററ്

പ്രിൻറിംഗ് ടെക്‌നോളജി ഗ്രൂപ്പിൽപ്പെട്ട കേരള ഗവൺമെൻറ് സാങ്കേതിക പരീക്ഷ,
സെപ്തംബർ 1984

(ഗസററഡ് ആഫീസർമാർ, ഹൈസ്കൂളിൻേറയും, ട്രെയിനിംഗ് സ്കൂളിൻേറയും ഹെഡ്മാസ്ററർമാർ, എം. പി., എം. എൽ. എ.; അസിസ്ററൻറ് എഡ്യുക്കേഷണൽ ആഫീസർമാർ മുതലായവർക്ക് ഈ സർട്ടിഫിക്കററ് ഒപ്പിടാവുന്നതാണ്.)

പരീക്ഷാർത്ഥിയുടെ പേര് :
1. മലയാളത്തിൽ :
2. ഇംഗ്ലീഷിൽ (വലിയ അക്ഷരത്തിൽ) :

ജനനത്തീയതി :

പൂർണ്ണ മേൽവിലാസം :

ഫോട്ടോ പതിക്കാനുള്ള സ്ഥലം

ഫോട്ടോ അററസ്ററ് ചെയ്യുന്ന ഉദ്യോഗസ്ഥൻെറ പേരും, ഔദ്യോഗിക വിലാസവും ഓഫീസ് മുദ്രയും
(ഫോട്ടോയിൽ മുദ്ര പതിക്കരുത്)

അററസ്ററ് ചെയ്യുന്ന ഉദ്യോഗസ്ഥൻെറ ഒപ്പ് ഫോട്ടോയുടെ പുറത്തിടണം

പരീക്ഷാർത്ഥിയുടെ ഒപ്പ് :
(ഫോട്ടോ അററസ്ററ് ചെയ്യുന്ന ഉദ്യോഗസ്ഥൻെറ മുന്നിൽ വച്ചിടണം) (മുദ്ര)

---

## അഡ്മിഷൻ ടിക്കററ്

പ്രിൻറിംഗ് ടെക്‌നോളജി ഗ്രൂപ്പിൽപ്പെട്ട കേരള ഗവൺമെൻറ് സാങ്കേതിക പരീക്ഷ,
സെപ്തംബർ, 1984

പരീക്ഷാകേന്ദ്രത്തിൻെറ പേരും സ്ഥലവും :

പരീക്ഷാർത്ഥിയുടെ പേര് :
1. മലയാളത്തിൽ :
2. ഇംഗ്ലീഷിൽ (വലിയ അക്ഷരത്തിൽ) :

| വിഷയങ്ങൾ | ഗ്രേഡ് |
|---|---|
| 1. | |
| 2. | |
| 3. | |
| 4. | |
| 5. | |
| 6. | |

ഫോട്ടോ പതിക്കാനുള്ള സ്ഥലം

അററസ്ററ് ചെയ്യുന്ന ഉദ്യോഗസ്ഥൻെറ ഒപ്പ് ഫോട്ടോയുടെ പുറത്തിടണം

ഫോട്ടോ അററസ്ററ് ചെയ്യുന്ന ഉദ്യോഗസ്ഥൻെറ പേരും, ഔദ്യോഗിക മേൽവിലാസവും, ഓഫീസ് മുദ്രയും
(ഫോട്ടോയിൽ മുദ്ര പതിക്കരുത്)

പരീക്ഷാർത്ഥിയുടെ ഒപ്പ് : (ഉദ്യോഗസ്ഥൻെറ മുന്നിൽ വച്ചിടണം)

(മുദ്ര)

---

(ഓഫീസ് ഉപയോഗത്തിന്)

രജിസ്ററർ നമ്പർ

Reg. No. KL/TV/(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 26th June 1984/5th Ashadha 1906 (Saka) [No. 26

## PART III

# Fire Force Department

### TENDER NOTICE

No. G. 11730/83. 12*th June* 1984.

Sealed tenders are invited for the sale of one condemned Ambulance KLV 6782 (Petrol Engine 1972 model) now available at Kottayam Fire Station.

2. Interested parties can inspect the vehicle between 10 a. m. and 5 p. m. on any working day at Fire Station, Kottayam. The sealed tenders with the superscription "Tender for the purchase of Ambulance" will reach the undersigned on or before 31st July 1984 at 5 p. m. by registered post. Late tenders will not be accepted.

3. An earnest money deposit of Rs. 500 (Rs. Five hundred only) by Bank Draft, drawn in favour of the Divisional Officer, Fire Force, Trivandrum should also be furnished along with the sealed quotations.

4. The sealed tender will be opened by the Divisional Officer, Fire Force, Trivandrum on 1-8-1984 at 11:00 hours at his office, Trivandrum in the presence of tenderers.

5. The earnest money of the unsuccessful tenderers will be repaid after the opening of the sealed quotations and that of the successful parties will be adjusted against the tendered amount. No interest will be paid for the earnest money deposit. The highest tender will normally be accepted. But the undersigned reserves the right to reject or cancel the sale as a whole at any stage without assigning any reason.

6. The person in whose favour the tender is accepted should remit the whole amount with the admissible sales tax within 15 days from the date of receipt of confirmation orders.

7. If any one fails to fulfil the above conditions a retender will be conducted and the earnest money deposit will be forfeited to Government. The loss, if any sustained by the department as a result of such retender will also be recovered from the defaulted tenderer under Revenue Recovery Act in force.

Office of the Divisional Officer,
Fire Force, Trivandrum.

K. BALACHANDRAN,
*Divisional Officer.*

Reg. No. KL/TV/(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 26th June 1984/5th Ashadha 1906 (Saka) [No. 26

## PART III

## Fisheries Department

**Proceedings of the Director of Fisheries, Kerala Trivandrum**

Order No. F5-2703/84. 24th *April* 1984.

*Read*:—1. Order No. 4896/82 dated 4-5-1983 of Director of Fisheries.

2. Letter No. 41/84 dated 28-3-1984 of the Administrator, Anjengo Regional Fish Marketing Co-operative Society.

The Trivandrum Regional Fish Marketing Co-operative Society No. F (T) 110 has been entrusted with the implementation of the schemes under ARDC for the benefit of the member societies.

During the implementation, the society incurred heavy loss and in the meantime almost all the member societies have been ordered to be liquidated. Therefore an enquiry under section 65 of the Kerala Co-operative Societies Act has been ordered into the constitution, working and financial position of the institution as per the reference first cited above. The enquiry officer, after conducting the enquiry has submitted his report on 18-1-1984 as per his letter No. F-7044/83.

The enquiry officer has stated that the society having no constitutional entity, and owing huge arrears to Government and other institutions, its affairs may be wound up.

The Circle Co-operative Union and Financing Bank have been consulted in the matter and they have not find any objections against the winding up of the society. At the same time, the Administrator of the society, in his letter second cited has given his willingness for the liquidation. Further, the society is found not capable of disbursing the salary of the staff working in it. The tentative balance sheet of the society shows a huge loss of Rs. 57.75 lakhs.

Under the circumstances stated above, and in exercise of the powers conferred on me as per 71(1) of the K.S C S. Act 1969, I do hereby order that the affairs of the Trivandrum Regional Fish Marketing Co-operative Society No. F (T) 110 be wound up.

The Assistant Registrar of Co-operative Societies (Fisheries) Quilon is appointed as the liquidator of the society under section 72 of the K.S C. Act.

He will immediately take charge of all records and assets of the society and proceed for the final winding up within the prescribed time limit of 2 months.

(Sd.)

Trivandrum. *Director of Fisheries.*

---

**തിരുവനന്തപുരം ഫിഷറീസ് ഡെപ്യൂട്ടി രജിസ്ട്രാറുടെ നടപടികൾ**

(1)

നമ്പർ എഫ്. 3973/84. 1984 ഏപ്രിൽ 24

ഉൽപ്പാദക സഹകരണ സംഘം ക്ലിപ്തം നമ്പർ എഫ് (ക്യൂ) 711-നെ സംബന്ധിച്ച് താഴെ പറയുന്ന കാര്യങ്ങൾ എന്റെ ശ്രദ്ധയിൽപ്പെട്ടിരിക്കുന്നു. നിയമാനുസൃതമായ ഭരണസമിതിയല്ല സംഘത്തിൽ നിലവിലുള്ളത്. സംഘം ഭീമമായ നഷ്ടത്തിലാണ് പ്രവർത്തിച്ചുകൊണ്ടിരിക്കുന്നത്. സംഘത്തിന്റെ പുനരുദ്ധാരണത്തിന് യാതൊരു സാദ്ധ്യതയും ഇല്ലാത്തതിനാൽ കേരള സഹകരണ സംഘം ആക്ട് 71 (2) ബി പ്രകാരം സംഘത്തിന്റെ പ്രവർത്തനം സമാപ്തീകരിക്കുന്നതിൽ ആക്ഷേപം ഉണ്ടെങ്കിൽ ബോധിപ്പിക്കുവാനായി ഒരു നോട്ടീസ് നൽകിയിരുന്നുവെങ്കിലും ഇതുവരെ യാതൊരു ആക്ഷേപങ്ങളും ലഭിച്ചിട്ടില്ലാത്തതാകുന്നു. കിട്ടിയ ആക്ഷേപം അന്വേഷണത്തിൽ പരിഗണനാർഹമല്ലെന്ന് കാണുകയും ചെയ്തു. സംഘം പുനരുദ്ധരിക്കുവാൻ യാതൊരു ഉപാധിയും കാണുന്നില്ല.

ഈ സാഹചര്യത്തിൽ 1969-ലെ കേരള സഹകരണസംഘം ആക്ട് 71(2) ബി പ്രകാരം തന്നിൽ നിക്ഷിപ്തമായിരിക്കുന്ന അധികാരം ഉപയോഗിച്ച് തിരുവനന്തപുരം ഫിഷറീസ് സഹകരണ സംഘം ഡെപ്യൂട്ടി രജിസ്ട്രാർ

മത്സ്യോൽപ്പാദക സഹകരണ സംഘം ക്ലിപ്തം നമ്പർ എഫ് (ക്യു) 711-ന്റെ പ്രവർത്തനം സമാപ്തികരിക്കുവാൻ ഉത്തരവായിരിക്കുന്നു. കൊല്ലം ഫിഷറീസ് ഡവലപ്പ്മെന്റ് ആഫീസറെ ഈ സംഘത്തിന്റെ ലിക്വിഡേറ്ററായും നിയമിച്ചിരിക്കുന്നു. ലിക്വിഡേറ്റർ ഉടൻ തന്നെ സംഘത്തിന്റെ ആസ്തികളുടെയും റിക്കാർഡുകളും ഏറ്റെടുക്കുന്നതും നിയമാനുസൃത കാലാവധിയായ രണ്ടു മാസത്തിനുശേഷം സംഘത്തിന്റെ അവസാന സമാപ്തീകരണ നടപടികൾ സ്വീകരിക്കുന്നതുമാകുന്നു.

(2)

നമ്പർ എഫ്4-3974/84. 1984 ഏപ്രിൽ 24.

ഉൽപ്പാദക സഹകരണ സംഘം ക്ലിപ്തം നമ്പർ എഫ് (ക്യു) 703 നെ സംബന്ധിച്ച് താഴെ പറയുന്ന കാര്യങ്ങൾ എന്റെ ശ്രദ്ധയിൽപ്പെട്ടിരിക്കുന്നു. നിയമാനുസൃതമായ ഭരണസമിതിയല്ല സംഘത്തിൽ നിലവിലുള്ളത്. സംഘം ഭീമമായ നഷ്ടത്തിലാണ് പ്രവർത്തിച്ചുകൊണ്ടിരിക്കുന്നത്. സംഘത്തിന്റെ പുനരുദ്ധാരണത്തിന് യാതൊരു സാദ്ധ്യതയും ഇല്ലാത്തതിനാൽ കേരളാ സഹകരണ സംഘം ആക്റ്റ് 71 (2) ബി പ്രകാരം സംഘത്തിന്റെ പ്രവർത്തനം സമാപ്തികരിക്കുന്നതിൽ ആക്ഷേപം ഉണ്ടെങ്കിൽ ബോധിപ്പിക്കുവാനായി ഒരു നോട്ടീസ് നൽകിയിരുന്നുവെങ്കിലും ഇതുവരെ യാതൊരു ആക്ഷേപങ്ങളും ലഭിച്ചിട്ടില്ലാത്തതാകുന്നു. കിട്ടിയ ആക്ഷേപം അന്വേഷണത്തിൽ പരിഗണനാർഹമല്ലെന്ന് കാണുകയും ചെയ്തു. സംഘം പുനരുദ്ധരിക്കുവാൻ യാതൊരു പോംവഴിയും കാണുന്നില്ല.

ഈ സാഹചര്യത്തിൽ 1969-ലെ കേരള സഹകരണ സംഘം ആക്റ്റ് 71 (2) ബി പ്രകാരം തന്നിൽ നിക്ഷിപ്തമായിരിക്കുന്ന അധികാരമുപയോഗിച്ച് തിരുവനന്തപുരം ഫിഷറീസ് സഹകരണസംഘം ഡെപ്യൂട്ടി രജിസ്ട്രാർ, മത്സ്യോൽപ്പാദക സഹകരണ സംഘം ക്ലിപ്തം നമ്പർ എഫ് (ക്യു) 703-ന്റെ പ്രവർത്തനം സമാപ്തികരിക്കുവാൻ ഉത്തരവായിരിക്കുന്നു. കൊല്ലം ഫിഷറീസ് ഡെവലപ്പ്മെന്റ് ആഫീസറെ ഈ സംഘത്തിന്റെ ലിക്വിഡേറ്ററായും നിയമിച്ചിരിക്കുന്നു. ലിക്വിഡേറ്റർ ഉടൻ തന്നെ സംഘത്തിന്റെ ആസ്തികളുടെയും റിക്കാർഡുകളും ഏറ്റെടുക്കുന്നതും നിയമാനുസൃത കാലാവധിയായ രണ്ടു മാസത്തിനുശേഷം സംഘത്തിന്റെ അവസാന സമാപ്തീകരണ നടപടികൾ സ്വീകരിക്കുന്നതുമാകുന്നു.

(3)

നമ്പർ എഫ്4. /3957/84. 1984 ഏപ്രിൽ 24.

ഉൽപ്പാദക സഹകരണ സംഘം ക്ലിപ്തം നമ്പർ എഫ് (ക്യു) 439-നെ സംബന്ധിച്ച് താഴെ പറയുന്ന കാര്യങ്ങൾ എന്റെ ശ്രദ്ധയിൽപ്പെട്ടിരിക്കുന്നു. നിയമാനുസൃതമായ ഭരണസമിതിയല്ല സംഘത്തിൽ നിലവിലുള്ളത്. സംഘം ഭീമമായ നഷ്ടത്തിലാണ് പ്രവർത്തിച്ചുകൊണ്ടിരിക്കുന്നത്. സംഘത്തിന്റെ പുനരുദ്ധാരണത്തിന് യാതൊരു സാദ്ധ്യതയും ഇല്ലാത്തതിനാൽ കേരളാ സഹകരണസംഘം ആക്റ്റ് 71 (2) ബി പ്രകാരം സംഘത്തിന്റെ പ്രവർത്തനം സമാപ്തീകരിക്കുന്നതിൽ ആക്ഷേപം ഉണ്ടെങ്കിൽ ബോധിപ്പിക്കുവാനായി ഒരു നോട്ടീസ് നൽകിയിരുന്നുവെങ്കിലും ഇതുവരെ യാതൊരു ആക്ഷേപങ്ങളും ലഭിച്ചിട്ടില്ലാത്തതാകുന്നു. കിട്ടിയ ആക്ഷേപം അന്വേഷണത്തിൽ പരിഗണനാർഹമല്ലെന്ന് കാണുകയും ചെയ്തു. സംഘം പുനരുദ്ധരിക്കുവാൻ യാതൊരു പോംവഴിയും കാണുന്നില്ല.

ഈ സാഹചര്യത്തിൽ 1969-ലെ കേരള സഹകരണ സംഘം ആക്റ്റ് 71 (2) ബി പ്രകാരം തന്നിൽ നിക്ഷിപ്തമായിരിക്കുന്ന അധികാരം ഉപയോഗിച്ച് തിരുവനന്തപുരം ഫിഷറീസ് സഹകരണ സംഘം ഡെപ്യൂട്ടി രജിസ്ട്രാർ, മത്സ്യ ഉൽപ്പാദക സഹകരണസംഘം ക്ലിപ്തം നമ്പർ എഫ് (ക്യു) 439-ന്റെ പ്രവർത്തനം സമാപ്തീകരിക്കുവാൻ ഉത്തരവായിരിക്കുന്നു. കൊല്ലം ഫിഷറീസ് ഡെവലപ്പ്മെന്റ് ആഫീസറെ ഈ സംഘത്തിന്റെ ലിക്വിഡേറ്ററായും നിയമിച്ചിരിക്കുന്നു. ലിക്വിഡേറ്റർ ഉടൻ തന്നെ സംഘത്തിന്റെ ആസ്തികളുടെയും റിക്കാർഡുകളും ഏറ്റെടുക്കുന്നതും നിയമാനുസൃത കാലാവധിയായ രണ്ടു മാസത്തിനുശേഷം സംഘത്തിന്റെ അവസാന സമാപ്തീകരണ നടപടികൾ സ്വീകരിക്കുന്നതുമാകുന്നു.

(4)

നമ്പർ എഫ്4/3959/84. 1984 ഏപ്രിൽ 24.

ഉൽപ്പാദക സഹകരണ സംഘം ക്ലിപ്തം നമ്പർ എഫ് (ക്യു) 514-നെ സംബന്ധിച്ച് താഴെ പറയുന്ന കാര്യങ്ങൾ എന്റെ ശ്രദ്ധയിൽ പെട്ടിരിക്കുന്നു. നിയമാനുസൃതമായ ഭരണസമിതിയല്ല സംഘത്തിൽ നിലവിലുള്ളത്. സംഘം ഭീമമായ നഷ്ടത്തിലാണ് പ്രവർത്തിച്ചുകൊണ്ടിരിക്കുന്നത്; സംഘത്തിന്റെ പുനരുദ്ധാരണത്തിന് യാതൊരു സാദ്ധ്യതയും ഇല്ലാത്തതിനാൽ കേരളാ സഹകരണ സംഘം ആക്റ്റ് 71 (2) ബി പ്രകാരം സംഘത്തിന്റെ പ്രവർത്തനം സമാപ്തീകരിക്കുന്നതിൽ ആക്ഷേപം ഉണ്ടെങ്കിൽ ബോധിപ്പിക്കുവാനായി ഒരു നോട്ടീസ് നൽകിയിരുന്നുവെങ്കിലും ഇതുവരെ യാതൊരു ആക്ഷേപങ്ങളും ലഭിച്ചിട്ടില്ലാത്തതാകുന്നു. കിട്ടിയ ആക്ഷേപം അന്വേഷണത്തിൽ പരിഗണനാർഹമല്ലെന്നു കാണുകയും ചെയ്തു. സംഘം പുനരുദ്ധരിക്കുവാൻ യാതൊരു പോംവഴിയും കാണുന്നില്ല.

ഈ സാഹചര്യത്തിൽ 1969-ലെ കേരള സഹകരണ സംഘം ആക്റ്റ് 71 (2) ബി പ്രകാരം തന്നിൽ നിക്ഷിപ്തമായിരിക്കുന്ന അധികാരമുപയോഗിച്ച് തിരുവനന്തപുരം ഫിഷറീസ് സഹകരണ സംഘം ഡെപ്യൂട്ടി രജിസ്ട്രാർ മത്സ്യ ഉൽപ്പാദക സഹകരണസംഘം ക്ലിപ്തം നമ്പർ എഫ് (ക്യു) 514-ന്റെ പ്രവർത്തനം സമാപ്തീകരിക്കുവാൻ ഉത്തരവായിരിക്കുന്നു. കരുനാഗപ്പള്ളി ഫിഷറീസ് ഡെവലപ്പ്മെന്റ് ആഫീസറെ ഈ സംഘത്തിന്റെ ലിക്വിഡേറ്ററായും നിയമിച്ചിരിക്കുന്നു. ലിക്വിഡേറ്റർ ഉടൻ തന്നെ സംഘത്തിന്റെ ആസ്തികളുടെയും റിക്കാർഡുകളും ഏറ്റെടുക്കുന്നതും നിയമാനുസൃത കാലാവധിയായ രണ്ടു മാസത്തിനുശേഷം സംഘത്തിന്റെ അവസാന സമാപ്തീകരണ നടപടികൾ സ്വീകരിക്കുന്നതുമാകുന്നു.

തിരുവനന്തപുരം,

(ഒപ്പ്)
ഫിഷറീസ്
ഡെപ്യൂട്ടി രജിസ്ട്രാർ.

---

ആലപ്പുഴ ഫിഷറീസ് അസിസ്റ്റന്റ് ഡയറക്ടർ ആഫീസിൽ നിന്നും പരസ്യം ചെയ്യുന്നത്

(1)

നമ്പർ. ഇ. 3760/83. 1984 ജനുവരി 11

കേരള ഫിഷറീസ് ഡിപ്പാർട്ടുമെന്റിൽ നിന്നും 63-ാം നമ്പർ സർട്ടിഫിക്കറ്റു പ്രകാരം ഒരു ചീനവല ചേർത്തല താലൂക്കിൽ പള്ളിപ്പുറം മുറിയിൽ മട്ടുമ്മേൽ ശ്രീ. നീലകണ്ഠൻ പേർക്ക് പതിച്ചു കൊടുത്തിട്ടുള്ളതാകുന്നു.

ടിയിൽ ശ്രീ. നീലകണ്ഠന്റെ കാലശേഷം ടിയാന്റെ ഭാര്യ ശ്രീമതി ഊലി മകൾ ചീരയെന്ന് വിളിക്കുന്ന കുറുമ്പയും ടിയാന്റെ മക്കൾ (1) പള്ളിപ്പുറം മുറിയിൽ അത്തുത്തി വെളിയിൽ ശ്രീ. കുട്ടനും (2) ശ്രീ. മാധവനും പള്ളിപ്പുറം നികർത്തിൽ ശ്രീമതി (3) കുറുമ്പ ചീരയും അത്തുത്തി വെളിയിൽ നിന്നും ഉപ്പലക്കരയിൽ പറപ്പള്ളി തറയിൽ (4) ശ്രീമതി കുറുമ്പ മങ്കയും ടി വൈക്കം സബ് രജിസ്ട്രാർ ആഫീസിൽ വച്ച് 1957-ൽ 3358-ാം നമ്പരായി ഒരു ഭാഗ ഉടമ്പടി നടത്തുകയുണ്ടായി. ടി ഭാഗ ഉടമ്പടിയിൽ ഏതാനും വസ്തുവകകളും ടി 63-ാം നമ്പർ ചീനവലയും ഉൾപ്പെട്ടിരിക്കുന്നു. പട്ടികവസ്തുവകകളും ടി ചീനവലയും എ, ബി, സി, ഡി, പട്ടികകളായി തിരിച്ച് യഥാക്രമം കുട്ടൻ മാധവൻ, കുറുമ്പചീര, കുറുമ്പ മങ്ക എന്നിവർക്കായി വീതിക്കുകയും ചെയ്തു. അതിൻപ്രകാരം എ പട്ടികയിൽ

ടി 63-ാം നമ്പർ ചീനവലയുടെ ഒന്നു പകുതി അവകാശം ടിയാൻ കുട്ടനും, ബി പട്ടികയിൽ ടി 63-ാം നമ്പർ ചീനവലയുടെ ഒന്നു പകുതി അവകാശം ശ്രീ. മാധവനും ലഭിച്ചിട്ടുള്ളതാകുന്നു.

1973-ൽ പാണാവള്ളി രജിസ്ട്രാറാഫീസിൽ വച്ച് നടത്തിയ 1115-ാം നമ്പരായുള്ള പ്രമാണംവഴി ടിയിൽ ശ്രീ. നീലകണ്ഠൻ മാധവൻ തനിക്കു ലഭിച്ച എ പട്ടികയിൽ ഉള്ള ചീനവലയുടെ പകുതി അവകാശം ചേർത്തല താലൂക്കിൽ പള്ളിപ്പുറം വില്ലേജിൽ പള്ളിപ്പുറം മുറിയിൽ പുപ്പള്ളിൽ താമസിക്കും പാലയ്ക്കൽ ശ്രീ. കുര്യൻ തോമസ് പേർക്ക് തീറെഴുതി വിൽക്കുകയുണ്ടായി.

1981-ൽ പാണാവള്ളി രജിസ്ട്രാറാഫീസിലെ 3138-ാം നമ്പർ പ്രമാണം വഴി ടി ചീനവലയുടെ ബി പട്ടികയായുള്ള ഒന്നു പകുതി അവകാശം 2-ാം കക്ഷിയായ ശ്രീ. നീലകണ്ഠൻ മാധവൻ ടിയിൽ ടി കുര്യൻ തോമസിന് തീറെഴുതി വിൽക്കുകയുണ്ടായി, അതനുസരിച്ച് ടി 63-ാം നമ്പർ ചീനവലയുടെ ഇപ്പോഴത്തെ അവകാശം പൂർണ്ണമായും ശ്രീ. കുര്യൻ തോമസ്സിനാണ്, ടിയാന്റെ കൈവശത്തിലും അനുഭവത്തിലും ഇരിക്കുന്ന ടി ചീനവലയിൽ ഇപ്പോൾ മറ്റാർക്കും അവകാശം ഇല്ലാത്തതുമാകുന്നു.

ടി 63-ാം നമ്പർ ചീനവലപ്പാട് തന്റെ പേരിൽ പോക്കുവരവ് ചെയ്തു കൊടുക്കുന്നതിനായി ടിയാൻ ടി പ്രമാണങ്ങളുടെ ശരിപകർപ്പു സഹിതം അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. ആയതിനാൽ ടി വലപ്പാട് ടിയാന്റെ പഴയ പട്ടയം റദ്ദു ചെയ്തു പുതിയ പട്ടയം ടി കുര്യൻ തോമസിന് കൊടുക്കുവാൻ നിശ്ചയിച്ചിരിക്കുന്നു. ആയതിന് ആർക്കെങ്കിലും ന്യായമായ ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം പ്രസിദ്ധപ്പെടുത്തുന്ന ഗസററു തീയതി മുതൽ ഒരു മാസത്തിനകം ഈ ആഫീസിൽ രേഖാമൂലം അറിയിക്കേണ്ടതും അല്ലാത്തപക്ഷം ടി വലപ്പാടിന്റെ പുതിയ പട്ടയം ടിയാന്റെ പേരിൽ കൊടുക്കുന്നതുമാകുന്നു.

(2)

നമ്പർ ഇ. 4245/83. 1984 ജനുവരി 20.

ചേർത്തല താലൂക്കിൽ പള്ളിപ്പുറം വില്ലേജിൽ ടി മുറിയിൽ പനയ്ക്കൽ പുരയിടത്തിന് കിഴക്കുവശം കായലിന് മേക്ക് ഇസ്ലാം പറമ്പ് വക പുരയിടത്തിനും വടക്ക് പനയ്ക്കൽ പുരയിടത്തിനും കിഴക്ക് പനയ്ക്കൽ തോടിനും തെക്ക് സർവ്വെ 2/1-ൽ പ്പെട്ട കായൽ പുറമ്പോക്കിൽ ഒരു ചീനവല തേവർവട്ടം സെക്ഷനിൽ എറണാകുളം ജില്ലയിൽ മണക്കുന്നം വില്ലേജിൽ ഉദയം പേരൂർ മുറിയിൽ കളത്തിൽ ശ്രീ. അയ്യപ്പൻ അയ്യപ്പൻ പേർക്ക് പതിച്ചു കൊടുത്തിട്ടുള്ളതാകുന്നു.

ടി ചീനവലപ്പാട് ടിയിൽ ശ്രീ. അയ്യപ്പൻ അയ്യപ്പൻ വൈക്കം സബ് രജിസ്ട്രാഫീസിലെ 5537-ാം നമ്പർ പ്രമാണം വഴി ചേർത്തല താലൂക്കിൽ തൈക്കാട്ടുശ്ശേരി വില്ലേജിൽ കണ്ടത്തി പീടികയിൽ ശ്രീ. കൊച്ചപ്പി അയ്യപ്പൻ പേർക്ക് തീറെഴുതി 1120-ൽ വിൽക്കുകയുണ്ടായി. ടി വലപ്പാട് 1121-ൽ വൈക്കം രജിസ്ട്രാഫീസിലെ 1208-ാം നമ്പർ പ്രമാണം വഴി ടി കൊച്ചപ്പൻ അയ്യപ്പൻ ചേർത്തല താലൂക്കിൽ പള്ളിപ്പുറം വില്ലേജിൽ പള്ളിപ്പുറം മുറിയിൽ പുളിയ്ക്കവെളിയിൽ ശ്രീ. കുഞ്ഞൻ കോന്നി പേർക്ക് തീറെഴുതി വിൽക്കുകയുണ്ടായി. അതനുസരിച്ച് ടി ചീനവലപ്പാട് ശ്രീ. കുഞ്ഞൻ കോന്നിയുടെ കൈവശത്തിലിരിക്കെ ശ്രീ. കോന്നി 1950-ലെ 791-ാം നമ്പർ പ്രമാണം വഴി ചേർത്തല താലൂക്കിൽ പള്ളിപ്പുറം വില്ലേജിൽ പള്ളിപ്പുറം മുറിയിൽ പാലയ്ക്കൽ ശ്രീ. കുര്യൻ ഔസേഫ് പേർക്ക് അരൂക്കുററി രജിസ്ട്രാരാഫീസിൽ വച്ച് എഴുതിയനുസരിച്ച് തീറെഴുതി വിൽക്കുകയുണ്ടായി. ടി വലപ്പാട് ഇപ്പോൾ ശ്രീ. കുര്യൻ ഔസേപ്പിന്റെ കൈവശത്തിലും അനുഭവത്തിലുമാകുന്നു.

ടി കുര്യൻ ഔസേഫ് ബന്ധപ്പെട്ട പ്രമാണങ്ങളുടെ ശരി പകർപ്പ് സഹിതം, ടി വലപ്പാട് തന്റെ പേരിൽ പോക്കു വരവു ചെയ്തു പുതിയ പട്ടയം കൊടുക്കുന്നതിനായി അപേക്ഷ സമർപ്പിച്ചിരിക്കുന്നു. ടിയാന്റെ കൈവശത്തിലും അനുഭവത്തിലും ഇരിക്കുന്ന ടി വലപ്പാട് ശ്രീ. കുര്യൻ ഔസേഫിന്റെ പേരിൽ പോക്കു വരവു ചെയ്തു പുതിയ പട്ടയം കൊടുക്കുന്നതിന് തീരുമാനിച്ചിരിക്കുന്നു. ആയതിന് ആർക്കെങ്കിലും ന്യായമായ ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യം പ്രസിദ്ധപ്പെടുത്തുന്ന ഗസററ് തീയതി മുതൽ ഒരു മാസത്തിനകം ഈ ആഫീസിൽ രേഖാമൂലം അറിയിക്കേണ്ടതാണ്. നിശ്ചിത തീയതിക്കുള്ളിൽ ആക്ഷേപങ്ങളൊന്നും ലഭിക്കാത്തപക്ഷം ടി ചീനവലപ്പാടിന്റെ പഴയ പട്ടയം റദ്ദു ചെയ്തു ശ്രീ. കുര്യൻ ഔസേഫിന്റെ പേരിൽ പുതിയ പട്ടയം നൽകുന്നതായിരിക്കും.

(3)

നമ്പർ ഇ. 3788/83. 1984 ജനുവരി 11.

തേവർവട്ടം സെക്ഷനിൽ ചേർത്തല താലൂക്കിൽ പള്ളിപ്പുറം വില്ലേജിൽ സർവ്വേ 245/4എ നാലു ഏക്കർ നാലു സെന്റുള്ള വാട്ടു തുരുത്തു പുരയിടത്തിന്റെ തെക്കു പടിഞ്ഞാറെ മൂലയിൽ നിന്നും 350 അടി വടക്ക് മാറി പടിഞ്ഞാറു ദേശനമായി ഒരു ചീനവല ചേർത്തല താലൂക്കിൽ പള്ളിപ്പുറം വില്ലേജിൽ പള്ളിപ്പുറം മുറിയിൽ അകത്തൂട്ടു വീട്ടിൽ ശ്രീ. നാരായണൻ പ്രഭാകരൻ പേർക്ക് 1340-ാം നമ്പർ സർട്ടിഫിക്കററ് പ്രകാരം ഒരു ചീനവല പതിച്ചു കൊടുത്തിട്ടുള്ളതാകുന്നു.

ചേർത്തല സബ് രജിസ്ട്രാർ ആഫീസിലെ 1965-ൽ 1665-ാം നമ്പരായുള്ള പ്രമാണം വഴി ടി ചീനവല ടി ശ്രീ. നാരായണൻ പ്രഭാകരൻ ചേർത്തല താലൂക്കിൽ പള്ളിപ്പുറം വില്ലേജിൽ പുളിയ്ക്കശ്ശേരിൽ ശ്രീ. ശങ്കു ഗോവിന്ദൻ പേർക്ക് തീറെഴുതി വിൽക്കുകയുണ്ടായി. അപ്രകാരം ടി വലപ്പാട് ടി ശങ്കു ഗോവിന്ദന്റെ കൈവശത്തിലും അനുഭവത്തിലും ഇരിക്കെ ടിയാൻ മരിച്ചു പോകുകയുണ്ടായി. ടിയാന്റെ മരണശേഷം 1980 ആഗസ്റ്റ് മാസത്തിൽ പാണാവള്ളി രജിസ്ട്രാഫീസിൽ വച്ച് ടി ശങ്കു ഗോവിന്ദൻ ഭാര്യ വാന്നി ഗൗരിയും മക്കളായ ഗോവിന്ദൻ മനോഹരൻ ഗോവിന്ദൻ പുരുഷോത്തമൻ, ഗോവിന്ദൻ രവീന്ദ്രൻ ഗോവിന്ദൻ പുഷ്കരൻ എന്നിവർ കൂടി നടത്തിയ 2932-ാം നമ്പർ കുട്ടവകാശ ഒഴുവുമുറി പ്രമാണത്തിലെ വ്യവസ്ഥ അനുസരിച്ച് ടി 1340-ാം നമ്പർ സർട്ടിഫിക്കററു പ്രകാരമുള്ള ചീനവല ടിയിൽ ശ്രീ. ഗോവിന്ദന്റെ മകൻ മനോഹരന്റെ അവകാശത്തിലുള്ളതാകുന്നു. അതനുസരിച്ച് ടി ചീനവലപ്പാട് ഇപ്പോൾ ടി ഗോവിന്ദൻ മനോഹരന്റെ കൈവശത്തിലും, അനുഭവത്തിലും ഇരിക്കുന്നതും മററാർക്കും അവകാശം ഇല്ലാത്തതുമാകുന്നു.

ടി വലപ്പാട് തന്റെ പേരിൽകൂട്ടി പോക്കു വരവ് ചെയ്തു പുതിയ പട്ടയം കിട്ടുന്നതിനായി ശ്രീ. ഗോവിന്ദൻ മനോഹരൻ ടി പ്രമാണങ്ങളുടെ ശരിപകർപ്പു സഹിതം അപേക്ഷ ബോധിപ്പിച്ചിരിക്കുന്നു. ആകയാൽ ടിയാന്റെ കൈവശത്തിലും അനുഭവത്തിലും ഇരിക്കുന്ന വലപ്പാട് പള്ളിപ്പുറം മുറിയിൽ പുളിക്കശ്ശേരിൽ ഗോവിന്ദൻ മനോഹരന്റെ പേരിൽ പോക്കു വരവ് ചെയ്ത് കൊടുക്കുന്നതിന് തിരുമാനിച്ചിരിക്കുന്നു. ആയതിന് ആർക്കെങ്കിലും ന്യായമായ ആക്ഷേപം ഉള്ള പക്ഷം ആയത് രേഖാമൂലം ഈ പരസ്യം പ്രസിദ്ധപ്പെടുത്തുന്ന ഗസററു തീയതി മുതൽ ഒരു മാസത്തിനകം ഈ ആഫീസിൽ അറിയിച്ചിരിക്കേണ്ടതും അല്ലാത്തപക്ഷം ടി വലപ്പാട് ടിയാന്റെ പേരിൽ പോക്കുവരവ് ചെയ്തു പുതിയ പട്ടയം കൊടുക്കുന്നതായിരിക്കും.

കെ. ഉണ്ണികൃഷ്ണൻ നായർ,
ഫിഷറീസ് അസിസ്ററന്റ്
ഡയറക്ടർ.

ആലപ്പുഴ.

മൽസ്യവകുപ്പ് അസിസ്റ്റന്റ് ഡയറക്ടർ, കോട്ടയം പരസ്യപ്പെടുത്തുന്നത്.

നമ്പർ C-1300/83. 1984 ഫെബ്രുവരി 16.

വൈയ്ക്കം മൽസ്യവകുപ്പ് സബ് ഇൻസ്പെക്ടറുടെ അധികാരാതൃത്തിയിലുംപ്പെട്ട ചെമ്പുകായലിൽ ആമപാടിത്തുരുത്ത് ഊന്നിപ്പാടിൽ 723-ാം നമ്പർ പട്ടയ പ്രകാരം ഒരു വല ഊന്നി 39-ാം നമ്പരായി പതിച്ചു കൊടുത്തിട്ടുള്ളത് ശ്രീ. ഈച്ചരൻ ശങ്കരൻ, പള്ളിക്കുന്നേൽ എന്നയാളിന്റെ പേരിലാണ്. ടി ഊന്നിയിൽ സ്ഥാപിച്ച് 400 രൂപയ്ക്ക് 1964-ൽ വൈയ്ക്കം സബ് രജിസ്ട്രാറിൽ 1504-ാം നമ്പരായി നടപ്പു പണയവും, 1966-ൽ ഈ രജിസ്ട്രാറിൽ 300 രൂപക്ക് 5364-ാം നമ്പരായി പുറവായ്പ ആധാരവും വൈയ്ക്കം താലൂക്ക് ചെമ്പു വില്ലേജിൽ കാട്ടിക്കുന്നു മുറിയിൽ വാഴൂക്കാടൻ നികർത്തിൽ നിന്നും ടിയാൻ തുരുത്തേൽ താമസം നിലത്തകപ്പൻ പേർക്ക് പട്ടയക്കാരൻ ബാദ്ധ്യതപ്പെടുത്തിയിരുന്നതുമാകുന്നു.

1967-ാമാണ്ട് ജനുവരി മാസം 27-ാം തിയതി ടി രജിസ്ട്രാറിൽ 320-ാം നമ്പരായി രജിസ്റ്റർ ചെയ്ത തിറാധാരപ്രകാരം ടി പണയവും പുറവായ്പയും കൂടി ആകെ 700 രൂപ ബാദ്ധ്യത ഒഴിപ്പിക്കുന്നതിന് വ്യവസ്ഥ ചെയ്ത് നിലനിർത്തിയും കൊണ്ട് വൈയ്ക്കം താലൂക്ക് ചെമ്പു വില്ലേജിൽ കാട്ടിക്കുന്നു മുറിയിൽ പരപ്പിൽ നിന്നും തുരുത്തേൽ താമസം (1) ശങ്കു കുട്ടപ്പനും (2) ശങ്കു വേലായുധനും പേർക്ക് ക്രയവിക്രയ സർവ്വ സ്വാതന്ത്ര്യമായി തിറെഴുതി അധികാരപ്പെടുത്തിയിട്ടുള്ളതുമാകുന്നു.

1971-ാമാണ്ട് ഫെബ്രുവരി 24-ാം തിയതി വൈയ്ക്കം സബ് രജിസ്റ്ററിൽ 670-ാം നമ്പരായി രജിസ്റ്റർ ചെയ്ത ഒഴിവാധാരപ്രകാരം മേൽ നമ്പർ 1504, 5364 എന്നി പ്രമാണങ്ങൾ പ്രകാരമുള്ളതും 320-ാം നമ്പർ തിറാധാരത്തിൽ നിലനിറുത്തിയിരുന്നതുമായ പണയ, പുറവായ്പ ബാദ്ധ്യത 700 രൂപയും ടി നിലത്തകപ്പൻ കൈപ്പററി ഒഴിഞ്ഞെഴുതിക്കൊടുത്തിട്ടുള്ളതുമാകുന്നു. ഇപ്രകാരം നിരാക്ഷേപമായി കൈവശം വച്ചനുഭവിച്ചു വരവെ ടി ശങ്കു കുട്ടപ്പനും ശങ്കു വേലായുധനും കൂടി 1972-ാമാണ്ട് ഒക്ടോബർ മാസം 9-ാം തിയതി വൈയ്ക്കം സബ് രജിസ്റ്ററിൽ 3822-ാം നമ്പരായി രജിസ്റ്റർ ചെയ്ത ഭാഗ ഉടമ്പടി പ്രകാരം 'എ' പട്ടികയിൽ ഉൾപ്പെടുത്തി ശ്രീ. ശങ്കു കുട്ടപ്പന് സിദ്ധിച്ചിട്ടുള്ളതാകുന്നു.

ടി 39-ാം നമ്പർ ഊന്നി സ്വന്തം പേരിൽ കൂട്ടി പട്ടയം തരുന്നതിനും കരം പേരിൽ കൂട്ടിത്തീർക്കുന്നതിനും കൂടി 26-7-1983-ൽ ശ്രീ. ശങ്കു കുട്ടപ്പൻ പരപ്പിൽ നിന്നും തുരുത്തേൽ, ചെമ്പ്, കാട്ടിക്കുന്ന് എന്നയാളുടെ അപേക്ഷ ബന്ധപ്പെട്ട പ്രമാണങ്ങളുടെ പകർപ്പു സഹിതം കിട്ടിയത് വൈയ്ക്കം മൽസ്യ വകുപ്പ് ഇൻസ്പെക്ടർ ഒത്തുനോക്കി ശരിവച്ചിട്ടുള്ളതുമാകുന്നു.

ഇതനുസരിച്ച് 723-ാം നമ്പരായുള്ള 39-ാം നമ്പർ ഊന്നിയുടെ പട്ടയം റദ്ദു ചെയ്ത് അപേക്ഷകന്റെ പേരിൽ പുതിയ പട്ടയം കൊടുത്തു കരം പേരിൽ തീർക്കുന്നതു സംബന്ധിച്ച് ആർക്കെങ്കിലും ന്യായമായ ആക്ഷേപം ഉള്ളപക്ഷം ആയത് ഈ പരസ്യത്തിയതി മുതൽ ഒരു മാസത്തിനുള്ളിൽ പരസ്യാധികാരിയെ രേഖാമൂലം അറിയിക്കേണ്ടതാണ്. നിശ്ചിത സമയത്തിനുള്ളിൽ ആക്ഷേപമൊന്നും ലഭിക്കാതിരുന്നാൽ മാത്രം അപേക്ഷകന്റെ പേരിൽ പുതിയ പട്ടയം കൊടുക്കുന്നതാണെന്ന് സകലമാനപേരെയും ഇതിനാൽ അറിയിച്ചു കൊള്ളുന്നു.

പി. കെ. കുരുവിള,
മൽസ്യവകുപ്പ് അസിസ്റ്റന്റ്
ഡയറക്ടർ.

കോട്ടയം,

എറണാകുളം ഫിഷറിസ് സോണൽ ഡെപ്യൂട്ടി ഡയറക്ടരുടെ ആഫീസിൽ നിന്നും പരസ്യപ്പെടുത്തുന്നത്.

(1)

നമ്പർ ബി. 1-1882/84. 1984 മാർച്ച് 16.

എറണാകുളം ജില്ലയിൽ കൊച്ചി താലൂക്കിൽ എളങ്കുന്നപ്പുഴ വില്ലേജിൽ പുറമ്പോക്ക് പുഴ സർവ്വെ 1099-ൽ ലൈസൻസ് നമ്പർ 53-ൽ 18-ാം നമ്പരായി ഒരു വലയ്ക്ക് ഊന്നി വലിയതാഴം ഊന്നി ലൈനിൽ, അഴിക്കടവിൽ കൊച്ചുണ്ണി ശങ്കരൻ പേരിൽ ഡിപ്പാർട്ടുമെന്റിൽ നിന്നും അനുവദിച്ചുകൊടുത്തിട്ടുള്ളതാകുന്നു. എന്നാൽ പ്രസ്തുത ഊന്നി കുഴുപ്പിള്ളി രജിസ്ട്രി 1910-ാം നമ്പർ ആധാരപ്രകാരം അഴിക്കടവിൽ അമ്പലപ്പറമ്പിൽ നിലകണ്ഠൻ മകൻ ഗോവിന്ദൻ തിറുവാങ്ങിയതായും ടിയാന്റെ കൈവശത്തിൽ നിന്നും എളങ്കുന്നപ്പുഴ വില്ലേജിൽ വെള്ളറപറമ്പിൽ നാരായണൻ മകൻ ചക്രപാണിയ്ക്ക് ഞാറക്കൽ രജിസ്ട്രാർ 1966-ലെ 376-ാം നമ്പർ ആധാരത്താൽ തിറ് സിദ്ധിച്ചതായും കാണുന്നു.

ടി ചക്രപാണി ബന്ധപ്പെട്ട രേഖകൾ സഹിതം ടി ഊന്നിയുടെ ജമ തന്റെ പേരിൽ പതിച്ചു കിട്ടുന്നതിന് അപേക്ഷ സമർപ്പിച്ചിരിക്കുന്നു.

ടി ഊന്നിയുടെ ജമ ടി ചക്രപാണിയുടെ പേരിൽ പതിച്ചു കൊടുക്കുന്നതിൽ ആർക്കെങ്കിലും ന്യായമായ പരാതിയുള്ളപക്ഷം ഈ പരസ്യം ഗസററിൽ വന്ന് രണ്ട് മാസത്തിനകം രേഖാമൂലം ഈ ആഫീസിൽ സമർപ്പിച്ചിരിക്കേണ്ടതാണ്. അപ്രകാരം പരാതിയൊന്നും ലഭിക്കാത്തപക്ഷം ടി അപേക്ഷകന്റെ പേരിൽ ജമ മാററി പുതിയ ലൈസൻസ് നൽകുന്നതായിരിക്കും.

(2)

നമ്പർ ബി1-1881/84. 1984 മാർച്ച് 18.

എറണാകുളം ജില്ലയിൽ എളങ്കുളം വില്ലേജിൽ സർവ്വെ 1006-ാം നമ്പർ പുറമ്പോക്ക് പുഴയിൽ 24-ാം നമ്പർ ലൈസൻസിൽ 46-ാം രജിസ്റ്റർ നമ്പരിൽ മൂന്നാം തരത്തിൽ ഒരു ചീനവല എളങ്കുളം വില്ലേജിൽ ചങ്ങനാട്ടു ദേശത്ത് കൊച്ചക്കനാട്ടിൽ ലോനൻ റപ്പേൽ എന്നയാൾക്ക് ഡിപ്പാർട്ടുമെന്റിൽ നിന്നും അനുവദിച്ചിട്ടുള്ളതും, എന്നാൽ എറണാകുളം രജിസ്ട്രാർ ആഫീസിലെ 9-5-1955-ലെ 924-ാം നമ്പർ ആധാരപ്രകാരം എറണാകുളം വില്ലേജിൽ പെരുമാന്നൂര് ദേശത്ത് മാളോത്ത് ചിക്കു മകൻ ജോർജ്ജ് എന്നയാൾക്ക് തിറ് കൊടുക്കുകയും, ടി ജോർജ്ജ് എറണാകുളം സബ് രജിസ്ട്രാർ ആഫീസിലെ 31-5-1961-ലെ 1033-ാം നമ്പർ ആധാരപ്രകാരം കണയന്നൂർ താലൂക്കിൽ എളങ്കുളം വില്ലേജിൽ തേവര ദേശത്ത് മുറിക്കനാമ്പിള്ളിൽ ചിരാൻ മകൻ വാസുപേർക്ക് തിറു കൊടുത്തതായി കാണുന്നു.

ടി ചിരാൻ മകൻ വാസു ബന്ധപ്പെട്ട രേഖകൾ സഹിതം ടി ചീനവലയുടെ ലൈസൻസ് തന്റെ പേരിൽ അനുവദിച്ചു കിട്ടുന്നതിന് അപേക്ഷിച്ചിരിക്കുന്നു.

ടി ചീനവലയുടെ ലൈസൻസ് ടി ചിരാൻ മകൻ വാസുവിന്റെ പേരിൽ അനുവദിച്ച് പുതിയ പട്ടയം നൽകുന്നതിൽ ആർക്കെങ്കിലും ന്യായമായ പരാതിയുള്ള പക്ഷം ഈ വിജ്ഞാപനം ഗസററിൽ പരസ്യപ്പെടുത്തിയ തീയതി മുതൽ രണ്ടു മാസത്തിനകം രേഖാമൂലം ഈ ആഫീസിൽ പരാതി സമർപ്പിക്കേണ്ടതാണ്.

നിശ്ചിത തിയതിക്കുള്ളിൽ പരാതികളൊന്നും ലഭിക്കാത്തപക്ഷം ടി ലൈസൻസ് പ്രകാരമുള്ള ചീനവല മുറിക്കനാമ്പിള്ളിൽ ചിരാൻ മകൻ വാസു പേർക്ക് ജമ മാററി പുതിയ ലൈസൻസ് കൊടുക്കുന്നതായിരിക്കും.

(3)

നമ്പർ ബി1-6733/83. 1983 നവമ്പർ 7.

പറവൂർ താലൂക്കിൽ, വടക്കേക്കര വില്ലേജിൽ മുനമ്പം അഴിക്കു വടക്കുവശം, 1, 2, 8, 19 എന്നീ നമ്പരുകളിലായി 1084 നമ്പർ പട്ടയ പ്രകാരം 4 ചീനവലകൾ ഫിഷറീസ് ഡിപ്പാർട്ടുമെന്റിൽ നിന്നും, കൊടുങ്ങല്ലൂർ താലൂക്ക്, അഴീക്കോട് വില്ലേജിൽ, എറിയാട് ദേശത്ത്, പടിയത്ത്, കുഞ്ഞുമുഹമ്മദ് ഹാജി അബ്ദുൾ ഖാദർ എന്നയാൾക്ക് ഫിഷറീസ് ഡിപ്പാർട്ടുമെന്റിൽ നിന്നും അനുവദിച്ചു കൊടുത്തിട്ടുള്ളതാണ്.

ടി നാലു ചീനവലകളിലെ 1-ാം നമ്പർ ചീനവല കൊടുങ്ങല്ലൂർ സബ്‌രജിസ്ട്രാഫീസിലെ 575-ാം നമ്പർ ആധാരപ്രകാരം കൊടുങ്ങല്ലൂർ താലൂക്ക്, അഴിക്കോട് ദേശത്ത് കൈമാതുരുത്തിൽ ആണ്ടി മകൻ വാസുവും ടി ദേശത്ത് മങ്ങാംപറമ്പിൽ കോരൻ മകൻ സുബ്രഹ്മണ്യം എന്നു രണ്ടു പേരും കൂടി തീറു വാങ്ങിച്ചു കൈവശം വച്ച് അനുഭവിച്ചു വരുന്നതുമാണ്.

ടി വാസുവും സുബ്രഹ്മണ്യനും കൂടി ബന്ധപ്പെട്ട രേഖകൾ സഹിതം പട്ടയം തങ്ങളുടെ പേരിൽ അനുവദിച്ച് ഉത്തരവുണ്ടാകുവാൻ അപേക്ഷ സമർപ്പിച്ചിരിക്കുന്നു.

ആയതുകൊണ്ട് ഈ നോട്ടീസ് ഗസററിൽ പരസ്യപ്പെടുത്തി 60 ദിവസത്തിനകം ആർക്കെങ്കിലും ന്യായമായ പരാതിയുള്ളപക്ഷം, രേഖാമൂലം, താഴെ ഒപ്പിട്ടിരിക്കുന്ന ഉദ്യോഗസ്ഥന് അപേക്ഷിക്കാവുന്നതാണ്.

നിശ്ചിത തിയതിക്കകം പരാതി ഒന്നും ലഭിക്കാത്തപക്ഷം പുതിയപട്ടയം അപേക്ഷകന് അനുവദിക്കുന്നതാണെന്ന് ഇതിനാൽ അറിയിച്ചുകൊള്ളുന്നു.

(4)

നമ്പർ ബി 1-74/84. 1984 ജാനുവരി 4.

എറണാകുളം ജില്ലയിൽ കണയന്നൂർ താലൂക്കിൽ മണകുന്നം വില്ലേജിൽ സർവെ 314/1 പുറംപോക്കു പുഴയിൽ 66-ാം നമ്പർ ലൈസൻസിൽ രജിസ്ററർ നമ്പർ 21-ൽ രണ്ടാം തരത്തിൽപ്പെട്ട ഒരു ചീനവല, ടി വില്ലേജിൽ ഉദയംപേരൂർ ദേശത്ത് പത്താം കുടി കണ്ടൻ വേലായുധൻ പേരിൽ ഡിപ്പാർട്ടുമെന്റിൽ നിന്നും അനുവദിച്ചു കൊടുത്തിട്ടുള്ളതാകുന്നു.

ടി ചീന വല തൃപ്പൂണിത്തുറ സബ് രജിസ്ട്രാഫീസിലെ 1983-ലെ 3950-ാം നമ്പർ ആധാരപ്രകാരം മണകുന്നം വില്ലേജിൽ ഉദയംപേരൂർ ദേശത്ത് പുല്ലുകാട്ട് വേലു കരുണാകരൻ പേരിൽ തീറു കൊടുത്തതായി കാണുന്നു.

ടി വേലു കരുണാകരൻ ബന്ധപ്പെട്ട രേഖകൾ സഹിതം ടി ചീനവലയുടെ ലൈസൻസ് തന്റെ പേരിൽ അനുവദിച്ചു കിട്ടുന്നതിന് അപേക്ഷിച്ചിരിക്കുന്നു.

ടി ചീനവലയുടെ ലൈസൻസ് ടി വേലു കരുണാകരൻ പേരിൽ അനുവദിച്ചു പുതിയ പട്ടയം നല്കുന്നതിൽ ആർക്കെങ്കിലും ന്യായമായ പരാതിയുള്ള പക്ഷം ഈ പരസ്യം ഗസററിൽ വന്ന് രണ്ടു മാസത്തിനകം ബന്ധപ്പെട്ട രേഖകൾ സഹിതം താഴെ ഒപ്പിട്ടിരിക്കുന്ന ഓഫീസർക്ക് പരാതി സമർപ്പിച്ചിരിക്കേണ്ടതാണ്.

നിശ്ചിത സമയത്തിനകം അപേക്ഷകൾ ഒന്നും ലഭിക്കാത്തപക്ഷം, അപേക്ഷകന്റെ പേരിൽ പുതിയ പട്ടയം നല്കുന്നതായിരിക്കും.

(5)

നമ്പർ ബി1-6773/83. 1983 നവമ്പർ 17.

പള്ളിപ്പുറം വില്ലേജിൽ മുനമ്പം അഴിക്കു വടക്കുവശം 3, 4, എന്നീ നമ്പരുകളിലായി 929-ാം നമ്പർ പട്ടയപ്രകാരം 2 ചീനവലകൾ ഫിഷറീസ് ഡിപ്പാർട്ടുമെന്റിൽനിന്നും, പള്ളിപ്പുറം വില്ലേജിൽ പാണ്ടികശാലക്കൽ കൊച്ചപ്പാടപ്പാരൻ പരമു എന്നയാൾക്ക് ഫിഷറീസ് ഡിപ്പാർട്ടുമെന്റിൽ നിന്നും അനുവദിച്ച് കൊടുത്തിട്ടുള്ളതാണ്. പറവൂർ സബ് രജിസ്ട്രാഫീസിലെ 617/78-ാം നമ്പർ ആധാരപ്രകാരം പ്രസ്തുത വലകളിലെ 3-ാം നമ്പർ ചീനവല കൊടുങ്ങല്ലൂർ താലൂക്കിലെ അഴീക്കോട് വില്ലേജിൽ മത്തേിപ്പറമ്പിൽ കുമാരൻ മകൻ ഗോപി എന്നയാൾ തീറുവാങ്ങി കൈവശം വച്ച് അനുഭവിച്ച് വരുന്നു.

ടി ഗോപി എന്ന ആൾ ബന്ധപ്പെട്ട രേഖകൾ സഹിതം, ടി ചീനവലയുടെ പട്ടയം തന്റെ പേരിൽ ആക്കി കിട്ടുന്നതിന് വേണ്ടി അപേക്ഷ സമർപ്പിച്ചിരിക്കുന്നു.

ആയതുകൊണ്ട് 3-ാം നമ്പർ ചീനവല അപേക്ഷകനായ ഗോപിയുടെ പേരിൽ ആക്കി പട്ടയം നല്കുന്നതിന് ആർക്കെങ്കിലും ന്യായമായ പരാതിയുള്ള പക്ഷം ഈ നോട്ടീസു ഗസററിൽ പരസ്യപ്പെടുത്തുന്ന തിയതി മുതൽ 60 ദിവസത്തിനകം വ്യക്തമായ പരാതി രേഖാമൂലം താഴെ ഒപ്പിട്ടിരിക്കുന്ന ഉദ്യോഗസ്ഥന് സമർപ്പിക്കേണ്ടതാണ്. നിശ്ചിത ദിവസത്തിനകം പരാതിയൊന്നും ലഭിക്കാത്തപക്ഷം, പട്ടയം അനുവദിച്ചു ഉത്തരവുണ്ടാകുന്നതാണെന്ന് ഇതിനാൽ അറിയിച്ചുകൊള്ളുന്നു.

(ഒപ്പ്)
ഫിഷറീസ് ഡെപ്യൂട്ടി ഡയറക്ടർ,
(സോണൽ).

എറണാകുളം.

Reg. No. KL/TV/(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 26th June 1984/5th Ashadha 1906 (Saka) [No. 26

## PART III

# Forest Department

### SOCIAL FORESTRY DIVISION, TRIVANDRUM

ലേലപ്പരസ്യം

നമ്പർ എ1–458/84. 1984 ജൂൺ 13.

ഈ ഡിവിഷനിലെ തിരുവനന്തപുരം, ആററിങ്ങൽ എന്നി റെയിഞ്ചുകളിൽ 1982–ൽ നാഷണൽ ഹൈവേ നമ്പർ 47–ന്റെ ഇരുവശങ്ങളിലും വൃക്ഷം വച്ചുപിടിപ്പിക്കുന്നതിനുവേണ്ടി ഉണ്ടാക്കിയിട്ടുള്ള ഇഷ്ടികനിർമ്മിതമായ ട്രീഗാർഡുകൾ പൊളിച്ച് ഇഷ്ടിക നീക്കം ചെയ്തുകൊണ്ടുപോകുന്നതിനുള്ള അവകാശം തിരുവനന്തപുരം സാമൂഹ്യ വനവൽക്കരണ ഡിവിഷൻ അസിസ്റ്റന്റ് കൺസർവേറററോ, അദ്ദേഹം അധികാരപ്പെടുത്തുന്ന ഉദ്യോഗസ്ഥനോ താഴെ ചേർത്തിരിക്കുന്ന പട്ടികയിൽ പറയുംപ്രകാരം പരസ്യമായി ലേലം ചെയ്തുകൊടുക്കുന്നതാണ്. ലേലദിവസം ഏതെങ്കിലും കാരണവശാൽ ഒഴിവുദിവസമായി വരുന്ന പക്ഷം അടുത്ത പ്രവർത്തിദിവസം നിശ്ചിതസമയത്തും സ്ഥലത്തും ലേലം നടത്തുന്നതാണ്.

പട്ടിക

| റെയിഞ്ചിന്റെ പേര് | ട്രീഗാർഡുകളുടെ വിവരം | ലേലസ്ഥലവും തീയതിയും | ഇ.എം.ഡി. |
|---|---|---|---|
| (1) | (2) | (3) | (4) |
| | | | രൂപ. |
| 1. സാമൂഹ്യവനവൽക്കരണ യൂണിററ്, ആററിങ്ങൽ | നാഷണൽ ഹൈവേ 47–ൽ പള്ളിപ്പുറംമുതൽ വെട്ടു റോഡുവരെയുള്ള ഭാഗത്ത് 200 ട്രീഗാർഡുകൾ | സാമൂഹ്യ വനവൽക്കരണയൂണിററാഫീസ് ആററിങ്ങൽ, 4–7–1984 പകൽ 11 മണി | 1000 |
| 2. സാമൂഹ്യ വനവൽക്കരണ യൂണിററ്, തിരുവനന്തപുരം. | നാഷണൽ ഹൈവേ 47–ൽ കഴക്കൂട്ടം ഭാഗത്തുള്ള 200 ട്രീഗാർഡുകൾ. | സാമൂഹ്യവനവൽക്കരണ അസിസ്റ്റന്റ് കൺസർവേറററുടെ ഓഫീസ്, ജഗതി, തിരുവനന്തപുരം, 5–7–1984 പകൽ 11 മണി. | 1000 |

ലേലവ്യവസ്ഥകൾ:

(1) ഇഷ്ടികയുടെ നല്പ് തിൽപ്പ് മുതലായവ ലേലത്തിൽ പങ്കെടുക്കാനാഗ്രഹിക്കുന്നവർ ലേലത്തിനു മുൻപായി നേരിൽ കണ്ടു ബോദ്ധ്യപ്പെടേണ്ടതാണ്. ലേലത്തിനുശേഷം ഉന്നയിക്കുന്ന യാതൊരു പരാതികളും പരിഗണിക്കുന്നതല്ല.

(2) കൂടുതൽ ലേലത്തുകയ്ക്ക് ലേലം വിളിക്കുന്ന ആൾ മൊത്തം ലേലത്തുകയും ലേലദിവസംതന്നെ ഒടുക്കേണ്ടതാണ്.

(3) ലേലം സ്ഥിരപ്പെടുത്തിയ നോട്ടീസ് തീയതി മുതൽ 15 ദിവസത്തിനകം ലേലക്കാരൻ ലേലത്തിൽ പിടിച്ച മൊത്തം ട്രീഗാർഡുകളും പൊളിച്ച് ഇഷ്ടിക നീക്കം ചെയ്യേണ്ടതാണ്.

(4) ട്രീഗാർഡുകൾ പൊളിച്ച് നീക്കം ചെയ്യുമ്പോൾ അവയിൽ നില്ക്കുന്ന വൃക്ഷത്തൈകൾക്ക് യാതൊരു കേടുപാടും സംഭവിക്കാൻ പാടില്ലാത്തതാണ്.

(5) മേൽപറഞ്ഞ കാലാവധിക്കുള്ളിൽ ട്രീഗാർഡുകൾ പൊളിച്ച് നീക്കം ചെയ്യാത്തപക്ഷം ടി ലേലക്കാരന്റെ നഷ്ടോത്തരവാദിത്വത്തിൽ അവ പുനർലേലം ചെയ്യുന്നതും അതിൽ നിന്നുണ്ടാകുന്ന സകല കഷ്ടനഷ്ടങ്ങൾക്കും ടി ലേലക്കാരൻ ഉത്തരവാദിയായിരിക്കുന്നതാണ്.

(6) ഈ നോട്ടിഫിക്കേഷനിൽ ഏതെങ്കിലും വ്യവസ്ഥ വിട്ടുപോവുകയോ ഏതെങ്കിലും വ്യവസ്ഥ വ്യത്യാസപ്പെടുത്തുകയോ ചെയ്യേണ്ടിവന്നാൽ ആയത് ലേലസമയത്ത് നോട്ടീസ് ബോർഡിൽ പ്രസിദ്ധീകരിക്കുന്നതാണ്.

എൻ. കെ. ശശിധരൻ,
തിരുവനന്തപുരം. അസി: കൺസർവേറ്റർ.

| | | | |
|---|---|---|---|
| പരുത്തിപ്പള്ളി റെയിഞ്ച് | 4–7–1984 | 6–8–1984 | 3–9–1984 |
| | 25–7–1984 | 27–8–1984 | 26–9–1984 |
| പാലോട് റെയിഞ്ച് | 5–7–1984 | 7–8–1984 | 4–9–1984 |
| | 26–7–1984 | 28–8–1984 | 27–9–1984 |
| കുളത്തൂപ്പുഴ റെയിഞ്ച് | 6–7–1984 | 8–8–1984 | 5–9–1984 |
| | 27–7–1984 | 29–8–1984 | 28–9–1984 |

പി. ഗോപിനാഥൻ,
തിരുവനന്തപുരം. ഡെപ്യൂട്ടി കൺസർവേറ്റർ.

## TIMBER SALES DIVISION, TRIVANDRUM

പുനർലേലപ്പരസ്യം

നമ്പർ എ5.352/84. 1984 ജൂൺ 8.

ഈ ഡിവിഷനിൽപ്പെട്ട തെൻമല ഡിപ്പോയിൽ നിന്നും ശ്രീ. പി. അനിൽലാൽ, C/o. എം. നാണു മേനോൻ, ടിമ്പർ മർച്ചന്റ്, നന്തിക്കര പി.ഒ., തൃശ്ശൂർ 19–1–1984–ലെ ലേലത്തിൽ വിളികേട്ടിരുന്നതും എന്നാൽ ബാക്കി ലേലത്തുക വിൽപ്പനനികുതി മുതലായവ അടച്ച് നാളിതുവരെ നീക്കം ചെയ്യാതെ കിടക്കുന്നതുമായ തടികൾ ടി ആളുടെ പൂർണ്ണ നഷ്ടോത്തരവാദിത്വത്തിൽ 1984 ജൂലൈമാസം 23–ാം തിയതി രാവിലെ 10 മണിക്ക് തെൻമല ഡിപ്പോയിൽ വച്ച് തിരുവനന്തപുരം ടിമ്പർ സെയിൽസ് ഡിവിഷണൽ ഫോറസ്റ്റാഫീസറോ, അദ്ദേഹം അധികാരപ്പെടുത്തുന്ന മററുദ്യോഗസ്ഥനോ നിലവിലുള്ള ഡിപ്പോ തടി ലേല വ്യവസ്ഥകൾക്ക് വിധേയമായി പരസ്യമായി ലേലത്തിൽ വിൽക്കുന്നതാണ്.

കൂടുതൽ വിവരങ്ങൾക്ക് ഈ ആഫീസിലോ തെൻമല ഡിപ്പോ ആഫീസിലോ അന്വേഷിക്കുക.

പട്ടിക

| ലോട്ടുനമ്പർ | ഇനം | എണ്ണവും അളവും |
|---|---|---|
| 28 | കോങ്ങ് 1 B. | 4 X 6.243 ക്യു.മീ. |

ജി. സോമശേഖരപിള്ള,
ഡിവിഷണൽ ഫോറസ്റ്റാഫീസർ.

## TRIVANDRUM DIVISION

ലേലപ്പരസ്യം

G2.2678/79. 1984 ജൂൺ 15.

താഴെ പറയുന്ന റെയിഞ്ചുകളിലെ വിവിധ ഫോറസ്റ്റു കേസുകളിൽപെട്ട തൊണ്ടിതടികൾ, ഉരുപ്പടികൾ, വിറക്, കരി, മുതലായവ അതാത് റെയിഞ്ചാഫീസുകളിൽവച്ച് സാധാരണ ഫോറസ്റ്റു ഡിപ്പോകളിലെ ലേല വ്യവസ്ഥകൾക്ക് വിധേയമായി താഴെ വിവരിക്കുന്ന തിയതികളിൽ പകൽ 3 മണിക്ക് പരസ്യമായി ലേലം ചെയ്യുന്നതാണ്. ലേലത്തിന് നിശ്ചയിച്ചിരിക്കുന്ന തിയതികൾ അവധി ദിവസങ്ങളായി പ്രഖ്യാപിക്കപ്പെടുന്ന പക്ഷം അടുത്ത പ്രവർത്തിദിവസം നിശ്ചിത സമയത്ത് ലേലം നടക്കുന്നതായിരിക്കും. കൂടുതൽ വിവരങ്ങൾ ബന്ധപ്പെട്ട റെയിഞ്ചാഫീസിൽ നിന്നോ ഈ ഓഫീസിൽ നിന്നോ നേരിട്ടറിയാവുന്നതാണ്.

## THENMALA DIVISION

ലേലപ്പരസ്യം

എ1–461/84. 1984 ജൂൺ 13.

ഈ ഡിവിഷനിൽപ്പെട്ട ആര്യങ്കാവു റെയിഞ്ചിലെ 1968, 1970, 1973 എന്നീ തേക്കു തോട്ടങ്ങളിൽ നിന്നും ഇടമുറിച്ച് ശേഖരിച്ചുവച്ചിരുന്നതും ശ്രീ. എം. പി. തോമസ്, ടിംബർ മർച്ചന്റ്, ആര്യങ്കാവ് എന്നയാൾ 18–1–1984–ലെ ലേലത്തിൽ പിടിച്ചതുമായ താഴെ പട്ടികയിൽ പറയുന്ന കഴകൾ ടിയാൻ ബാക്കി ലേലത്തുക നിശ്ചിത കാലാവധിക്കുള്ളിൽ അടയ്ക്കുന്നതിൽ വീഴ്ച വരുത്തിയിരിക്കുന്നതിനാൽ ടിയാന്റെ പരിപൂർണ്ണ നഷ്ടോത്തരവാദിത്വത്തിൻമേൽ 1984 ജൂലൈ മാസം 12–ാം തിയതി പകൽ 11 മണിക്ക് ആര്യങ്കാവ് റെയിഞ്ചാഫീസിൽവെച്ച്, കൊല്ലം വനം കൺസർവേറ്റർ അവർകൾ 20–3–1984–ലെ ഗസററിൽ 135 മുതൽ 138 വരെ പേജുകളിൽ QA2–2620/81–ാം നമ്പരായി പരസ്യപ്പെടുത്തിയിരിക്കുന്ന സർക്കാർ ഡിപ്പോയിലെ ലേലവ്യവസ്ഥയിലെ ലേലനിബന്ധനകൾക്കു വിധേയമായി തെൻമല ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററുദ്യോഗസ്ഥനോ പരസ്യമായി പുനർലേലം ചെയ്തു വിൽക്കുന്നതാണ്.

പട്ടിക

| | | | | |
|---|---|---|---|---|
| തേക്കുകഴ I | 6 | 1968 | തലപ്പാറ, | |
| ടി II | 27 | 1970 | പാലരുവി, | |
| ടി III | 488 | 1975 | ഇടപ്പാളയം | എന്നീ തേക്കു തോട്ടങ്ങളിൽ നിന്നും ശേഖരിച്ചത് |
| ടി IV | 4200 | | | |
| ടി V | 1300 | | | |

നിരതദ്രവ്യം.—1000 (ആയിരം) രൂപ.

കെ. ധർമ്മപാലൻ,
തെൻമല. ഡിവിഷണൽ ഫോറസ്റ്റാഫീസർ.

## TIMBER SALES DIVISION, PUNALUR

I

പുനർലേലപ്പരസ്യം

(i)

No A2–72/84. 1984 ജൂൺ 11.

ഈ ഡിവിഷനിൽപ്പെട്ട അരിക്കക്കാവു ഡിപ്പോയിൽ നിന്നും 5–1–1984–ലെ ലേലത്തിൽ ശ്രീ. ഇ. ഡി. സുകുമാരൻ, വുഡ് ക്രാഫ്റ്റ്സ് ഇൻഡ്യാ, ചിയ്യാരം, തൃശ്ശൂർ പിടിച്ചിരുന്നതും, അടിയിൽ പറയുന്നതു

മായ തടികൾ ലേല നിബന്ധനയനുസരിച്ച് ടിയാൻ ബാക്കി പണമൊടുക്കി നീക്കം ചെയ്യാൻ വീഴ്ച വരുത്തിയിരിക്കുന്നതിനാൽ ടി തടികൾ ടിയാന്റെ നഷ്ടോത്തരവാദിത്വത്തിൽ 15-3-1983-ലെ കേരളാ ഗവൺമെന്റ് ഗസറ്റ് ഫോറസ്റ്റ് ഷീറ്റ് 135 മുതൽ 138 വരെയുള്ള പേജുകളിൽ കൊല്ലം സർക്കിൾ കൺസർവേറ്റർ പരസ്യപ്പെടുത്തിയിട്ടുള്ള ലേലനിബന്ധനകൾക്കു വിധേയമായി 1984 ജൂലൈ മാസം 6-ാം തീയതി രാവിലെ 10 മണിയ്ക്ക് അരീക്കാവു ഡിപ്പോയിൽ വെച്ച് പുനലൂർ ടിമ്പർ സെയിൽസ് ഡിവിഷനിൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റുദ്യോഗസ്ഥനോ പരസ്യമായി പുനർലേലം ചെയ്തു വിൽക്കുന്നതാണ്.

| | ഇനവിവരം | എണ്ണം | അളവ് | |
|---|---|---|---|---|
| 1. | കമ്പകം I B | 9× | 15.407 | ക്യു.മീ. |
| 2. | താന്നി II B | 5× | 1.709 | .. |
| | ആകെ | 14× | 17.116 | .. |

(2)

നമ്പർ എ2-3547/83. 1984 മേയ് 30.

ഈ ഡിവിഷനിൽപ്പെട്ട അരീക്കാവു ഡിപ്പോയിൽനിന്നും 6-12-1983-ലെ ലേലത്തിൽ ശ്രീ. പി. അനിൽലാൽ, പാർട്ണർ, എം. നാണുമേനോൻ, ടിമ്പർ മർച്ചന്റ്, പി. ഒ. നന്തിക്കര, തൃശ്ശൂർ പിടിച്ചിരുന്നതും അടിയിൽ പറയുന്നതുമായ തടികൾ ലേലനിബന്ധനയനുസരിച്ച് ടിയാൻ ബാക്കി പണമൊടുക്കി നീക്കം ചെയ്യാൻ വീഴ്ച വരുത്തിയിരിക്കുന്നതിനാൽ ടി തടികൾ, ടിയാന്റെ നഷ്ടോത്തരവാദിത്വത്തിൽ 15-3-1983-ലെ കേരളാ ഗവൺമെന്റ് ഗസറ്റ് ഫോറസ്റ്റ് ഷീറ്റ് 135 മുതൽ 138 വരെയുള്ള പേജുകളിൽ കൊല്ലം സർക്കിൾ കൺസർവേറ്റർ പരസ്യപ്പെടുത്തിയിട്ടുള്ള ലേല നിബന്ധനകൾക്കു വിധേയമായി 1984 ജൂലൈമാസം 6-ാം തീയതി രാവിലെ 10 മണിയ്ക്ക് അരീക്കാവു ഡിപ്പോയിൽ വച്ച് പുനലൂർ ടിമ്പർ സെയിൽസ് ഡിവിഷണൽ ഫോറസ്റ്റാഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റുദ്യോഗസ്ഥനോ പരസ്യമായി പുനർലേലം ചെയ്തു വിൽക്കുന്നതാണ്.

| | ഇനവിവരം | എണ്ണം | അളവ് | |
|---|---|---|---|---|
| 1. | തേമ്പാവ് IIB | 4× | 1.300 | ക്യു.മീ. |
| 2. | വേങ്ങ IIB | 5× | 1.505 | .. |
| 3. | തേക്ക് IIB | 15× | 7.037 | .. |
| 4. | .. IIIB | 3× | 0.660 | .. |
| 5. | ചോരക്കാളി IB | 2× | 1.540 | .. |
| | ആകെ | 29× | 12.042 | .. |

II

ലേലപ്പരസ്യം

എ7-1594/80. 1984 ജൂൺ 15.

താഴെ പട്ടികയിൽ കാണിച്ചിട്ടുള്ള സർക്കാർ ഡിപ്പോ കോമ്പൗണ്ടുകളിൽ നിൽപ്പുള്ള ഫലവൃക്ഷങ്ങളിൽ നിന്നും 1984 ജൂൺ 30-ാം തീയതിമുതൽ 1987 ജൂൺ 30-ാം തീയതി അവസാനിക്കുന്ന മൂന്നു വർഷത്തേയ്ക്ക് ഫലാദായം എടുക്കുന്നതിനുള്ള അവകാശം അതാത് ഡിപ്പോ ആഫീസറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മറ്റുദ്യോഗസ്ഥനോ താഴെ പറയുന്ന തീയതിയിലും സമയത്തും അതാത് സർക്കാർ ഡിപ്പോകളിൽ വെച്ച് ലേലം ചെയ്തു വിൽക്കുന്നതാണ്.

ലേലത്തിൽ ചേരാൻ ആഗ്രഹിക്കുന്നവർ ലേലത്തിനു മുൻപായി 100 (നൂറ്) രൂപാ നിരതദ്രവ്യം കെട്ടിവയ്ക്കേണ്ടതും ഏറ്റവും കൂടുതൽ തുകയ്ക്ക് വിളിക്കൊള്ളുന്നയാളുടെ നിരതദ്രവ്യം ആദ്യം അടയ്ക്കേണ്ടതുകയിലേയ്ക്ക് വരവ് വയ്ക്കുന്നതുമാകുന്നു. മറ്റുള്ളവരുടെ നിരതദ്രവ്യം ലേലാവസാനത്തിൽ മടക്കികൊടുക്കുന്നതുമാകുന്നു.

ലേലം വിളികൊള്ളുന്നയാൾ ലേലം കഴിഞ്ഞാലുടൻ ഒരു വർഷത്തെ ലേലത്തുക നിരതദ്രവ്യം ഉൾപ്പെടെ ഒടുക്കേണ്ടതും രണ്ടാം വർഷത്തെ ലേലത്തുക 1985 ജൂൺ 30-ന് മുമ്പായും മൂന്നാം വർഷത്തെ ലേലത്തുക 1986 ജൂൺ 30-ാം തീയതിക്കുമുമ്പായും ഒടുക്കേണ്ടതുമാണ്. രണ്ടും മൂന്നും വർഷങ്ങളിലെ ലേലത്തുക യഥാസമയം ഒടുക്കാതിരുന്നാൽ ആ ലേലത്തുക ഒടുക്കുന്നതിന് 15 ദിവസത്തെ അവധി കൂടി അനുവദിക്കുന്നതുമാണ്. ആയതിന് 12 ശതമാനം പലിശ ഈടാക്കുന്നതുമാകുന്നു. അപ്രകാരം 15 ദിവസത്തിനകം അടയ്ക്കാതിരുന്നാൽ 24 ശതമാനം പലിശയോടുകൂടി വീണ്ടും 15 ദിവസത്തേയ്ക്കു കൂടി അവധി ഡിവിഷണൽ ഫോറസ്റ്റ് ആഫീസർ അനുവദിക്കുന്നതുമാകുന്നു.

ലേലം സ്ഥിരപ്പെടുത്തി അറിയിക്കുന്ന തീയതി മുതൽ 15 ദിവസത്തിനകം 50 രൂപയോ ഒരു വർഷത്തെ ലേലത്തുകയോ ഏതാണ് കൂടുതൽ ആ തുക സെക്യൂരിറ്റിയായി ഒടുക്കി 3 രൂപാ 50 പൈസ മുദ്രപ്പത്രത്തിൽ ഉടമ്പടി വയ്ക്കേണ്ടതും ആയതിന് വീഴ്ച വരുത്തുന്ന പക്ഷം 12 ശതമാനം പലിശയോടുകൂടി 15 ദിവസത്തെ അവധികൂടി അനുവദിക്കുന്നതുമാകുന്നു.

ജൂലായ്, നവമ്പർ എന്നീ മാസങ്ങളിൽ ഫലവൃക്ഷാദികളുടെ കടകിളക്കുകയും മതിയായ വളം ചേർക്കുകയും ചെയ്യേണ്ടതാണ്.

അനുവദിച്ച കാലാവധിക്കകം ഉടമ്പടി വയ്ക്കാതിരിക്കുകയോ മേൽ വിവരിച്ച വ്യവസ്ഥകളിൽ ഏതിനെങ്കിലും വിപരീതമായി പ്രവർത്തിക്കുകയോ ചെയ്താൽ ലേലക്കാരൻ അതുവരെ ഒടുക്കിയിട്ടുള്ള എല്ലാ തുകകളും സർക്കാരിലേയ്ക്ക് മുതൽകൂട്ടി അയാളുടെ അവകാശം വീണ്ടും ലേലം ചെയ്യുന്നതും അതിൽവച്ച് സർക്കാരിലേയ്ക്കുള്ള എല്ലാ നഷ്ടങ്ങളും വീഴ്ചവരുത്തിയ ലേലക്കാരനിൽ നിന്നും ഈടാക്കുന്നതുമാണ്. സെക്യൂരിറ്റിതുക കലാവധിക്കകം ഒടുക്കുകയും ഉടമ്പടി വയ്ക്കുന്നതിനു മാത്രം താമസം വരുത്തുകയും ചെയ്താൽ ദിവസം ഒന്നിന് 1 രൂപ പിഴയോടുകൂടി 15 ദിവസത്തെ അവധി ഉടമ്പടി വയ്ക്കുന്നതിന് അനുവദിക്കുന്നതുമാണ്.

ഈ കരാറുപ്രകാരം സർക്കാരിലേയ്ക്ക് ഈടാക്കുവാനുള്ള എല്ലാ തുകകളും ഒടുക്കുന്നതിന് വീഴ്ച വരുത്തുന്നപക്ഷം നിലവിലുള്ള കരക്കുടിശ്ശിക നിയമമനുസരിച്ച് ഈടാക്കുന്നതുമാണ്.

പാട്ടക്കാരൻ ഓരോ മാസവും 10-ാം തീയതിക്കു മുൻപായി അതുവരെ ശേഖരിച്ച് നീക്കം ചെയ്തിട്ടുള്ള വസ്തുക്കളുടെ ഒരു സ്റ്റേറ്റ്മെന്റ് ഡിപ്പോ ആഫീസറെ ഏൽപ്പിക്കേണ്ടതാണ്.

9-3-1976-ലെ കേരളാ ഗവൺമെന്റ് ഗസറ്റിൽ പ്രസിദ്ധീകരിച്ചിട്ടുള്ളതും 13-12-1976-ലെ ജി.ഒ. (പി) 62/76 എഡി-യിൽ പറഞ്ഞിരിക്കുന്നതുമായ വ്യവസ്ഥകൾ ലേലം വിളികേട്ട ആൾക്കും ബാധകമാണ്:

കൊള്ളുന്നു. ടെൻഡറുകൾ ജൂൺ 30-ാം തീയതി വൈകുന്നേരം 3.30 മണിവരെ ഈ ആഫീസിൽ സ്വീകരിക്കുന്നതാണ്. അന്നേ ദിവസം വൈകുന്നേരം 4.30 മണിക്ക് കരാറുകാരുടെയോ അവർ ചുമതലപ്പെടുത്തുന്ന പ്രതിനിധികളുടെയോ സാന്നിദ്ധ്യത്തിൽ ടെൻഡറുകൾ തുറക്കുന്നതാണ്.

പ്രവൃത്തിയുടെ പേര് — നീണ്ടകര തുറമുഖത്തെ മൂന്ന് ടഗ്ഗുകൾ കരയിൽ കയറ്റി വൃത്തിയാക്കുക, പ്ലേറ്റുകൾ മാറ്റുക, പെയിന്റ് ചെയ്യുക തുടങ്ങിയ അറ്റകുറ്റപ്പണികൾ ചെയ്ത് കടലിൽ ഇറക്കുക.

ടഗ്ഗുകൾ തുറമുഖ പരിസരത്തോ തുറമുഖ അധികാരികളുടെ അംഗീകാരമുള്ള സ്ഥലത്തോ കരയിൽ കയറ്റാവുന്നതാണ്.

ഉദ്ദേശ അടങ്കൽ തുക—രൂപ 4 ലക്ഷം

നിരതദ്രവ്യം—രൂപ 8,000

ടെൻഡർ ഫോറത്തിന്റെ വില—രൂപ 52.75

ടെൻഡർ ഫോറത്തിന്റെ പകർപ്പിന്റെ വില — രൂപ 5.30

പ്രവർത്തി ചെയ്തു തീർക്കേണ്ട കാലാവധി — 45 ദിവസം

ടെൻഡർ ഫോറങ്ങളും മറ്റ് വിശദ വിവരങ്ങളും മുൻപറഞ്ഞ ഡയറക്ടറുടെ ആഫീസിൽ നിന്നും ജൂൺ 15-ാം തീയതി മുതൽ ജൂൺ 28-ാം തീയതി വരെ എല്ലാ പ്രവർത്തി ദിവസങ്ങളിലും ആഫീസ് സമയത്ത് ഫോറത്തിന്റെ വില (തിരിച്ചു നൽകുന്നതല്ല) രൊക്കമായോ മണിയോർഡറായോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ടെൻഡർ ഫോറത്തിന്റെ വിലയായി ചെക്കുകൾ, പോസ്റ്റൽ ഓർഡറുകൾ, പോസ്റ്റൽ സ്റ്റാമ്പുകൾ എന്നിവ സ്വീകരിക്കുകയോ ടെൻഡർ ഫാറങ്ങൾ വി.പി.പി. യായി അയക്കുകയോ ചെയ്യുന്നതല്ല.

ഏതെങ്കിലും ഒരു ടെൻഡറോ അല്ലെങ്കിൽ എല്ലാ ടെൻഡറുകളുമോ കാരണം കാണിക്കാതെ തന്നെ തിരസ്കരിക്കുന്നതിനുള്ള അവകാശം താഴെ ഒപ്പുവച്ചിരിക്കുന്ന ഉദ്യോഗസ്ഥനിൽ നിക്ഷിപ്തമാണ്. തുറമുഖ വകുപ്പിലെ ടെൻഡറുകളെ സംബന്ധിച്ചുള്ള മറ്റെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമാണ്.

തുറമുഖ വകുപ്പ്
ഡയറക്ടറേറ്റ്,
പി. ബി. നമ്പർ 2226
തിരുവനന്തപുരം-10.

ക്യാപ്റ്റൻ പി. കെ. രാമചന്ദ്രൻ
നായർ,
തുറമുഖ ഡയറക്ടർ.

Reg. No. KL/TV/(N)/12



# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 26th June 1984/5th Ashadha 1906 (Saka) [No. 26

## PART III

# Department of National Employment Services

### ഭാവി ആസൂത്രണം ചെയ്യുന്നതിന്
### സഹായിക്കുന്ന ഗൈഡുകൾ

അനുയോജ്യമായ ഒരു തൊഴിൽ തിരഞ്ഞെടുക്കുക എന്നത് വളരെ പ്രാധാന്യമർഹിക്കുന്ന ഒരു കാര്യമാണ്. ഉദ്യോഗാർത്ഥികളുടെ കഴിവിന്റെ യഥാർത്ഥ വിനിയോഗം ക്രമമായ ഉന്നമനം, കൂടുതൽ ശോഭന സാദ്ധ്യതയുള്ള ഒരു ഭാവി ഇവയെല്ലാം ഉദ്യോഗാർത്ഥി തിരഞ്ഞെടുക്കുന്ന തൊഴിലിനെ ആശ്രയിച്ചിരിക്കുന്നു.

ശരിയായ തൊഴിലുകൾ തിരഞ്ഞെടുക്കുന്നതിന് തൊഴിൽ ഗൈഡുകൾ സഹായിക്കുന്നു. താഴെ കൊടുത്തിരിക്കുന്ന തൊഴിൽ ഗൈഡുകളിൽ 50 പൈസയിൽ കുറഞ്ഞവ സൗജന്യമായും മറ്റുള്ളവ വിലയ്ക്കും എംപ്ലോയ്മെന്റ് എക്സ്ചേഞ്ചുകളിൽ നിന്നും വാങ്ങാവുന്നതാണ്.

### കരിയർ ഇൻഫർമേഷൻ സീരീസ്

1. കരിയേഴ്സ് ഇൻ എഞ്ചിനീയറിംഗ് ആൻഡ് ടെക്നോളജി
2. കരിയേഴ്സ് ഫോർ ഹൈ/ഹയർ സെക്കൻഡറി സ്കൂൾ ലീവേഴ്സ്
3. കരിയേഴ്സ് ഫോർ സയൻസ് ഗ്രാജ്വേറ്റ്സ്
4. കരിയേഴ്സ് ഫോർ ആർട്ട്സ് ആൻഡ് കോമേഴ്സ് ഗ്രാജ്വേറ്റ്സ്
5. കരിയേഴ്സ് ഫോർ അഗ്രിക്കൾച്ചറൽ ഗ്രാജ്വേറ്റ്സ് ആൻഡ് അപ്ലൈഡ് സയന്റിസ്റ്റ്സ്
6. കരിയേഴ്സ് ഇൻ അക്കൗണ്ടൻസി
7. കരിയേഴ്സ് ഫോർ വിമൻ
8. ബി യുവർ ഓൺ എംപ്ലോയർ
9. റൂട്ട്സ് ടു സെൽഫ് എംപ്ലോയ്മെന്റ്
10. കരിയേഴ്സ് ഇൻ മെഡിസിൻ ആൻഡ് അലൈഡ് ഫീൽഡ്സ്
11. കരിയേഴ്സ് ഇൻ പ്രിന്റിംഗ്
12. സെല്ലിംഗ് ആസ് എ കരിയർ
13. കരിയേഴ്സ് ഫോർ നോൺ മെട്രിക്കുലേറ്റ്സ് ആൻഡ് സ്കൂൾ ഡ്രോപ്പ് ഔട്ട്സ്
14. ആർട്ട് ഫോർ എ ലിവിംഗ്
15. കരിയേഴ്സ് ഇൻ കാറ്ററിംഗ് ആൻഡ് ഹോട്ടലിയറിംഗ്
16. മാത്തമാറ്റിക്സ് ഫോർ എ കരിയർ
17. ഹെവി എർത്ത് മൂവിംഗ് മെഷീനറി ഓക്യുപ്പേഷൻസ്
18. ആഫ്റ്റർ ഇന്റർമീഡിയറ്റ് വാട്ട്
19. കരിയേഴ്സ് ഇൻ ഡിഫൻസ് സർവ്വീസ്
20. കരിയേഴ്സ് ഇൻ ജേണലിസം
21. സ്റ്റാറ്റിസ്റ്റിക്സ് ഫോർ എ കരിയർ
22. ഹോം സയൻസ് ആൻഡ് ഡയറ്ററ്റിക്സ് ഫോർ എ കരിയർ
23. കരിയേഴ്സ് ഇൻ ഡേറ്റ പ്രോസസിംഗ് (കമ്പ്യൂട്ടർ ഓക്യുപ്പേഷൻസ്)
24. ലേൺ വൈൽ യു എൺ
25. എക്കണോമിക്സ് ഫോർ എ കരിയർ
26. ആഫ്റ്റർ ബി. എസ്‌സി. വാട്ട്.

### കരിയർ പാംഫ്ലറ്റുകൾ

1. ആക്ച്വറി
2. അഗ്രിക്കൾച്ചറൽ എഞ്ചിനീയർ
3. എയർ കണ്ടീഷനിംഗ് ആൻഡ് റെഫ്രിജറേഷൻ മെക്കാനിക്
4. എയർ പൈലറ്റ്
5. ആർക്കിയോളജിസ്റ്റ്
6. ആർക്കിടെക്റ്റ്
7. ആക്സിലറി നഴ്സ് മിഡ്‌വൈഫ്
8. കമ്പനി സെക്രട്ടറി
9. കമേഴ്സ്യൽ ആർട്ടിസ്റ്റ്
10. ഡെന്റൽ ആക്സിലറി
11. ഡെന്റൽ സർജൻ
12. ഡ്രാഫ്റ്റ്സ്മാൻ (മെക്കാനിക്കൽ എഞ്ചിനീയറിംഗ്)
13. ഫാമിലി ആൻഡ് ചൈൽഡ് വെൽഫെയർ വർക്കർ
14. ഫോറസ്റ്റ് റേഞ്ചർ
15. ജനറൽ ഫിറ്റർ

16 ജിയോളജിസ്റ്റ്
17 ഹെൽത്ത് വിസിറ്റർ
18 ഹൈവേ എഞ്ചിനീയർ
19 ഹോർട്ടികൾച്ചറിസ്റ്റ്
20 ഇൻഷ്വറൻസ് ഏജന്റ്
21 ലൈബ്രേറിയൻ
22 പാറ്റേൺ മേക്കർ
23 ഫാർമസി ആസ് ഏ കരിയർ
24 ഫിസിക്കൽ എഡ്യൂക്കേഷൻ ടീച്ചർ
25 ഫാർമസിസ്റ്റ്
26 പ്ലാനിംഗ് യുവർ കരിയർ
27 പ്ലംബർ
28 പ്രൂഫ് റീഡർ
29 പബ്ലിക്ക് ഹെൽത്ത് എഞ്ചിനീയർ
30 റേഡിയോ ആൻഡ് ടെലിവിഷൻ ടെക്നീഷ്യൻ
31 സാനിറ്ററി ഇൻസ്പെക്ടർ
32 ഷീറ്റ് മെറ്റൽ വർക്കർ
33 മെഷീൻ ഡ്രില്ലർ (മെറ്റൽ)
34 മെഷീൻ ഗ്രൈൻഡർ
35 മീറ്റിയോറോളജിസ്റ്റ്
36 മില്ലർ മെറ്റൽ
37 മിൽറൈറ്റ്
38 മോൾഡർ
39 പഞ്ചായത്ത് സെക്രട്ടറി
40 സോഷ്യൽ എഡ്യൂക്കേഷൻ ഓർഗനൈസർ
41 ടീച്ചർ നഴ്സറി എഡ്യൂക്കേഷൻ
42 സിവിലം എഞ്ചിനീയർ
43 അയൺ ആൻഡ് സ്റ്റീൽ ഇൻഡസ്ട്രി
44 മെഡിക്കൽ ടെക്നീഷ്യൻ
45 ഓവർസീയർ (സിവിൽ)
46 വെൽഡർ
47 വെറ്ററിനറി സർജൻ
48 സുവോളജിസ്റ്റ്
49 മൈനിംഗ് എഞ്ചിനീയർ
50 ഇലക്ട്രോണിക്സ് എഞ്ചിനീയർ
51 ടൂൾ ആൻഡ് ഡൈമേക്കർ
52 കേബിൾ ജോയിന്റർ
53 കെമിക്കൽ എഞ്ചിനീയർ
54 ടെലികമ്മ്യൂണിക്കേഷൻ എഞ്ചിനീയർ
55 ആട്ടോമൊബൈൽ എഞ്ചിനീയർ
56 സിവിൽ എഞ്ചിനീയർ
57 ഇൻഡസ്ട്രിയൽ ആൻഡ് പ്രൊഡക്ഷൻ എഞ്ചിനീയർ
58 ടൌൺ ആൻഡ് കൺട്രി പ്ലാനർ
59 ടർണർ
60 ട്രാക്ടർ ഓപ്പറേറ്റർ
61 ടൂറിസ്റ്റ് ഗൈഡ്

നാഷണൽ എംപ്ലോയ്മെന്റ് ഡയറക്ടറേറ്റ്,
തിരുവനന്തപുരം.

(ഒപ്പ്)
സ്റ്റേറ്റ് വൊക്കേഷണൽ
ഗൈഡൻസ് ആഫീസർ.

Reg. No. KL/TV/(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 26th June 1984|5th Ashadha 1906 (Saka) [No. 26

## PART III

# Department of Panchayats

### NOTIFICATIONS

(1)

No. G6-4122/84. *16th May* 1984.

It is notified under Rule 9 (2) of the Kerala Panchayat (Election of President and Vice-President) Rules, 1963 that Sri Thomas Mathew, Chechakunnel, Mundiappally P. O., Kaviyoor (Member ward No. VIII) has been duly elected as the President of the Kaviyoor Panchayat in Pathanamthitta District at the meeting held on 7-5-1984.

(2)

No. G6-3787/84. *4th May* 1984.

It is notified under Rule 9 (2) of the Kerala Panchayat (Election of President and Vice-President) Rules, 1963 that Smt. E. Thulaseebhai, Vijayanath, Mannoorpad, Pariyaram P. O, Elanthoor (Member Ward No. VII) has been duly elected as the new President of the Elanthoor Panchayat in Pathanamthitta District at the meeting held on 26-4-1984.

Office of the Deputy Director of Panchayats, Quilon.

P. V. Kozhy,
*Deputy Director of Panchayats.*

### NOTIFICATION

No. B-4072/84. *23rd May* 1984.

It is hereby notified under Rule 9 (2) of the Kerala Panchayat (Election of President and Vice-President) Rules, 1963. that Sri George Thomas, Thazhathukunnel, Arumanoor P.O. has been duly elected as the Vice President of the Ayarkunnam Panchayat in Kottayam District at the meeting held on 10-4-1984.

Office of the Deputy Director of Panchayats, Ernakulam.

(Sd.)
*Deputy Director of Panchayats.*

**Proceedings of the Deputy Director of Panchayats, Malappuram**
**(Present Shri P. Sreedharan Nair)**

Order No. A2-857/83/K. Dis. *26th April* 1984.

*Read:*—1. Resolution No. 19 dated 22-12-1982 of Areacode Panchayat.

2. No. 239/75 dated 10-1-1983 of the Executive Officer, Areacode Panchayat.

3. No. B. 188/83 dated 5-2-1983 of the Taluk Panchayat Officer, Ernad.

In exercise of the powers conferred under section 12(3) of the Kerala Local Authorities Entertainment Tax Act 1961 (Act 20 of 1960) delegated to the Deputy Director of Panchayats, in Notification No. L2. 38864/65 dated 4-1-1966 of the Director of Panchayats, Trivandrum, the bye laws passed by the Areacode Panchayat in Malappuram District as per its resolution No. read as Ist paper above under the powers vested in it vide S. R. (1) and (5) of the Kerala Local Authorities Entertainment Tax Act 1961, is hereby approved.

Office of the Deputy Director of Panchayats, Malappuram.

P. Sreedharan Nair,
*Deputy Director of Panchayats.*

### അരീക്കോട് പഞ്ചായത്ത് വിനോദനികുതി ഉപനിയമങ്ങൾ

ഭേദഗതി

അരീക്കോട് പഞ്ചായത്ത് വിനോദനികുതി ഉപനിയമങ്ങളിലെ 4-ാം ഖണ്ഡികയിലെ ഒന്നാമത്തെ വാചകത്തിൽ പ്രവേശനത്തിന് നൽകപ്പെടുന്ന തുകയുടെ 20% (ഇരുപത് ശതമാനം) എന്നതിനുപകരമായി പ്രവേശനത്തിന് നൽകപ്പെടുന്ന തുകയുടെ 25% (ഇരുപത്തിഅഞ്ചു ശതമാനം) എന്ന് ചേർക്കേണ്ടതാണ്.

## NOTIFICATION

No. CI-9098/83. *7th May* 1984.

It is hereby notified under Rule 9 (2) of Kerala **Panchayat (Election of President and Vice-President)** Rules, 1963, that Sri V. Sadanandan, Valiyammakkandy House, P. O. Thalakulathur in Kozhikode District has been duly elected as the new Vice-President of Thalakulathur Panchayat a special meeting held on 10-4-1984.

Office of the
Deputy Director of
Panchayats, Kozhikode.

A. K. APPOOTY,
*Deputy Director of Panchayats.*

---

## PROCEEDINGS

### OF THE DEPUTY DIRECTOR OF PANCHAYATS, QUILON

Order No. G5-2083/84. *27th March* 1984.

*Read*:—1. Resolution No. 1 dated 14-2-1984 of Edava Panchayat.
2. Letter No. A-248/84 dated 3-3-1984 from the Taluk Panchayat Officer, Chirayinkil.

In exercise of the powers conferred under Rule 7 of Kerala Panchayat Rules 1963 (Licensing of D&O Trade and Factories) and the powers delegated to the Deputy Director of Panchayats as per Government Notification No. 29439/PI/SPI-1/64/A&RDD dated 10-8-1964 sanction is hereby accorded to the Edava Panchayat in Trivandrum District for the levy of fees at the rates fixed by the Panchayat as per resolution cited first in the schedule of rates and fees attached thereto, in the Panchayat area after observing the formalities contemplated under Rule 4, of Kerala Panchayats (Licensing of D and O Trades and Factories) Rules, 1963.

Office of the Deputy Director of
Panchayats, Quilon.

(Sd.)
*Deputy Director of Panchayats.*

പട്ടിക—I

(3-ാം ചട്ടം നോക്കുക)

| No. | Indention | Licence Fees ക്ലാസ് A | B | C |
|---|---|---|---|---|
| | | | രൂപ | |
| (1) | (2) | | (3) | |
| 1 | വായു സമ്മിശ്ര ജലം—നിർമ്മാണം | 10 | .. | .. |
| 2 | കൈതനാരും നൂലും കൊണ്ടല്ലാതെ ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, വൃത്തിയാക്കുകയോ, അമർത്തികെട്ടുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10 | .. | .. |
| 3 | വെടിക്കോപ്പ്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്കുചെയ്യുകയോ, അമർത്തികെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ ചെയ്യൽ | 25 | 10 | 5 |
| 4 | അടയ്ക്ക— കുതിർക്കൽ | 20 | 10 | 5 |
| 5 | മാവുകൊണ്ടുണ്ടാക്കിയ സാധനങ്ങൾ (ഗൃഹോപയോഗത്തിനല്ലാതെ)—മനുഷ്യോപയോഗത്തിനുവേണ്ടി ചുട്ടെടുക്കുകയോ, തയ്യാറാക്കുകയോ, സൂക്ഷിച്ചു വയ്ക്കുകയോ, സംഭരിച്ചുവയ്ക്കുകയോ ചെയ്യൽ. | 20 | 10 | 5 |
| 6 | ചണം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്ക് ചെയ്യുകയോ, അമർത്തികെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, അല്ലെങ്കിൽ ഒന്നായി കൊണ്ടുപോയി ഇടുകയോ, വേർതിരിക്കുകയോ ചെയ്യൽ | 10 | 5 | .. |
| 7 | മുള—വിൽപ്പനയ്ക്കോ, വാടകയ്ക്കു കൊടുക്കാനോ, നിർമ്മാണത്തിനോ ആയി ശേഖരിച്ചു വെയ്ക്കൽ | 10 | 5 | .. |
| 8 | ബിസ്കറ്റ്—(ഗൃഹോപയോഗത്തിനല്ലാതെ) മനുഷ്യോപയോഗത്തിനുവേണ്ടി ചുട്ടെടുക്കുകയോ, തയ്യാറാക്കുകയോ, സൂക്ഷിച്ചു വെക്കുകയോ, സംഭരിച്ചുവെക്കുകയോ ചെയ്യൽ | 20 | 10 | 5 |
| 9 | രക്തം—ഏതുമാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പാക്കു ചെയ്യുകയോ, അമർത്തിവയ്ക്കുകയോ, വൃത്തിയാക്കുകയോ തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | | | |
| 10 | എല്ല്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പാക്ക് ചെയ്യുകയോ, അമർത്തിവെക്കുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 30 | 20 | 10 |
| 11 | റൊട്ടി — (ഗൃഹോപയോഗത്തിനല്ലാതെ) മനുഷ്യോപയോഗത്തിനുവേണ്ടി ചുടുകയോ തയ്യാറാക്കുകയോ സൂക്ഷിച്ചുവെക്കുകയോ സംഭരിച്ചുവെക്കുകയോ ചെയ്യൽ | 20 | 10 | 5 |

| (1) | (2) | (3) | | |
|---|---|---|---|---|
| 12 | ഇഷ്ടിക—നിർമ്മാണം | 50 | 25 | .. |
| 13 | കർപ്പൂരം—ഏതു മാർഗ്ഗമെങ്കിലുമുപയോഗിച്ച് പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, നിർമ്മിക്കുകയോ അഥവാ തിളപ്പിക്കുകയോ ചെയ്യൽ | 10 | 5 | .. |
| 14 | മെഴുകുതിരി—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10 | 5 | .. |
| 15 | ചവണാനി—നിർമ്മാണം | 20 | 10 | 10 |
| 16 | കശുവണ്ടി—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പാക്കു ചെയ്യുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 30 | 20 | 10 |
| 17 | വീണക്കമ്പി—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് പായ്ക്കു ചെയ്യുകയോ, സംഭരിച്ചു വയ്ക്കുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, നിർമ്മിക്കുകയോ ചെയ്യൽ | 10 | .. | .. |
| 18 | സിമന്റ്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് പായ്ക്കുചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, നിർമ്മിക്കുകയോ ചെയ്യൽ | 50 | .. | .. |
| 19 | കരി—ഒന്നായി കൊണ്ടുപോയിടുകയോ, വേർതിരിക്കുകയോ, വിൽക്കുകയോ, സംഭരിച്ചുവയ്ക്കുകയോ, ചെയ്യൽ | 15 | 10 | 5 |
| 20 | രസയോഗങ്ങൾ — ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 20 | 10 | .. |
| 21 | മുളക്—യന്ത്രം ഉപയോഗിച്ച് പൊടിക്കൽ | 10 | .. | .. |
| 22 | മുളക്—(ഉണങ്ങിയത്) മൊത്തമായി വിൽക്കുകയോ, മൊത്തക്കച്ചവടത്തിനുവേണ്ടി സംഭരിച്ചു വയ്ക്കുകയോ ചെയ്യൽ | .. | 10 | .. |
| 23 | ക്ലോറോ മിശ്രം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ ചെയ്യൽ | 10 | 5 | .. |
| 24 | അംഗാരം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്ക് ചെയ്യുകയോ, അമർത്തിക്കെട്ടുകയോ വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ അല്ലെങ്കിൽ ഒന്നായി കൊണ്ടുപോയി ഇടുകയോ ചെയ്യൽ | 10 | 5 | .. |
| 25 | തുണി—ചായം മുക്കൽ | 15 | 10 | .. |
| 26 | കൽക്കരി—ഒന്നായി കൊണ്ടുപോയിടുകയോ, വേർതിരിക്കുകയോ, വിൽക്കുകയോ, സംഭരിച്ചു വയ്ക്കുകയോ ചെയ്യൽ | 50 | .. | .. |
| 27 | ചകിരി—കൈകൊണ്ടല്ലാതെ മറ്റേതെങ്കിലും വിധത്തിൽ സംഭരിച്ചു വെക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 20 | 10 | 5 |
| 28 | തേങ്ങയുടെ തൊണ്ടും തെങ്ങിന്റെ ഓലയും—കുതിർക്കൽ | 20 | 10 | .. |
| 29 | ചിരട്ട—സംഭരിച്ചു വയ്ക്കൽ | 10 | 5 | .. |
| 30 | കാപ്പിക്കടയും ചായക്കടയും — നടത്തൽ | 10 | 5 | .. |
| 31 | ചുടി—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെക്കുകയോ, പായ്ക്കു ചെയ്യുകയോ, വൃത്തിയാക്കുകയോ തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10 | .. | .. |
| 32 | തീ പിടിക്കുന്ന സാധനങ്ങൾ—മൊത്ത വ്യാപാരത്തിനും ചില്ലറ വ്യാപാരത്തിനുംവേണ്ടി സംഭരിച്ചു വയ്ക്കൽ | 30 | 20 | 10 |
| 33 | ഭക്ഷ്യവസ്തുക്കൾ— (ഗൃഹോപയോഗത്തിനല്ലാതെ) മനുഷ്യോപയോഗത്തിനുവേണ്ടി ചുട്ടെടുക്കുകയോ, തയ്യാറാക്കുകയോ, സൂക്ഷിച്ചുവയ്ക്കുകയോ, സംഭരിച്ചു വയ്ക്കുകയോ ചെയ്യൽ | 30 | 15 | 5 |
| 34 | കറിക്കൂട്ടു സാധനങ്ങൾ— ഉണ്ടാക്കൽ | 20 | 10 | 5 |
| 35 | മിഠായി — (ഗൃഹോപയോഗത്തിനല്ലാതെ) ചുട്ടെടുക്കുകയോ, തയ്യാറാക്കുകയോ ചെയ്യൽ | 20 | 10 | .. |
| 36 | കൊപ്ര—തയ്യാറാക്കുകയോ, സംഭരിച്ചു വയ്ക്കുകയോ മൊത്തമായി വിൽക്കുകയോ ചെയ്യൽ | 30 | 20 | 10 |
| 37 | പഞ്ഞി (പഞ്ഞിച്ചവറും പരുത്തിക്കുരുവും) ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്ക് ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 30 | 20 | .. |
| 38 | ചാണകവരട്ടികൾ—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചുവയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ | 10 | 5 | .. |
| 39 | ചായങ്ങൾ—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് പായ്ക്ക് ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ | 20 | 10 | .. |
| 40 | സ്ഫോടകങ്ങൾ— സംഭരിച്ചു വെയ്ക്കൽ | 20 | 10 | 5 |

| (1) | (2) | (3) | | |
|---|---|---|---|---|
| 41 | നാരു (ചകിരിയല്ലാതെ)—വിൽക്കുകയോ സംഭരിച്ചു വയ്ക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ | 10 | 5 | .. |
| 42 | ചെരുപ്പ്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ച് വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ | 10 | 5 | .. |
| 43 | മീൻ ചിറകുകറ—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10 | 5 | .. |
| 44 | വിറക്—വിൽക്കുകയോ, സംഭരിച്ചു വയ്ക്കുകയോ ചെയ്യൽ | 20 | 10 | 5 |
| 45 | കരിമരുന്നുകറ—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ചു സംഭരിച്ചു വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ | 30 | 20 | 10 |
| 46 | മത്സ്യം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 25 | 15 | .. |
| 47 | മീനെണ്ണ—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്ക് ചെയ്യുകയോ അമർത്തിക്കെട്ടുകയോ വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ | 10 | 00 | .. |
| 48 | ഫ്ളാക്സ് (ചണം)—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ചു സംഭരിച്ചുവെക്കുകയോ പായ്ക്ക് ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10 | 00 | .. |
| 49 | ഫ്ളെഷിംഗ് (ഒട്ടുകിറ)—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ പായ്ക്ക് ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, ശുദ്ധിയാക്കുകയോ, വൃത്തിയാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10 | 00 | .. |
| 50 | മാവ്—ഏത് മാർഗ്ഗമെങ്കിലും ഉപയോഗിച്ചു പായ്ക്കുചെയ്യുകയോ, അമർത്തിക്കെട്ടുകയോ, ശുദ്ധിയാക്കുകയോ തയ്യാറാക്കുകയോ,ഉണ്ടാക്കുകയോ ചെയ്യൽ | 10 | 00 | .. |
| 51 | ഇന്ധനം—ഏതെങ്കിലും വ്യാവസായികാവശ്യത്തിന് ഉപയോഗിക്കൽ | 10 | 00 | .. |
| 52 | രോമിശം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്ക് ചെയ്യുകയോ, അമർത്തി വയ്ക്കുകയോ, തയ്യാറാക്കുകയോ ശുദ്ധിയാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10 | 00 | .. |
| 53 | ഫർണിച്ചർ—വിൽപ്പനക്കായി ഉണ്ടാക്കുകയും സംഭരിച്ചുവെക്കുകയും ചെയ്യൽ | 25 | 00 | .. |
| 54 | വാതകം—ഏതുമാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിവെക്കുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 25 | 00 | .. |
| 55 | നെയ്യ്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തി കെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10 | 00 | .. |
| 56 | സ്വർണ്ണം—ശുദ്ധിചെയ്യൽ | 25 | 00 | .. |
| 57 | ധാന്യം—മൊത്തമായി വിൽക്കുകയോ, മൊത്തക്കച്ചവടത്തിനുവേണ്ടി സംഭരിച്ചു വെയ്ക്കുകയോ ചെയ്യൽ | 25 | 10 | .. |
| 58 | പയറുവർഗ്ഗം—യന്ത്രം ഉപയോഗിച്ച് തൊലി കളയൽ | 10 | 00 | .. |
| 59 | നിലക്കടല—മൊത്തമായി വിൽക്കുകയോ, മൊത്തകച്ചവടത്തിനായി സംഭരിച്ചു വയ്ക്കുകയോ ചെയ്യൽ | 10 | 00 | .. |
| 60 | ഗിൽഡിംഗും ഇലക്ട്രോപ്ലേറ്റിംഗും | 10 | 00 | .. |
| 61 | വെടിപ്പരുത്തി—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചുവയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, ശുദ്ധിയാക്കുകയോ തയ്യാറാക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ | 10 | 00 | .. |
| 62 | ചാക്ക്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചുവയ്ക്കുകയോ പായ്ക്കു ചെയ്യുകയോ അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10 | 00 | .. |
| 63 | വെടി മരുന്ന്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 30 | 20 | 10 |
| 64 | രോമം—സംഭരിച്ചു വെക്കുകയോ പായ്ക്ക് ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, ചായം മുക്കുകയോ ഉണക്കുകയോ ചെയ്യൽ | 15 | 00 | .. |
| 65 | കേശസംസ്കാരത്തിനുള്ള (സലൂണുകൾ)—ക്ഷൗരം ചെയ്യുന്നതിനോ മുടിവെട്ടുന്നതിനോ ഉള്ള സലൂൺ നടത്തൽ | 15 | 5 | .. |
| 66 | വയ്ക്കോൽ— വിൽക്കുകയോ, സംഭരിച്ചു വെക്കുകയോ ചെയ്യൽ | 20 | 10 | 5 |
| 67 | ചണം (മാംഗ)—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്കുചെയ്യുകയോ, അമർത്തിക്കെട്ടുകയോ വൃത്തിയാക്കുകയോ തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10 | 00 | .. |
| 68 | ഉണക്കത്തോൽ—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്ക് ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 20 | 00 | .. |
| 69 | കുരുമ്പ്—ഏത് മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചുവെക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10 | 00 | .. |

| (1) | (2) | (3) |
|---|---|---|
| 70 | കൊമ്പ്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ പായ്ക്ക് ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10 00 .. |
| 71 | ഹോട്ടൽ നടത്തൽ | 25 15 5 |
| 72 | ഐസ്—ഏതു മാർഗ്ഗമെങ്കിലുമുപയോഗിച്ച് നിർമ്മിക്കൽ | 15 00 .. |
| 73 | ചക്കര—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ച് വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ വൃത്തിയാക്കുകയോ തയ്യാറാക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ | 10 00 .. |
| 74 | പട്ടച്ചണം—(ജൂട്ട്) ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് പായ്ക്ക് ചെയ്യുകയോ, സംഭരിച്ചു വയ്ക്കുകയോ, അമർത്തിക്കെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10 00 .. |
| 75 | കാക്കി—തയ്യാറാക്കൽ | 10 00 .. |
| 76 | അരക്ക്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10 00 .. |
| 77 | ഈയം—ഉരുക്കുകയോ, പാത്രങ്ങൾക്ക് ഈയം പൂശുകയോ ചെയ്യൽ | 10 00 .. |
| 78 | തോല്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചുവയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിവയ്ക്കുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 20 00 .. |
| 79 | പുൽതൈലം—ഉണ്ടാക്കുകയും, സംഭരിച്ചുവയ്ക്കുകയും ചെയ്യൽ | 15 00 .. |
| 80 | ചുണ്ണാമ്പ്— | |
| | (എ) സംഭരിച്ചുവയ്ക്കൽ | |
| | (ബി) ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് പായ്ക്കുചെയ്യുകയോ അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 5 00 .. |
| 81 | കക്ക—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചുവയ്ക്കുകയോ പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10 00 .. |
| 82 | വളം | 20 00 .. |
| 83 | യന്ത്രസാമഗ്രികൾ—എണ്ണയാട്ടുകാരുടെ പുരയിടങ്ങളിൽ എണ്ണയുണ്ടാക്കുന്നതിന് ഉപയോഗിക്കുന്ന നാടൻ ചക്കുകൾ ഒഴികെ വ്യവസായികാവശ്യങ്ങൾക്ക് ഉപയോഗിക്കൽ | 25 00 .. |
| 84. | ഉപദ്രവകരമോ അസഹ്യമോ ആയതോ, ഗന്ധമോ, പുകയോ, പൊടിയോ, ശബ്ദമോ ഉണ്ടാക്കുന്ന സാധനങ്ങളുടെ നിർമ്മാണം | 15 00 .. |
| | തീപ്പെട്ടി—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ,, ഉണ്ടാക്കുകയോ, ചെയ്യൽ— | 25 00 .. |
| 86 | മാംസം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്ക് ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 20 00 .. |
| 87 | ലോഹങ്ങൾ—(പൊന്ന്, വെള്ളി എന്നിവ ഉൾപ്പെടെ) അടിച്ചു പരത്തുകയോ, മുറിക്കുകയോ, തല്ലി ആകൃതിപ്പെടുത്തുകയോ, വാർക്കുകയോ മറ്റോ ചെയ്യൽ | 10 00 .. |
| 88 | ശർക്കരക്കട്ടി—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചുവയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ അല്ലെങ്കിൽ മൊത്തമായി വിൽക്കുകയോ ചെയ്യൽ | 10 00 .. |
| 89 | യവക്ഷാര കൂട്ടുപദാർത്ഥം (നൈട്രോ കോമ്പൗണ്ട്)—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ച് വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10 00 .. |
| 90 | നൈട്രോ ഗ്ലിസറിൻ—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ച് വയ്ക്കുകയോ, അമർത്തിവയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ. | 10 00 .. |
| 91 | നൈട്രോമിക്സ്ചർ—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തി വയ്ക്കുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | |
| 92 | കുപ്പി—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, അമർത്തി വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ. ഉണ്ടാക്കുകയോ ചെയ്യൽ. | 25 15 .. |
| 93 | എണ്ണ—സംഭരിച്ചു വയ്ക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10 00 .. |
| 94 | നെല്ല്—യന്ത്രം ഉപയോഗിച്ച് പുഴുങ്ങുകയോ, കുത്തുകയോ ചെയ്യൽ (ഗൃഹോപയോഗത്തിനല്ലാതെ) | 25 00 .. |
| 95 | കടലാസ്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് പായ്ക്കു ചെയ്യുകയോ, അമർത്തി വയ്ക്കുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 15 00 .. |
| 96 | പെട്രോളിയം കോമ്പൗണ്ട്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തി വയ്ക്കുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ | 10 00 .. |

| (1) | (2) | (3) | | |
|---|---|---|---|---|
| 97 | കീൽ—ഏത് മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, അമർത്തിക്കെട്ടുകയോ, പായ്ക്കുചെയ്യുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 20 | 00 | .. |
| 98 | മൺപാത്രങ്ങൾ—ഏത് മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, അമർത്തിവയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 5 | 00 | .. |
| 99 | റേഡിയോ—നിർമ്മിക്കുകയോ, കൂട്ടിച്ചേർക്കുകയോ, ഏർപ്പെടുത്തിക്കൊടുക്കുകയോ, അററകുററപ്പണികൾ ചെയ്യുകയോ ചെയ്യൽ | 15 | 00 | .. |
| 100 | മരപ്പശ—(ചെഞ്ചല്യം ഉൾപ്പെടെ)—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, അമർത്തി വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10 | 00 | .. |
| 101 | പാറക്കല്ല്—പൊട്ടിക്കുകയോ, സംഭരിച്ചു വയ്ക്കുകയോ ചെയ്യൽ | 15 | 00 | .. |
| 102 | ചവുക്കാളം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, അമർത്തിക്കെട്ടുകയോ, പായ്ക്കു ചെയ്യുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10 | 00 | .. |
| 103 | ചൗവരി—ഉണ്ടാക്കുകയോ വാററി എടുക്കുകയോ ചെയ്യൽ | 10 | 00 | .. |
| 104 | വെടിയുപ്പ്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 15 | 00 | .. |
| 105 | ചീവക്ക—യന്ത്രംകൊണ്ട് പൊടിക്കൽ | 15 | 00 | .. |
| 106 | ഷെല്ലാക്ക്—ഏത് മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്കുചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10 | 00 | .. |
| 107 | പട്ട്—ഏത് മാർഗ്ഗമെങ്കിലും ഉപയോഗിച്ച് പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ, ചെയ്യൽ | 20 | 00 | .. |
| 108 | തൊലി—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 20 | 00 | .. |
| 109 | സോപ്പ്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് പായ്ക്കു ചെയ്യുകയോ, അമർത്തി വയ്ക്കുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 20 | 00 | .. |
| 110 | സ്പിരിററുകൾ—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തി വയ്ക്കുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ ഉണ്ടാക്കുകയോ ചെയ്യൽ | 25 | 00 | .. |
| 111 | കച്ചി—വിൽക്കുകയോ, സംഭരിച്ചുവയ്ക്കുകയോ ചെയ്യൽ | 10 | 00 | .. |
| 112 | പഞ്ചസാര—ഏതുമാർഗ്ഗമെങ്കിലും ഉപയോഗിച്ച്, പായ്ക്കുചെയ്യുകയോ, അമർത്തിവെയ്ക്കുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 20 | 00 | .. |
| 113 | കൽക്കണ്ടം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 20 | 00 | .. |
| 114 | ഗന്ധകം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, അമർത്തിക്കെട്ടുകയോ, പായ്ക്കു ചെയ്യുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 20 | 00 | .. |
| 115 | സുർക്കി—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, അമർത്തിക്കെട്ടുകയോ, പായ്ക്കു ചെയ്യുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 15 | 00 | .. |
| 116 | മധുരപദാർത്ഥങ്ങൾ—ചുട്ടെടുക്കുകയോ, തയ്യാറാക്കുകയോ ചെയ്യൽ (ഗൃഹാവശ്യത്തിനല്ലാതെ) | 25 | 15 | .. |
| 117 | ടാലോ (കൊഴുപ്പ്)—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തി വെയ്ക്കുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ അല്ലെങ്കിൽ ഉരുക്കുകയോ ചെയ്യൽ | 15 | 60 | .. |
| 118 | താർ—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 20 | 00 | .. |
| 119 | കെട്ടിടംപണിക്കുള്ള സാധനങ്ങൾ—വിൽക്കുകയോ, സംഭരിച്ചു വെക്കുകയോ ചെയ്യൽ | 25 | 00 | .. |
| 120 | ഓടു നിർമ്മാണം— | 25 | 00 | .. |
| 121 | തടി—വിൽക്കുകയോ, സംഭരിച്ചു വെയ്ക്കുകയോ ചെയ്യൽ | 100 | 50 | 25 |
| 122 | പുകയില—(മൂക്കുപ്പൊടി, ചുരുട്ട്, സിഗററ്റ് ബീഡി, എന്നിവ ഉൾപ്പെടെ) ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തി വെയ്ക്കുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 20 | 10 | .. |
| 122എ. | ചായയും ശീതള പാനീയങ്ങളും തയ്യാറാക്കലും വിൽക്കലും | 5 | 00 | .. |
| 123 | ടർപ്പൻറയിൻ—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തി വയ്ക്കുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 10 | 00 | .. |

| (1) | (2) | (3) |
|---|---|---|
| 124 | മുഷിഞ്ഞ വസ്ത്രങ്ങൾ അലക്കുകയും അലക്കുന്നതിനുവേണ്ടി മുഷിഞ്ഞ വസ്ത്രങ്ങൾ സൂക്ഷിക്കുകയും ചെയ്യൽ (ഗൃഹോപയോഗത്തിനല്ലാതെ) | 5 00 .. |
| 125 | ആട്ടുരോമം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണക്കുകയോ അല്ലെങ്കിൽ ചായം മുക്കുകയോ ചെയ്യൽ | 10 00 .. |
| 126 | നൂല്—ചായം മുക്കൽ | 10 00 |

പട്ടിക II

(18, 19 എന്നീ ചട്ടങ്ങൾ നോക്കുക)

യന്ത്രത്തിന്റെ കുതിരശക്തി

| (2) | (3) |
|---|---|
| സിനിമയുടെ ആവശ്യങ്ങൾക്കുള്ള റെക്റ്റിഫയർ യന്ത്രങ്ങൾ കുതിരശക്തി കണക്കാക്കാതെ | |
| 1 കുതിര ശക്തിയിൽ കവിയാത്ത മററു യന്ത്രങ്ങൾ | |
| 1 കുതിര ശക്തിയിൽ കവിയുന്നതും എന്നാൽ 5 കുതിര ശക്തിയിൽ കവിയാത്തതുമായ മററു യന്ത്രങ്ങൾ | 1 00 .. |
| 5 കുതിര ശക്തിയിൽ കവിയുന്നതും എന്നാൽ 10 കുതിര ശക്തിയിൽ കവിയാത്തതുമായ മററു യന്ത്രങ്ങൾ | 5 00 .. |
| 10 കുതിര ശക്തിയിൽ കവിയുന്നതും എന്നാൽ 20 കുതിര ശക്തിയിൽ കവിയാത്തതുമായ മററു യന്ത്രങ്ങൾ | 15 00 .. |
| 20 കുതിര ശക്തിയിൽ കവിയുന്നതും എന്നാൽ 30 കുതിര ശക്തിയിൽ കവിയാത്തതുമായ മററു യന്ത്രങ്ങൾ | 25 00 .. |
| 30 കുതിര ശക്തിയിൽ കവിയുന്നതും എന്നാൽ 40 കുതിര ശക്തിയിൽ കവിയാത്തതുമായ മററു യന്ത്രങ്ങൾ | 40 00 .. |
| 40 കുതിര ശക്തിയിൽ കവിയുന്നതും എന്നാൽ 50 കുതിര ശക്തിയിൽ കവിയാത്തതുമായ മററു യന്ത്രങ്ങൾ | 50 00 .. |
| 50 കുതിര ശക്തിയിൽ കവിയുന്നതും എന്നാൽ 100 കുതിര ശക്തിയിൽ കവിയാത്തതുമായ മററു യന്ത്രങ്ങൾ | 75 00 .. |
| 100 കുതിര ശക്തിയിൽ കവിയുന്നതും എന്നാൽ 200 കുതിര ശക്തിയിൽ കവിയാത്തതുമായ മററു യന്ത്രങ്ങൾ | 100 00 .. |
| 100 കുതിരശക്തിക്ക് 100 രൂപയും കൂടുതലുള്ള ഓരോ കുതിരശക്തിക്ക് 1 രൂപയും | |
| 200 കുതിര ശക്തിയിൽ കവിയുന്നതും എന്നാൽ 500 കുതിരശക്തിയിൽ കവിയാത്തതുമായ മററു യന്ത്രങ്ങൾ | |
| 200 കുതിരശക്തിക്ക് 200 രൂപയും കൂടുതലുള്ള ഓരോ കുതിര ശക്തിക്കും 50 പൈസ വീതവും | |
| 500 കുതിര ശക്തിയിൽ കവിയുന്ന മററു യന്ത്രങ്ങൾ | |
| 500 കുതിരശക്തിക്ക് 350 രൂപയും കൂടുതലുള്ള ഓരോ കുതിര ശക്തിക്കും 25 സ. വീതവും പരമാവധി 450 രൂപ വരെ | |

പട്ടിക—III

(20, 21 എന്നീ ചട്ടങ്ങൾ നോക്കുക)

യന്ത്രത്തിന്റെ കുതിരശക്തി

| (2) | (3) |
|---|---|
| 2 കുതിരശക്തിയിൽ കവിയുന്നതും എന്നാൽ ഗാർഹികാവശ്യങ്ങൾക്കുള്ളതുമായ യന്ത്രങ്ങൾ 1 കുതിരശക്തിയിൽ കവിയാത്ത മററു യന്ത്രങ്ങൾ | |
| 1 കുതിര ശക്തിയിൽ കവിയുന്നതും എന്നാൽ 5 കുതിര ശക്തിയിൽ കവിയാത്തതുമായ മററു യന്ത്രങ്ങൾ | 0 50 .. |
| 5 കുതിര ശക്തിയിൽ കവിയുന്നതും എന്നാൽ 10 കുതിര ശക്തിയിൽ കവിയാത്തതുമായ മററു യന്ത്രങ്ങൾ | 1 50 .. |
| 10 കുതിര ശക്തിയിൽ കവിയുന്നതും എന്നാൽ 20 കുതിര ശക്തിയിൽ കവിയാത്തതുമായ മററു യന്ത്രങ്ങൾ | 7 50 .. |
| 20 കുതിര ശക്തിയിൽ കവിയുന്നതും എന്നാൽ 30 കുതിര ശക്തിയിൽ കവിയാത്തതുമായ മററു യന്ത്രങ്ങൾ | 22 50 . |
| 30 കുതിര ശക്തിയിൽ കവിയുന്നതും എന്നാൽ 40 കുതിര ശക്തിയിൽ കവിയാത്തതുമായ മററു യന്ത്രങ്ങൾ | 35 00 . |
| 40 കുതിരശക്തിയിൽ കവിയുന്നതും എന്നാൽ 100 കുതിര ശക്തിയിൽ കവിയാത്തതുമായ മററു യന്ത്രങ്ങൾ | 60 00 .. |
| 100-ൽ കവിയുന്നതും എന്നാൽ 200-ൽ കവിയാത്തതുമായ കുതിര ശക്തിയുള്ള മററു യന്ത്രങ്ങൾ | 75 00 .. |
| 100 കുതിരശക്തിക്ക് 100 രൂപയും കൂടുതൽ വരുന്ന ഓരോ കുതിര ശക്തിക്കും ഓരോ രൂപ വീതവും | 100 00 .. |
| 200-ൽ കവിയുന്നതും എന്നാൽ 500-ൽ കവിയാത്തതുമായ കുതിര ശക്തിയുള്ള മററു യന്ത്രങ്ങൾ | |
| 200 കുതിരശക്തിക്ക് 200 രൂപയും കൂടുതൽ വരുന്ന ഓരോ കുതിര ശക്തിക്കും 50 സ. വീതവും | |

| (1) | (2) | (3) |
|---|---|---|
| | 500 കുതിരശക്തിയിൽ കവിയുന്ന മററു യന്ത്രങ്ങൾ 500 കുതിരശക്തിക്ക് 350 രൂപയും കൂടുതൽ വരുന്ന ഓരോ കുതിര ശക്തിക്കും 25 സ. വീതവും പരമാവധി 450 രൂപ വരെ | |

---

## Proceedings of the Deputy Director of Panchayats, Malappuram

17*th March* 1984.

Order No. K. Dis. 3392/83/A3.

*Read*.—(1) Resolution No. 166 dated 28-2-1983 of Koduvayur Panchayat.
(2) Letter No. G3. 5542/83 dated 23-5-1983 of District Panchayat Officer, Palghat.
(3) Order No. D. Dis. 16349/68 dated 20-11-1968 of District Panchayat Officer, Kozhikode.

In exercise of the powers conferred under rule 7 of Kerala Panchayat Rule 1963 (Licencing of D & O Trade and Factories) and the powers delegated to the Deputy Director of Panchayats as per Government notification No. 29439/PI-Spl. I/64/A&RDD dated 10-8-1964, sanction is hereby accorded to Koduvayur Panchayat in Palghat District for the levy of fees at the enhanced rates fixed by the Panchayat as per resolution 1st cited in the schedule of rates and fees attached thereto in the Panchayat area after observing the formalities contemplated under rule 4 of the Kerala Panchayat (Licencing of D&O Trade and Factories) Rule 63.

P. SREEDHARAN NAIR,
*Deputy Director of Panchayats.*

Malappuram.

### കൊടുവായൂർ പഞ്ചായത്ത്

14-1-1983-ൽ കൂടിയ കൊടുവായൂർ പഞ്ചായത്ത് കമ്മററിയുടെ യോഗം 166-ാം നമ്പരായി പ്രമേയം പാസ്സാക്കി ചെയ്ത് താൽക്കാലികമായി അംഗീകരിച്ചതും 1983-84 സാമ്പത്തികവർഷം മുതൽ പ്രായോഗികമായി നടപ്പിലാക്കത്തക്ക വണ്ണം പഞ്ചായത്താഫീസിലും എല്ലാ വാർഡുകളിലെയും പ്രധാന ജംഗ്ഷനുകളിലും ഒട്ടിച്ചും മററുതരത്തിലും പൊതുജനങ്ങളുടെ അറിവിലേക്കും, ആയതിനെ സംബന്ധിച്ച് പരാതികളും, ആക്ഷേപങ്ങളും നിർദ്ദേശങ്ങളും ഉണ്ടെങ്കിൽ സമർപ്പിക്കുന്നതിലേക്കുമായി 28-1-1983-ൽ പരസ്യം ചെയ്തതുമായ 'കേരള പഞ്ചായത്ത് ആക്ററ് (1960-ലെ 32-ാം ആക്ട്) 96, 98 എന്നി വകുപ്പുകൾ അനുസരിച്ച് കൊടുവായൂർ പഞ്ചായത്ത് അതൃത്തിയിൽ ആപൽക്കരവും അസഹ്യവുമായ വ്യാപാരങ്ങൾക്ക് ലൈസൻസ് ഏർപ്പെടുത്തുന്നതിനുവേണ്ടിയുള്ള പുതുക്കിയ ബൈലോയെ സംബന്ധിച്ച് നോട്ടീസിൽ പറഞ്ഞിരിക്കുന്ന 30 ദിവസം കഴിഞ്ഞിട്ടും യാതൊരു വിധത്തിലുള്ള പരാതികളോ, ആക്ഷേപങ്ങളോ, നിർദ്ദേശങ്ങളോ ഒന്നുംതന്നെ പഞ്ചായത്ത് ആഫീസിൽ ലഭിച്ചിട്ടില്ലാത്ത സാഹചര്യത്തിൽ "കേരളാ പഞ്ചായത്ത് (ലൈസൻസിംഗ് ഓഫ് ഡെയിഞ്ചറസ് ആൻറ് ഒഫൻസീവ് ട്രേഡ്സ് ആൻറ് ഫാക്ടറീസ്) റൂൾസ് 1963" സെക്ഷൻ 18-ം മററു ബന്ധപ്പെട്ട സെക്ഷനുകളും അനുസരിച്ചുള്ള പരമാവധിക്ക് താഴെ നിർത്തി തയ്യാറാക്കിയിട്ടുള്ള "കേരളാ പഞ്ചായത്ത് ആക്ററ് 96, 98 വകുപ്പുകൾ അനുസരിച്ചുള്ള ബൈലോ ഭേദഗതി, പരസ്യം ചെയ്തിരുന്ന ഡ്രാഫ്ട് ബൈലോയിലേതുപോലെ തന്നെ താഴെ കാണിച്ചിരിക്കുന്ന വിധത്തിൽ ഫൈനലായി അംഗീകരിച്ച് മുൻ ബൈലോയിൽ ഭേദഗതി വരുത്തിയിരിക്കുന്നു.

പട്ടിക—I

(3-ാം ചട്ടം നോക്കുക)

| ക്രമ നമ്പർ | ആവശ്യങ്ങൾ | വർദ്ധിപ്പിച്ച നിരക്ക് |
|---|---|---|
| (1) | (2) | (3) |
| | | രൂപ |
| 5 | മാവുകൊണ്ടുണ്ടാക്കിയ സാധനങ്ങൾ ഗൃഹോപയോഗത്തിനല്ലാതെ മനുഷ്യോപയോഗത്തിനുവേണ്ടി ചുട്ടെടുക്കുകയോ, തയ്യാറാക്കുകയോ, സൂക്ഷിച്ചുവെക്കുകയോ, സംഭരിച്ചു വെക്കുകയോ ചെയ്യൽ | 5 00 |
| 8 | ബിസ്ക്കററ്—ഗൃഹോപയോഗത്തിനല്ലാതെ മനുഷ്യോപയോഗത്തിനുവേണ്ടി ചുട്ടെടുക്കുകയോ, തയ്യാറാക്കുകയോ, സൂക്ഷിച്ചു വെക്കുകയോ, സംഭരിച്ചു വെക്കുകയോ, ചെയ്യൽ | 20 00 .. |
| | ബേക്കറി വിൽപ്പനക്ക് | 5 00 .. |
| 12 | (Bricks) ഇഷ്ടിക നിർമ്മാണം യന്ത്രശാലകളിൽ | 50 00 .. |
| | നാടൻ ചൂളകളിൽ ഒന്നിന് | 20 00 .. |
| 22 | (Chillies dried) മുളക് ഉണങ്ങിയത്—വിൽക്കുകയോ, കച്ചവടത്തിനുവേണ്ടി സംഭരിച്ചു വെക്കുകയോ ചെയ്യൽ | |
| | മൊത്തകച്ചവടം (5 ചാക്കിനുമീതെ) | 20 00 .. |
| | ചില്ലറ കച്ചവടം (1 മുതൽ 5 ചാക്ക് വരെ) | 10 00 .. |
| 30 | (Coffee and tea shop) കാപ്പിക്കടയും ചായക്കടയും നടത്തൽ | |
| | A ക്ലാസ് | 15 00 .. |
| | B ക്ലാസ് | 10 00 .. |
| | C ക്ലാസ് | 5 00 .. |
| | താൽക്കാലിക ഉൽസവ സ്ഥലങ്ങളിൽ വെച്ച് നടത്തുന്നതിന് | 5 00 .. |
| 31 | Coir yarn കയറ്—ഏതു മാർഗ്ഗത്തിലെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെക്കുകയോ, പാക്കു ചെയ്യുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ (സഹകരണ സംഘങ്ങളെ ഒഴിവാക്കി മററുള്ളവർക്ക്) | 10 00 .. |

| (1) | (2) | (3) |
|---|---|---|
| | | രൂപ |
| 32 | (Combustible materials) തീ പിടിക്കുന്ന സാധനങ്ങൾ സംഭരിച്ചുവെക്കൽ | |
| | മൊത്തവ്യാപാരത്തിന് | 10.00 |
| | ചില്ലറ വ്യാപാരത്തിന് | 7.00 |
| 33 | (Consumables) ഭക്ഷ്യവസ്തുക്കൾ—ഗൃഹോപയോഗത്തിനല്ലാതെ മനുഷ്യോപയോഗത്തിനുവേണ്ടി ചുട്ടെടുക്കുകയോ, തയ്യാറാക്കുകയോ, സൂക്ഷിച്ചു വെക്കുകയോ, സംഭരിച്ചുവെക്കുകയോ ചെയ്യൽ | 15.00 |
| 34 | (Condiments) കറിക്കൂട്ടു സാധനങ്ങൾ—ഉണ്ടാക്കൽ | 10.00 |
| 40 | (Explosives) സ്ഫോടകങ്ങൾ—സംഭരിച്ചുവെക്കൽ | |
| | (a) ചൈനീസ് പടക്കങ്ങൾ | 10.00 |
| | (b) പടക്കങ്ങൾ വില്പനക്ക് വെക്കൽ | 7.00 |
| 44 | (Fire wood) വിറക് വിൽക്കുകയോ, സംഭരിച്ചു വക്കുകയോ ചെയ്യൽ | 25.00 |
| 46 | (Fish) മത്സ്യം—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | |
| | മൊത്തവ്യാപാരം | 25.00 |
| | ചില്ലറവ്യാപാരം | 2.00 |
| 53 | (Furniture) ഫർണിച്ചർ—വില്പനക്കായി ഉണ്ടാക്കുകയോ, സംഭരിച്ചു വെക്കുകയോ, ചെയ്യൽ | 25.00 |
| 55 | (Ghee) നെയ്യ്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെക്കുകയോ, അമർത്തിക്കെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ (ഗൃഹോപയോഗത്തിനല്ലാതെ) | 10.00 |
| 57 | (Grains) ധാന്യം—മൊത്തമായും ചില്ലറയായും വിൽക്കുകയോ, മൊത്തക്കച്ചവടത്തിനുവേണ്ടി സംഭരിച്ചുവെക്കുകയോ ചെയ്യൽ | |
| | മൊത്തവ്യാപാരം | 25.00 |
| | ചില്ലറവ്യാപാരം | 5.00 |
| 63 | (Gun powder) വെടിമരുന്ന്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെക്കുകയോ, പാക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ, ചെയ്യൽ | 25.00 |
| 66 | (Hay) വൈക്കോൽ—വിൽക്കുകയോ, സംഭരിച്ചുവെക്കുകയോ ചെയ്യൽ | 10.00 |
| 68 | ഉണക്കത്തൊൽ—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചുവെക്കുകയോ, പാക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 25.00 |
| 71 | ഹോട്ടൽ (Hotel)—നടത്തൽ | |
| | A ക്ലാസ് | 15.00 |
| | B ക്ലാസ് | 10.00 |
| | C ക്ലാസ് | 5.00 |
| | ഉൽസവ സ്ഥലങ്ങളിൽ നടത്തുന്ന താൽക്കാലിക ഹോട്ടൽ | 5.00 |
| 72 | (Ice) ഐസ്—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് നിർമ്മിക്കൽ | 25.00 |
| 73 | (Jaggery)—ചക്കര, വെല്ലം ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വെക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ, ചെയ്യൽ (സഹകരണ സംഘങ്ങളെ ഒഴിവാക്കി) | |
| | മൊത്തവ്യാപാരം | 20.00 |
| | ചില്ലറവ്യാപാരം | 5.00 |
| 82 | (Manure) വളം—ഏതു മാർഗ്ഗമെങ്കിലുമുപയോഗിച്ച് സംഭരിച്ചു വെയ്ക്കുകയോ പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, വൃത്തിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 20.00 |
| 87 | (Metal) ലോഹങ്ങൾ—(പൊന്ന്, വെള്ളി എന്നിവ ഉൾപ്പെടെ) അടിച്ചു പരത്തുകയോ, മുറിക്കുകയോ, തല്ലി ആകൃതിപ്പെടുത്തുകയോ, വാർക്കുകയോ മററോ ചെയ്യൽ | 5.00 |
| 93 | (Oil) എണ്ണ—സംഭരിച്ചുവെക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | |
| | മൊത്തവ്യാപാരം | 25.00 |
| | ചില്ലറവ്യാപാരം | 3.00 |
| 94 | (Paddy) നെല്ല്—യന്ത്രം ഉപയോഗിച്ച് പുഴുങ്ങുകയോ, കുത്തുകയോ ചെയ്യൽ (ഗൃഹോപയോഗത്തിനല്ലാതെ) | 25.00 |
| | നെല്ലു കുത്തുന്നതിനുമാത്രം | 10.00 |

| (1) | (2) | (3) |
|---|---|---|
| | | രൂപ |
| 101 | (Rock stone) പാറക്കല്ല്—മുറിക്കുകയോ, സംഭരിച്ചു വയ്ക്കുകയോ ചെയ്യൽ | 25.00 |
| 109 | സോപ്പ് (Soap)—ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചു വയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിക്കെട്ടുകയോ, ശുദ്ധിയാക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | 15.00 |
| 111 | (Straw) കച്ചി (വൈക്കോൽ) വില്ക്കുകയോ, സംഭരിച്ചു വയ്ക്കുകയോ ചെയ്യൽ | 10.00 |
| 116 | മധുരപദാർത്ഥങ്ങൾ—ചുട്ടെടുക്കുകയോ, തയ്യാറാക്കുകയോ, (ഗൃഹോപയോഗത്തിനല്ലാതെ) | 5.00 |
| 121 | (Timber) തടി—വിൽക്കുകയോ, സംഭരിച്ചുവയ്ക്കുകയോ ചെയ്യൽ | |
| | - മൊത്തവ്യാപാരം | 50.00 |
| | ചില്ലറവ്യാപാരം | 25.00 |
| 122 | (Tobaco) പുകയില—(മൂക്കുപൊടി, ചുരുട്ട്, സിഗരറ്റ്, ബീഡി) എന്നിവ ഉൾപ്പെടെ ഏതു മാർഗ്ഗമെങ്കിലും ഉപയോഗിച്ച് സംഭരിച്ചുവെയ്ക്കുകയോ, പായ്ക്കു ചെയ്യുകയോ, അമർത്തിവെക്കുകയോ, തയ്യാറാക്കുകയോ, ഉണ്ടാക്കുകയോ ചെയ്യൽ | |
| | 1. പുകയില, മൂക്കുപൊടി, സിഗരറ്റ്, ചുരുട്ട് (ബീഡി ഒഴികെ) മൊത്ത വ്യാപാരത്തിന് | 10.00 |
| 122 A. | (Trading in tea and cool drinks)—ചായയും, ശീതളപാനീയങ്ങളും വ്യാപരിക്കൽ | 5.00 |

## NOTIFICATIONS

(1)

No. G6-5093/84. *13th June* 1984

In exercise of the powers conferred under sub-section 13 of the Section 54 of the Kerala Panchayats Act, I, the Deputy Director of Panchayats, Quilon having been authorised to exercise the powers vested with the Director of Panchayats, as per Notification No. MS. 594/Lii/DD dated 12-6-1963, hereby notify that Sri C. Sudhakaran, Vice-President of Vellarada Panchayat, in his case a no confidence motion having been carried against him on 26-5-1984 under sub-section 13 of the Section 54 of the Act, and as the Vice-President has not resigned his office within two days after the passing of the said motion, is hereby removed from the office of the Vice-President, of Vellarada Panchayat with effect from 26-5-1984.

(2)

No. G6-4721/84. *2nd June* 1984.

It is notified under Rule 9 (2) of the Kerala Panchayats (Election of President and Vice-President) Rules, 1963 that Sri P. V. Padmanabhan, Pockalayil veedu, South Aryad, Avalakunnu P.O., (Member ward No. IV) has been duly elected as the new President of the Aryad Panchayat in Alleppey District at the special meeting held on 26-5-1984.

Office of the Deputy Director of Panchayats, Quilon.

P. V. KOSHY,
*Deputy Director of Panchayats.*

## NOTIFICATIONS

(1)

No. Cl-959/84. *31st May* 1984.

It is hereby notified under Rule 9 (2) of the Kerala Panchayats (Election of President and Vice-President) Rules, 1963, that Sri P. P. Beerankutty, Puthan Peedika House, P.O. Puduppady has been unanimously elected as the new President of Puduppady Panchayat in Kozhikode District at the meeting held on 30-1-1984.

(2)

No. Cl-4444/84. *31st May* 1984.

It is hereby notified under Rule 9 (2) of Kerala Panchayat (Election of President and Vice-President) Rules, 1963, that Sri C. S. James, Chuvappunga Mattathil, P. O. Athiodi has been duly elected as the New President of Koorachundu Panchayat in Kozhikode District at the metting held on 11-5-1984.

Office of the Deputy Director of Panchayats, Calicut.

A.K. APPOOTY,
*Deputy Director.*

Reg. No. KL/TV/(N)/12

# KERALA GAZETTE

PUBLISHED BY AUTHORITY

Vol. XXIX] Trivandrum, Tuesday, 26th June 1984/5th Ashadha 1906 (Saka) [No. 26

## PART III

# Public Health Engineering Department

### ദർഘാസ് പരസ്യം

നമ്പർ 2/AEE/84-85. 1984 ജൂൺ 8.

കേരള വാട്ടർ ആന്റ് വെയ്സ്റ്റ് വാട്ടർ അതോറിററി മാനേജിംഗ് ഡയറക്ടർക്കു വേണ്ടി കോട്ടയം പൊതുജനാരോഗ്യ വിഭാഗം അസി. എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന പ്രവർത്തിക്ക് 30-6-1984 വൈകുന്നേരം കൃത്യം 4 മണിവരെ D & above എന്നീ ക്ലാസുകളിലുള്ള (കേരള വാട്ടർ ആന്റ് വെയ്സ്റ്റ് വാട്ടർ അതോറിററി) അംഗീകൃത കരാറുകാരിൽ നിന്നും മൽസര സ്വഭാവമുള്ള മുദ്രവെച്ച ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ അന്നേദിവസം വൈകുന്നേരം 4.30ന് ദർഘാസുകൾ നൽകിയിട്ടുള്ളകരാറുകാരുടെയോ അല്ലെങ്കിൽ അവർ അധികാരപ്പെടുത്തിയിട്ടുള്ളവരുടെയോ സാന്നിദ്ധ്യത്തിൽ അസി. എക്സി. എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തിയ മററ് ഉദ്യോഗസ്ഥനോ തുറക്കുന്നതാണ്.

ദർഘാസ് നമ്പർ—2/AEE/84-85

പ്രവർത്തിയുടെ പേര്—തിരുവാർപ്പ് ഗ്രാമീണ ശുദ്ധജലവിതരണ പദ്ധതി—പാലത്തറ ഹരിജൻ കോളനിയിലേയ്ക്ക് പൈപ്പ് ലൈൻ ദീർഘിപ്പിക്കൽ.

അടങ്കൽ തുക—രൂപ 11,464

നിരതദ്രവ്യം—രൂപ 250

ദർഘാസ് ഫാറത്തിന്റെ വില—രൂപ 10 + S.T. + A.S.T.

പണി തീർക്കേണ്ട സമയം—21 ദിവസം

ദർഘാസ് ഫാറങ്ങളും മററു വിശദ വിവരങ്ങളും കേരള വാട്ടർ ആന്റ് വെയ്സ്റ്റ് വാട്ടർ അതോറിററി കോട്ടയം വാട്ടർ വർക്ക്സ് അസി. എക്സി. എഞ്ചിനീയറുടെ ആഫീസിൽ നിന്നും 25-6-1984 മുതൽ 30-6-1984 ഒരുമണിവരെ എല്ലാ ആഫീസ് ദിവസങ്ങളിലും ആഫീസ് സമയങ്ങളിൽ ദർഘാസ് ഫാറത്തിന്റെ വില അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ദർഘാസ് ഫാറത്തിന്റെ വില മടക്കി കൊടുക്കുന്നതല്ല. അംഗീകൃത കരാറുകാർക്ക് അവരുടെ രജിസ്ട്രേഷൻ കാർഡ് കാണിച്ചാൽ മാത്രമേ ദർഘാസ് ഫാറങ്ങൾ ആഫീസിൽ നിന്നും കിട്ടുകയുള്ളു. ദർഘാസ് ഫാറങ്ങൾ കരാറുകാർ അന്യോന്യം കൈമാറുവാൻ പാടുള്ളതല്ല. നിശ്ചിത സമയത്തിനു ശേഷം ലഭിക്കുന്ന ദർഘാസുകൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല. ആവശ്യമായ നിരതദ്രവ്യം കെട്ടിവയ്ക്കാത്ത ദർഘാസുകൾ തിരസ്കരിക്കുന്നതായിരിക്കും. കേരള വാട്ടർ ആന്റ് വെയ്സ്റ്റ് വാട്ടർ അതോറിററിയുടെ മററു നിബന്ധനകൾ ഈ ദർഘാസുകൾക്കും ബാധകമായിരിക്കുന്നതാണ്.

അസി. എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസ്,<br>കേരള വാട്ടർ ആന്റ് വെയിസ്ററ് വാട്ടർ അതോറിററി<br>വാട്ടർ വർക്ക്സ് സബ്ഡിവിഷൻ,<br>കോട്ടയം-2.

(ഒപ്പ്)<br>അസിസ്ററന്റ് എക്സിക്യൂട്ടീവ് എൻജിനീയർ,

---

### ദർഘാസ് പരസ്യം

നമ്പർ എ3-876/83. 1984 ജൂൺ 16.

കേരള വാട്ടർ ആന്റ് വെയ്സ്റ്റ് വാട്ടർ അതോറിററിക്കുവേണ്ടി എക്സിക്യൂട്ടീവ് എഞ്ചിനീയർ നോർത്ത് ഡിവിഷൻ, കൊച്ചിൻ-31 താഴെ പറയുന്ന പ്രവർത്തിക്കുവേണ്ടി പ്രവർത്തിയുടെ താഴെ കാണിച്ചിരിക്കുന്ന തിയതിയിൽ ഈ ഡിപ്പാർട്ടുമെന്റിൽ രജിസ്ററർ ചെയ്തിട്ടുള്ള അംഗീകൃത കരാറുകാരിൽ നിന്നും മുദ്ര വച്ച ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു.

ദർഘാസ് നമ്പർ—8/84–85.

പ്രവൃത്തിയുടെ പേരും അടങ്കൽ തുകയും—വെണ്ണൂർ പഞ്ചായത്തിൽ ഒരു ലക്ഷം ലിററർ വെള്ളം ശേഖരിക്കുന്നതിനുള്ള ടാങ്ക് പണിയുന്നതിന്—രൂപ 71,400

നിരതദ്രവ്യം—രൂപ 1,450

ദർഘാസ് ഫോറത്തിന്റെ വില—രൂപ 25+നി.

ദർഘാസ് ഫോറത്തിന്റെ പകർപ്പിന്റെ വില—രൂപ 2 + നി.

ദർഘാസ് സ്വീകരിക്കുന്ന അവസാന തിയതി—4-7-1984, 4 മണി.

പണി എടുക്കേണ്ട കരാറുകാരുടെ വിഭാഗം—എ, ബി, സി

പ്രവർത്തി തീർക്കേണ്ട കാലാവധി—3 മാസം.

ടെൻഡർ ഫോറങ്ങളും മറ്റു വിവരങ്ങളും ഈ ആഫീസിൽ നിന്നും 28-6-1984-ാം തീയതി മുതൽ എല്ലാ പ്രവർത്തി ദിവസങ്ങളിലും ആഫീസ് സമയത്ത് ഫോറത്തിന്റെ വില (തിരിച്ചു നൽകുന്നതല്ല) റൊക്കമായോ മണിയോഡർ ആയോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ടെൻഡർ ഫോറങ്ങൾ ഈ ഓഫീസിൽ നിന്നും ടെൻഡർ സ്വീകരിക്കുന്ന അവസാന ദിവസം ഉച്ചയ്ക്ക് 1 മണി വരെ മാത്രമേ ലഭിക്കുകയുള്ളു. (ടെൻഡർ ഫോറങ്ങൾ കൈമാറ്റം ചെയ്യുവാൻ പാടുള്ളതല്ല.)

നിശ്ചിത സമയത്തിനുശേഷം ലഭിക്കുന്ന ടെൻഡറുകൾ യാതൊരു കാരണവശാലും പരിഗണിക്കുന്നതല്ല. ക്രമപ്രകാരം നിശ്ചയിച്ചിട്ടുള്ള നിരതദ്രവ്യം പണമായോ, ഡെപ്പോസിറ്റായോ, എൻഡോഴ്സ് ചെയ്ത ഡ്രാഫ്റ്റായോ അടച്ച് രസീത് ടെൻഡറിനോടൊപ്പം ഹാജരാക്കേണ്ടതാണ്. നിരതദ്രവ്യം കെട്ടിവയ്ക്കാത്ത എല്ലാ ടെൻഡറുകളും നിരസിക്കപ്പെടുന്നതാണ്. ടെൻഡർ തീയതി ഏതെങ്കിലും കാരണവശാൽ അവധി ആയി പോയാൽ അടുത്ത പ്രവർത്തി ദിവസം അവസാന തീയതിയായി കണക്കാക്കുന്നതാണ്.

കേരള വാട്ടർ ആന്റ് വെയ്സ്റ്റ് വാട്ടർ അതോറിററിയിലെ പ്രവർത്തികളെ സംബന്ധിച്ചുള്ള എല്ലാ വ്യവസ്ഥകളും ഈ ടെൻഡറിനും ബാധകമായിരിക്കും.

എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ കാര്യാലയം, വാട്ടർസപ്ലൈ നോർത്ത് വിഭാഗം, കൊച്ചിൻ-31.

(ഒപ്പ്)
എക്സിക്യൂട്ടീവ് എഞ്ചിനീയർ,
വാട്ടർ സപ്ലൈ വിഭാഗം.

---

## ടെൻഡറിന്റെ തീയതി നീട്ടി വച്ചുകൊണ്ടുള്ള നോട്ടീസ്

No. W2-6655/83. 1984 മെയ് 30.

1-6-1984 4 മണിക്ക് തുറക്കുവാൻ നിശ്ചയിച്ചിരുന്ന താഴെ പറയുന്ന ടെൻഡറിന്റെ അവസാന തീയതി 29-6-1984 4 മണിവരെ നീട്ടിവച്ചിരിക്കുന്നു.

ടെൻഡർ നമ്പർ—1/84-85

വിവരണം—കൊച്ചി അഴുക്കു വെള്ള നിർമ്മാർജ്ജന പദ്ധതി കോളേജ് ഗ്രൗണ്ടിലുള്ള 1-ാം നമ്പർ പമ്പ് ഹൗസിൽ ഒരു സെക്കന്റിൽ 135 ലിററർ അഴുക്കുവെള്ളം 55 മീററർ ഉയർത്താൻ പര്യാപ്തമായ അനുയോജ്യമായ നാല് വെർട്ടിക്കൽ പമ്പുകൾ സപ്ലൈ ചെയ്തു സ്ഥാപിക്കുന്ന പണി

വിജ്ഞാപനത്തീയതി—1-6-1984, 4 മണി
നീട്ടി വെച്ച തീയതി—29-6-1984, 4 മണി

Superintending Engineers Office, K.W. & W.W. Authority Cochin Circle, Cochin-16.

(ഒപ്പ്)
സൂപ്രണ്ടിംഗ് എഞ്ചിനീയർ.

---

## ടെൻഡർ പരസ്യം

നമ്പർ പി. 3633/83. 1984 ഏപ്രിൽ 28.

കേരള ഗവർണ്ണർക്കു വേണ്ടി, സൂപ്രണ്ടിംഗ് എഞ്ചിനീയർ, കേരള വാട്ടർ ആന്റ് വേസ്റ്റ് വാട്ടർ അതോറിററി, നോർത്ത് സർക്കിൾ, കോഴിക്കോട്-9 താഴെ പറയുന്ന പ്രവൃത്തിക്ക് അദ്ദേഹത്തിന്റെ ഓഫീസിൽ ഓരോ പ്രവൃത്തിക്കും താഴെ കാണിച്ചിരിക്കുന്ന തീയതികളിൽ വൈകുന്നേരം 4 മണിവരെ നിശ്ചിത യോഗ്യതയുള്ള രജിസ്റ്റർ ചെയ്ത ('എ' ക്ലാസ്സ്) കരാറുകാരിൽ നിന്നും മത്സരസ്വഭാവമുള്ള ടെൻഡറുകൾ മുദ്രവച്ച കവറുകളിൽ ക്ഷണിച്ചുകൊള്ളുന്നു. അന്നേ ദിവസം 4.30-ന് സൂപ്രണ്ടിംഗ് എഞ്ചിനീയറോ അദ്ദേഹം അധികാരപ്പെടുത്തുന്ന മററ് ഉദ്യോഗസ്ഥനോ കരാറുകാരുടെ സാന്നിദ്ധ്യത്തിൽ ടെൻഡറുകൾ തുറക്കുന്നതാണ്.

| ക്രമ നമ്പർ | ടെൻഡർ നമ്പരും പ്രവൃത്തിയുടെ പേരും അടങ്കൽ തുകയും | നിരതദ്രവ്യം രൂപ |
|---|---|---|
| 1 | 4/84-85. ഇലപ്പുള്ളി ഗ്രാമീണ ശുദ്ധജല വിതരണപദ്ധതി-പമ്പിംഗ് മെയിൻ ഇടൽ, വിഭാഗം രണ്ടിൽ ശുദ്ധജല വിതരണ കുഴലുകൾ ഇടൽ, കലക്ടിംഗ് വെൽ, ഇൻഫിൽട്രേഷൻ ഗാലറി, പമ്പ് ഹൗസ്, ഓവർ ഹെഡ് ടാങ്ക് മുതലായവ നിർമ്മിക്കൽ—രൂപ 10,60,407 | 10,650 |
| 2 | 5/84-85. ഇലപ്പുള്ളി ഗ്രാമീണ ശുദ്ധജല വിതരണ പദ്ധതി വിഭാഗം ഒന്നിൽ ശുദ്ധജല വിതരണ കുഴലുകൾ ഇടൽ—രൂപ 10,01,210 | 10,050 |

ടെൻഡർ ഫോറത്തിന്റെ വില—രൂപ 158.65

ടെൻഡർ സ്വീകരിക്കുന്ന അവസാന തീയതി—ക്രമനമ്പർ ഒന്നിന് 5-7-1984, ക്രമനമ്പർ രണ്ടിന് 10-7-1984.

പ്രവൃത്തി തീർക്കേണ്ട കാലാവധി—ക്രമനമ്പർ ഒന്നിന് 18 മാസവും ക്രമനമ്പർ രണ്ടിന് 12 മാസവും.

ടെൻഡർ ഫോറങ്ങളും മറ്റു വിശദവിവരങ്ങളും സൂപ്രണ്ടിംഗ് എഞ്ചിനീയറുടെ കാര്യാലയത്തിൽ നിന്നും ടെൻഡർ സ്വീകരിക്കുന്നതിന് നിശ്ചയിച്ച തീയതിക്ക് ഒരാഴ്ച മുൻപു മുതൽ അന്നേ ദിവസം ഉച്ചയ്ക്ക് 1.00 മണിവരെയും, എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ പാലക്കാട്ടുള്ള കാര്യാലയത്തിൽ നിന്നും ടെൻഡറുകൾ സ്വീകരിക്കുന്നതിനു നിശ്ചയിച്ച തീയതിയുടെ തലേ ദിവസം വരെയും എല്ലാ പ്രവൃത്തി ദിവസങ്ങളിലും ഓഫീസ് സമയത്ത് ടെൻഡർ ഫോറത്തിന്റെ വില റൊക്കം പണമായോ മണിയോർഡറായോ അടച്ച് (ആയത് തിരിച്ചു നൽകുന്നതല്ല) രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്. ടെൻഡർ ഫോറങ്ങൾ കേരളവാട്ടർ ആന്റ് വേസ്റ്റ് വാട്ടർ അതോറിററിയുടെ അംഗീകൃത കരാറുകാർക്കു മാത്രം ലഭിക്കുന്നതും അവ കൈമാററം ചെയ്യാൻ പാടില്ലാത്തതുമാകുന്നു. ടെൻഡറുകളെ സംബന്ധിച്ചുള്ള മറെറല്ലാ വ്യവസ്ഥകളും ഇതിന് ബാധകമായിരിക്കും.

സൂപ്രണ്ടിംഗ് എഞ്ചിനീയറുടെ ഓഫീസ്, നോർത്ത് സർക്കിൾ, കോഴിക്കോട്-9.

കെ. അശോകൻ,
സൂപ്രണ്ടിംഗ് എഞ്ചിനീയർ.

---

## ടെൻഡർ പരസ്യം

നമ്പർ ഡി. ബി2. 32210/83. 1984 മെയ് 25.

കേരള വാട്ടർ ആന്റ് വേസ്റ്റ് വാട്ടർ അതോറിട്ടി, എക്സി. എഞ്ചിനീയർ, പി. എച്ച്. ഡിവിഷൻ, മലപ്പുറം, താഴെ പറയുന്ന പ്രവൃത്തികൾക്ക് അദ്ദേഹത്തിന്റെ ഓഫീസിൽ 29-6-1984 വൈകുന്നേരം 4 മണിവരെ, പൊതുജനാരോഗ്യ എഞ്ചിനീയറിംഗ് വകുപ്പിൽ പേർ രജിസ്റ്റർ ചെയ്തിട്ടുള്ള നിശ്ചിത

യോഗ്യതയുള്ള കരാറുകാരിൽ നിന്നും മത്സര സ്വഭാവമുള്ള ദർഘാസുകൾ മുദ്രവെച്ച കവറുകളിൽ വെവ്വേറെ ക്ഷണിച്ചുകൊള്ളുന്നു.

| ക്രമ നമ്പർ | ദർഘാസ് നമ്പരും പ്രവർത്തിയുടെ പേരും അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ |
|---|---|---|
| 1 | 12/1984-85 : പൊന്നാനിതാലൂക്കിലെഈഴവത്തിരുത്തിയിലേക്കും സമീപ പഞ്ചായത്തുകളിലേക്കുമുള്ള ഗ്രാമീണ ശുദ്ധജല വിതരണ പദ്ധതി—ഈഴവത്തിരുത്തി പഞ്ചായത്തിൽ വിതരണ ശൃംഖലയ്ക്ക് വേണ്ടി 250 മി. മീ. 200 മി. മീ. എ. സി. പൈപ്പ് 160 മി. മീ. 110 മി. മീ. പി. വി. സി. പൈപ്പ് എന്നിവ സ്ഥാപിക്കുന്ന പ്രവൃത്തി—രൂപ 3,93,907 | 7,900 |
| 2 | 13/84-85 : ടി ടി വിതരണ ശൃംഖലയ്ക്കുവേണ്ടി പെരുംപടപ്പ് വില്ലേജിൽ 250 മി. മീ. 200 മി. മീ. 150 മി. മീ. എ. സി. പൈപ്പ് സ്ഥാപിക്കുന്ന പ്രവൃത്തി—രൂപ 1,90,000 | 3,800 |

ദർഘാസ് ഫോറത്തിന്റെ വില—രൂപ 50+ വി. നി. + അ. വി. നി.

കരാറുകാരന്റെ ക്ലാസ്—ബി.

പ്രവൃത്തി തീർക്കേണ്ട കാലാവധി—4 മാസം

ദർഘാസ് പ്രമാണങ്ങളും മററു വിശദവിവരങ്ങളും കേരള വാട്ടർ ആന്റ് വെയ്സ്ററ് വാട്ടർ അതോറിററി, പി. എച്ച് ഡിവിഷൻ മലപ്പുറം എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ഓഫീസിൽ നിന്നും 15-6-1984-ാം തീയതി മുതൽ 29-6-1984 ഉച്ചയ്ക്ക് 1 മണി വരെ എല്ലാ പ്രവൃത്തി ദിവസങ്ങളിലും ഓഫീസ് സമയത്ത് ദർഘാസ് പ്രമാണത്തിന്റെ വില (തിരിച്ച് നൽകപ്പെടാത്തത്) റൊക്കം പണമായോ മണിയോർഡറായോ അടച്ച് രേഖാമൂലം അപേക്ഷിച്ചാൽ ലഭിക്കുന്നതാണ്.

അംഗീകൃത കരാറുകാർക്ക് അവരവരുടെ രജിസ്ട്രേഷൻ കാർഡ് കാണിച്ചാൽ മാത്രമേ ദർഘാസ് ഫോറങ്ങൾ ലഭിക്കുകയുള്ളൂ. ദർഘാസ് ഫോറങ്ങൾ മററുള്ളവർക്ക് കൈമാറാൻ പാടുള്ളതല്ല.

ഏതെങ്കിലും ഒരു പ്രവൃത്തിയുടെ ദർഘാസ് സ്വീകരിച്ചശേഷം പ്രസ്തുത പ്രവൃത്തി ലഭിച്ച കരാറുകാരൻ എഗ്രിമെന്റ് വെയ്ക്കാതെ ഒഴിഞ്ഞ് പോവുകയാണെങ്കിൽ ആ കാരണംകൊണ്ട് പ്രസ്തുത പ്രവൃത്തി വേറെ കരാറുകാരനെ ഏൽപ്പിക്കേണ്ടി വന്നാൽ തൻമൂലം ഡിപ്പാർട്ടുമെന്റിനുണ്ടാകുന്ന എല്ലാ നഷ്ടങ്ങൾക്കും അത്തരത്തിൽ ഒഴിഞ്ഞുമാറുന്ന കരാറുകാരൻ ഉത്തരവാദിയായിരിക്കും. കേരള പൊതുജനാരോഗ്യ എഞ്ചിനീയറിംഗ് വകുപ്പിലെ ദർഘാസുകളെ സംബന്ധിച്ച മററെല്ലാ വ്യവസ്ഥകളും ഇതിനും ബാധകമായിരിക്കും.

കേരള വാട്ടർ ആന്റ് വെയ്സ്ററ്
വാട്ടർ അതോറിററി
എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസ്,
മലപ്പുറം.

ടി. അബ്ദുൽ അസീസ്,
അസിസ്ററന്റ്
എക്സിക്യൂട്ടീവ്
എഞ്ചിനീയർ ഇൻ ചാർജ്.

ദർഘാസ് പരസ്യം

നമ്പർ ഡി. 4-3029/81. 1984 മേയ് 26.

കേരള ഗവർണ്ണർക്കുവേണ്ടി കേരള വാട്ടർ ആന്റ് വേസ്ററ് വാട്ടർ അതോറിററികണ്ണൂർഡിവിഷൻ എക്സിക്യൂട്ടീവ് എഞ്ചിനീയർ താഴെ പറയുന്ന പ്രവൃത്തികൾക്ക് ഈ ഡിപ്പാർട്ടുമെന്റിലെ എ, ബി, സി രജിസ്ട്രേഷൻ ഉള്ള കോൺട്രാക്ടർമാരിൽനിന്നും പ്രവൃത്തിയുടെ പേരെഴുതിയ മുദ്രവച്ച കവറുകളിൽ മത്സര സ്വഭാവമുള്ള ദർഘാസുകൾ ക്ഷണിച്ചുകൊള്ളുന്നു. ദർഘാസുകൾ 5-7-1984-ന് 4 മണിവരെ എക്സിക്യൂട്ടീവ് എഞ്ചിനീയറുടെ ആഫീസിൽ സ്വീകരിക്കുന്നതാണ്. അന്ന് വൈകുന്നേരം 4.30-ന് തൽസമയം ഹാജരായിട്ടുള്ള കരാറുകാരുടേയോ അവർ അധികാരപ്പെടുത്തിയിട്ടുള്ള പ്രതിനിധികളുടേയോ സാന്നിദ്ധ്യത്തിൽ ദർഘാസുകൾ തുറക്കുന്നതാണ്.

| ക്രമ നമ്പർ | ദർഘാസ് നമ്പരും പ്രവൃത്തിയുടെ പേരും അടങ്കൽ തുകയും | നിരത ദ്രവ്യം രൂപ |
|---|---|---|
| 1 | 2/84-85 : അരങ്ങം കാർത്തികപുരം മണക്കടവ് ഗ്രാമീണ ശുദ്ധജല വിതരണ പദ്ധതിക്കുവേണ്ടി സ്ലോസാന്റ് ഫിൽററർ നിർമ്മിക്കൽ—രൂപ 3,05,507 | 6,150 |
| 2 | 3/84-85 : മധുരക്കൈ ഗ്രാമീണ ശുദ്ധജല വിതരണ പദ്ധതിക്കുവേണ്ടി ഒരു ജലസംഭരണി നിർമ്മിക്കൽ—രൂപ 56,365 | 1,150 |
| 3 | 4/84-85 : ഗ്രാമീണ ശുദ്ധജല വിതരണ പദ്ധതി തൃക്കരിപ്പൂർ ഇംപ്രൂവ്മെന്റ്സ്—രൂപ 1,83,119 | 3,700 |
| 4 | 5/84-85 : 1984-85 വർഷത്തേക്ക് കേരള വാട്ടർആന്റ് വെയ്സ്ററ് വാട്ടർ അതോറിട്ടി ഡിവിഷൻ ആഫീസിലേക്കുള്ള സാധനങ്ങൾ ട്രാൻസ്പോർട്ട് ചെയ്യൽ— | 4,850 |

ദർഘാസ് ഫോറത്തിന്റെ വില—ക്രമനമ്പർ 2-ന് രൂപ 26.10 മററുള്ളവയ്ക്ക് ഓരോന്നിനും രൂപ 52,20.

പ്രവൃത്തി തീർക്കേണ്ട കാലാവധി—ക്രമനമ്പർ 1-നും 2-നും 4 മാസം ക്രമനമ്പർ 3-ന് ആറു മാസം, ക്രമനമ്പർ 4-ന് 31-3-1985 വരെ അല്ലെങ്കിൽ 1985-86 വർഷത്തേക്കുള്ള കോൺട്രാക്ററ് സെററിൽ ചെയ്യുന്നതുവരെ.

